# പ്രശ്നപ്രജ്ഞാനദീപിക



വടയാറുകോട്ട

കെ. പരമേശ്വരൻപിള്ള

# പ്രശ്നപ്രജ്ഞാനദീപിക



വ്യാഖ്യാതാ,

വടയാറ്റുകോട്ട കെ. പരമേശ്വരൻപിള്ള




പ്രകാശകൻ,

ശ്രീരാമവിലാസം പ്രസ്സ് & ബുക്കുഡിപ്പോ,

കൊല്ലം.

—:0:—



1128

# അവതാരിക

"പ്രശ്നപ്രജ്ഞാനദീപിക"യെന്ന ജ്യോതിഷഗ്രന്ഥം മലയാളികൾക്കു സുപരിചിതമല്ലെന്നു തോന്നുന്നു. രണ്ടു കൊല്ലത്തിനു മുമ്പ് പ്രസ്തുത ഗ്രന്ഥവുമായി എനിക്കു പരിചയം സിദ്ധിച്ചു. പ്രശ്നചിന്താവിഷയത്തിൽ അമോഘങ്ങളും അതിദുർല്ലഭങ്ങളുമായ അനവധി പാഠങ്ങൾ ഇതിൽ അടങ്ങിയിരിക്കുന്നു. കുറിക്കൊത്ത ഫലംപറഞ്ഞു് പ്രഷ്ടാക്കളെ അത്ഭുതപരവശരാക്കുന്ന ചില ദ്രാവിഡജ്യൗതിഷികൾ അമൂല്യനിധിപോലെ സൂക്ഷിച്ചുപോരുന്ന "ചിന്തേന്തിരമാല" എന്ന തമിഴ് ഗ്രന്ഥം "പ്രശ്നപ്രജ്ഞാനദീപിക"യുടെ ഒരു ബാഹ്യലേഖ മാത്രമാണെന്നു്, രണ്ടുംവച്ചു് ഒത്തുനോക്കാനിടയായതിൽനിന്നും എനിക്കു മനസ്സിലാക്കാൻ സാധിച്ചു. ഈ വസ്തുത "ദീപിക"യുടെ പ്രയോജനത്തെ ദീപജ്വാലപോലെ തെളിച്ചുകാട്ടുന്നുണ്ടല്ലോ. അക്കാരണത്താൽ, മലയാളികളായ ജ്യൗതിഷികളുടെ ദൃഷ്ടിയിൽ "പ്രശ്നപ്രജ്ഞാനദീപിക"യുടെ വെളിച്ചം തട്ടിക്കണമെന്നു ഞാൻ ആഗ്രഹിച്ചു. ജ്യോതിശ്ശാസ്ത്രവിഷയത്തിൽ എന്റെ അന്തേവാസിത്വം സ്വീകരിച്ചിട്ടുള്ള മി. വടയാററുകോട്ട, കെ. പരമേശ്വരൻപിള്ളയെ ആ അഭിപ്രായം അറിയിക്കുകയും മി. പിള്ള ആ ഭാരം സസന്തോഷം കൈയേൽക്കുകയും ചെയ്തു. ആ വിധത്തിലാണു് ഈ പുസ്തകത്തിന്റെ പുറപ്പാടെന്നു പറയുമ്പോൾ ഇതി

ന്റെ അവതാരണകാര്യനിർവ്വഹണം, എന്റെ ചുമതലയായിത്തീർന്നതു് അസംഗതമല്ലെന്നു മനസ്സിലാകുന്നതാണു്.

മി. പരമേശ്വരൻപിള്ള തന്റെ കൃത്യാന്തരബഹുലതയ്ക്കിടയിൽ ഈ ജോലി ഏതാണ്ടു് ഒന്നരമാസംകൊണ്ടു പൂർത്തിയാക്കിയതിൽ എനിക്കു ആശ്ചര്യംതോന്നി. കൈയെഴുത്തുകാപ്പി ഞാൻ ആദ്യവസാനം വായിച്ചുനോക്കിയതിൽ സാരാർത്ഥം മൂലാർത്ഥത്തെ ശരിക്കു വെളിപ്പെടുത്തുന്നുണ്ടെന്നു കാണുന്നു. സന്ദിഗ്ദ്ധാർത്ഥങ്ങളായ ചില ശ്ലോകങ്ങൾക്കു ചെയ്തിരിക്കുന്ന അർത്ഥകല്പന യുക്തിയുക്തമായിരിക്കുന്നു. കർമ്മവിപാകം, ചാരഫലം എന്നീ കാണ്ഡങ്ങൾ, വിഷയപൂർണ്ണതയ്ക്കുവേണ്ടി ഗ്രന്ഥാന്തരങ്ങളിൽനിന്നു സ്വീകരിച്ചു ഗ്രന്ഥാവസാനത്തിൽ അനുബന്ധിച്ചിരിക്കുന്നതു് എത്രയും സമുചിതമായിട്ടുണ്ടെന്നു് അഭിപ്രായപ്പെടാം. അക്ലിഷ്ടവും അവക്രവുമായ ഇതിലെ ഭാഷാരീതിയെപ്പററി ഞാൻ ഒരഭിപ്രായം പറയുന്നതു്, ഞാനും ഗ്രന്ഥകർത്താവുമായിട്ടുള്ള ഗുരുശിഷ്യബന്ധത്തിനു് അനുഗുണമല്ലെന്നു സംശയിക്കുന്നു. അതുകൊണ്ടു് ഗ്രന്ഥത്തിനും ഗ്രന്ഥകർത്താവിനും സകല ശ്രേയസ്സുകളും അഭ്യർത്ഥിച്ചുകൊണ്ടു ഞാൻ ഈ ഗ്രന്ഥത്തെ സജ്ജനസമക്ഷം അവതരിപ്പിക്കുകയെന്ന സ്വകൃത്യത്തെമാത്രം സാദരം നിർവ്വഹിച്ചുകൊള്ളുന്നു.

ചവറ,
111 തുലാം 1-ാംനു

എന്നു്, സജ്ജനവിധേയനായ
ജ്യോത്സ്യൻ, എ. വേലുപ്പിള്ള.

# പ്രശ്നപ്രജ്ഞാനദീപിക

## ഉപോദ്ഘാത കാണ്ഡം

### മംഗലാചരണം

ശുക്ലാംബരധരം വിഷ്ണും ശശിവർണ്ണം ചതുർഭുജം
പ്രസന്നവദനം ധ്യായേൽ സർവ്വവിഘ്നോപശാന്തയേ. ൧

സാരം—വെളുത്ത നിറത്തോടുകൂടിയ വസ്ത്രത്തെ ധരിച്ചവനായി ചന്ദ്രനു തുല്യമായ നിറത്തോടുകൂടിയവനായി നാലു കൈകളുള്ളവനായി പ്രസന്നമായ മുഖത്തോടുകൂടിയവനായി വിശ്വവ്യാപിയായിരിക്കുന്ന വിഘ്നേശ്വരനെ സർവ്വ വിഘ്നങ്ങളുടെയും ഉപശാന്തിക്കായിട്ടു ധ്യാനിക്കേണ്ടതാകുന്നു.

ശ്രീമദ്ഗംഗാധരസുതം ചന്ദ്രലേഖാവതംസകം
സിദ്ധിദം സർവ്വവിദ്യാനാം വന്ദേ ദന്താവളാനനം. ൨

സാരം—ശ്രീ ഗംഗാധരന്റെ മകനായി ശിരസ്സിൽ ചന്ദ്രക്കല ധരിച്ചവനായി സകല വിദ്യകളുടെയും സിദ്ധിയെ നൽകുന്നവനായിരിക്കുന്ന ഗജമുഖനെ ഞാൻ വന്ദിക്കുന്നു.

ജ്ഞാനപ്രദീപകംനാമ ശാസ്ത്രം ലോകോപകാരകം
പ്രശ്നാദർശം പ്രവക്ഷ്യാമി സർവ്വശാസ്ത്രാനുസാരതഃ ൩

സാരം—ലോകത്തിനു ഉപകാരപ്രദവും പ്രശ്നഫലദർശനത്തിങ്കൽ കണ്ണാടിക്കു തുല്യവും ജ്ഞാനപ്രദീപകമെന്നു പേരോടുകൂടിയതുമായ ശാസ്ത്രത്തെ, പ്രശ്നവിഷയകമായുള്ള സർവ്വശാസ്ത്രങ്ങളെയും അനുസരിച്ചു ഞാൻ പറവാൻ പോകുന്നു.

ഭൂതം ഭാവി വൎത്തമാനം ശുഭാശുഭനിരീക്ഷണം
പഞ്ചപ്രകാരമാൎഗ്ഗഞ്ച ചതുഃ കേന്ദ്രബലാബലം. ൪

ആരൂഢഛത്രവൎഗ്ഗഞ്ചാപ്യുദയാദിബലാബലം
ക്ഷേത്രദൃഷ്ടിം നരം നാരീം യുഗ്മം വംശഞ്ച വൎണ്ണകം ൫

മൃഗാദിനരരൂപാണി കിരണാനി ച യോജനം
ആയൂരസനമാദ്യന്തം പരീക്ഷ്യ കഥയേദ് ബുധഃ. ൬

സാരം—ഭൂതകാലം, ഭാവികാലം, വൎത്തമാനകാലം, ശുഭാശുഭനിരീക്ഷണം, കേന്ദ്രങ്ങൾ നാലിന്റെയും ബലാബലം ഈ അഞ്ചുപ്രകാരത്തിലുള്ള മാൎഗ്ഗങ്ങളെയും ആരൂഢം, ഛത്രം ഇവയുടെ വൎഗ്ഗങ്ങളെയും ഉദയാദികളുടെ ബലാബലത്തെയും ക്ഷേത്രദൃഷ്ടികളെയും പുരുഷൻ, സ്ത്രീ, നപുംസകം, വംശം, വൎണ്ണം ഇവയെയും മൃഗാദികളുടെയും മനുഷ്യരുടെയും രൂപങ്ങളെയും കിരണങ്ങളെയും അവയുടെ യോജനത്തെയും (ദൂരം അല്ലെങ്കിൽ കാതം) ആയുസ്സ്, ഇരിപ്പ്, ആദ്യന്തം ഇവയെയും വഴിപോലെ പരീക്ഷിച്ചിട്ടു ബുദ്ധിമാൻ ഫലം പറയേണ്ടതാകുന്നു

ചരസ്ഥിരോഭയം രാശിം തൽപ്രവേശസ്ഥലാനി ച
നിശാദിവസസന്ധ്യാശ്ച കാലദേശസ്വഭാവകാൻ. ൭

ധാതും മൂലഞ്ച ജീവഞ്ച നഷ്ടം മുഷ്ടിഞ്ച ചിന്തനം
ലാഭാലാഭൌ രോഗദം മൃത്യും ഭുക്തിം സ്വപ്നഞ്ച ശാകുനം ൮

ജാതകൎമ്മായുധം ശല്യം കൂപം സേനാഗമം തഥാ
സരിദാഗമനം വൃഷ്ടിമൎഘം നൌ സിദ്ധിമാദിതഃ ൯

ക്രമേണ കഥയിഷ്യാമി ശാസ്ത്രേ ജ്ഞാനപ്രദീപകേ
ജ്ഞാനപ്രദീപകേ ശാസ്ത്രേ ഹ്യുപോദ്ഘാതഃ പ്രകീൎത്തിതഃ.

സാരം — ചരരാശി, സ്ഥിരരാശി, ഉഭയരാശി, അവയുടെ പ്രവേശസ്ഥലങ്ങൾ, രാത്രി, പകൽ, ദിനരാത്രികളുടെ സന്ധി, കാലം, ദേശം, സ്വഭാവം ഇവയെയും ധാതു, മൂലം, ജീവൻ, ഇതുകളെയും നഷ്ടം, മുഷ്ടി (മടക്കിപ്പിടിച്ച കൈ),

ചിന്തനം (മനസ്സിൽ വിചാരിച്ചിരിക്കുന്നതിനെക്കുറിച്ചു ചോദിക്കുന്നതു്) ഇതുകളെയും ലാഭാലാഭങ്ങളെയും വ്യാധിയെയും മരണത്തെയും ആഹാരത്തെയും സ്വപ്നത്തെയും ശാകുനത്തെയും ഉണ്ടായ കാൎയ്യത്തെയും ആയുധത്തെയും ശല്യത്തെയും കിണററിനെയും സേനകളുടെ വരവിനെയും നദിയിലെ ജലാഗമനത്തെയും മഴയെയും ധനത്തെയും ജലവാഹനസിദ്ധി മുതലായവയെയും ജ്ഞാനപ്രദീപകമെന്ന ഈ ശാസ്ത്രത്തിൽ യഥാക്രമം പറയുന്നു. ജ്ഞാനപ്രദീപകശാസ്ത്രത്തിലെ ഉപോദ്ഘാതപ്രകരണം ഇപ്രകാരം പറയപ്പെട്ടു.

---

## ധാതുജ്ഞാന കാണ്ഡം.

---

അഥ വക്ഷ്യേ വിശേഷേണേ ഗ്രഹാണാം മിത്രനിൎണ്ണയം
ഭൌമസ്യ മിത്രേ ശുക്രജ്ഞൌ ഭൃഗോൎജ്ഞാരാൎക്കമന്ത്രിണഃ
അംഗാരകം വിനാ സൎവ്വേ ഗ്രഹാഃ മിത്രാണി മന്ത്രിണഃ
ആദിത്യസ്യ ഗുരുൎമ്മിത്രം ശനേൎവ്വിദ്ഗുരുഭാൎഗ്ഗവാഃ ൧൨
ഭാസ്കരേണവിനാ സൎവ്വേ ബുധസ്യ സുഹൃദസ്തഥാ
ചന്ദ്രസ്യമിത്രേ ജീവജ്ഞൌ മിത്രവൎഗ്ഗ ഉദാഹൃതഃ. ൧൩

സാ—അനന്തരം ഗ്രഹങ്ങളുടെ മിത്രനിൎണ്ണയത്തെ വിശേഷേണ വിവരിക്കുന്നു. ചൊവ്വക്കു്, ശുക്രനും ബുധനും മിത്രങ്ങളാകുന്നു. ശുക്രനു്, ബുധനും ചൊവ്വയും സൂൎയ്യനും ഗുരുവും മിത്രങ്ങളാണു്. ഗുരുവിനു്, ചൊവ്വ ഒഴികെ മററുള്ള ഗ്രഹങ്ങൾ (അതായതു് ആദിത്യൻ, ചന്ദ്രൻ, ബുധൻ, ശുക്രൻ, ശനി ഇവർമിത്രങ്ങൾ.) ആദിത്യനു, ഗുരു മിത്രവും ശനിക്കു് ബുധൻ, ഗുരു, ശുക്രൻ ഇവർ മിത്രങ്ങളും ബുധനു്, സൂൎയ്യൻ ഒഴികെയുള്ള (ചന്ദ്രൻ, ചൊവ്വ, ഗുരു, ശുക്രൻ, ശന

ഈ) ഗ്രഹങ്ങൾ മിത്രങ്ങളും ചന്ദ്രൻ, ബുധൻ, ഗുരു ഇവ മിത്രങ്ങളും ആകുന്നു.

## രാശ്യധിപന്മാർ.

മേഷവൃശ്ചികയോർഭൗമസ്തുലാ വൃഷഭയോസ്സിതഃ
കന്യാമിഥുനയോസ്സൗമ്യശ്ശനിർമ്മകരകുംഭയോഃ ൧൪
ധിഷണോ മീനധന്വാഷോഃ സിംഹസ്യ ദിനകൃദ്ഭവേത്
കർക്കിടസ്യ നിശാനാഥഃ ക്ഷേത്രാധിപതയഃ ക്രമാത്. ൧൫

സാരം—മേടം വൃശ്ചികം ഈ രാശികൾക്കു ചൊവ്വയും, ഇടവം തുലാം ഈ രാശികൾക്കു ശുക്രനും മിഥുനം കന്നി ഇവയ്ക്കു ബുധനും, മകരത്തിനും കുംഭത്തിനും ശനിയും, ധനുവിനും മീനത്തിനും ഗുരുവും, ചിങ്ങം രാശിക്കു സൂര്യനും, കർക്കടകത്തിനു ചന്ദ്രനും അധിപന്മാരാകുന്നു.

## രാശികളുടെ മിത്രഗ്രഹങ്ങൾ.

ധനുർമിഥുനപാഠീന കന്യോക്ഷാണാം ശനിസ്സുഹൃത്
രവിശ്ചാപാന്ത്യയോരാരസ്തുലായുഗ്മാക്ഷയോഷിതാം. ൧൬
കോദണ്ഡമീനമിഥുന കന്യകാനാം ശശീ സുഹൃത്
ബുധസ്യ ചാപനക്രാളി കർക്ക്യജോക്ഷതുലാഘടാഃ ൧൭
ക്രിയോ മിഥുനകോദണ്ഡ കുംഭാളി മകരാഃ ഭൃഗോഃ
ഗുരോഃ കർക്കതുലാകുംഭ മിഥുനോക്ഷ മൃഗേശ്വരാഃ. ൧൮
രാശി മൈത്രം ഗ്രഹാണാഞ്ച മൈത്രമേവമുദാഹൃതം.

സാരം—ശനി ധനു, മിഥുനം, മീനം, കന്നി, ഇടവം ഈ രാശികളുടെ മിത്രമാകുന്നു. ആദിത്യൻ ധനു, മീനം ഈ രാശികളുടെ മിത്രമാണ്. ചൊവ്വയാകട്ടെ, തുലാത്തിന്റെയും മിഥുനത്തിന്റെയും ഇടവത്തിന്റെയും കന്നിയുടെയും മിത്രമാണ്. ചന്ദ്രൻ, ധനുവിന്റെയും മീനത്തിന്റെയും മിഥുനത്തിന്റെയും കന്നിയുടെയും മിത്രമാകുന്നു. ബുധനാകട്ടെ, ധനു, മകരം, വൃശ്ചികം, കർക്കടകം, മേടം, ഇടവം, തുലാം, കുംഭം ഈ രാശികളുടെ മിത്രമാണ്. ശുക്രൻ

മേടത്തിന്റെയും മിഥുനത്തിന്റെയും ധനുവിന്റെയും കുംഭത്തിന്റെയും വൃശ്ചികത്തിന്റെയും മകരത്തിന്റെയും മിത്രമാകുന്നു ഗുരു കൎക്കടകത്തിന്റെയും തുലാത്തിന്റെയും കുംഭത്തിന്റെയും മിഥുനത്തിന്റെയും ഇടവത്തിന്റെയും സിംഹത്തിന്റെയും മിത്രമാണു്. ഇപ്രകാരം രാശികളുടെ മിത്രങ്ങളും ഗ്രഹങ്ങളുടെ മിത്രങ്ങളും പറയപ്പെട്ടു.

ഗ്രഹങ്ങളുടെ ഉച്ചരാശികൾ.

സൂൎയ്യേന്ദ്വോഃ പരിഘേച ജീവേ ധൂമജ്ഞശനിഭോഗിനാം.

ശക്രചാപ കുജാണ്വാനാം ശുക്രസ്യോച്ചാസ്ത്വജാദയഃ

സാരം സൂൎയ്യനു മേടവും ചന്ദ്രനു് ഇടവവും പരിഘത്തിനു മിഥുനവും ഗുരുവിനു കൎക്കടകവും ധൂമത്തിനു ചിങ്ങവും ബുധനു കന്നിയും ശനിക്കു തുലാവും രാഹുവിനു വൃശ്ചികവും ഇന്ദ്രധനുസ്സിനു ധനുവും കുജനു മകരവും അണുവിനു കുംഭവും ശുക്രനു മീനവും ഉച്ചരാശികളാകുന്നു.

അത്യുച്ചഭാഗകൾ

അത്യുച്ചം ദശമം വഹ്നി മനുയുഗ്മതിഥീന്ദ്രിയൈഃ ൧൦

സപ്തവിംശതിവിംശത്യാ ഭാഗാഃ സപ്തഗ്രഹാഃ ക്രമാൽ

സാരം — സൂൎയ്യനു പത്താമത്തെ ഭാഗയും ചന്ദ്രനു മൂന്നാമത്തെ ഭാഗയും ചൊവ്വായ്ക്കു് ഇരുപത്തിയെട്ടാമത്തെ ഭാഗയും ബുധനു പതിനഞ്ചാമത്തെ ഭാഗയും ഗുരുവിനു് അഞ്ചാമത്തെ ഭാഗയും ശുക്രനു് ഇരുപത്തിയേഴാമത്തെ ഭാഗയും ശനിക്കു് ഇരുപതാമത്തെ ഭാഗയും അത്യുച്ചസ്ഥാനങ്ങളാകുന്നു. സൂൎയ്യന്റെ ഉച്ചരാശി മേടമാണല്ലോ. മേടത്തിൽ പത്താമത്തെ ഭാഗ സൂൎയ്യന്റെ അത്യുച്ചസ്ഥാനമാകുന്നു. ഇങ്ങനെ മററു ഗ്രഹങ്ങൾക്കും കണ്ടുകൊൾക.

സൂൎയ്യാദിഗ്രഹങ്ങളുടെ ശത്രുക്കൾ.

ബുധസ്യ വൈരീ ദിനകൃച്ചന്ദ്രാദിത്യൌ ഭൃഗോരിപു

ബൃഹസ്പതേ രിപുർദ്ദ്വൌമഃ സിതചന്ദ്രാത്മജൌ വിനാ ൧൧

ഭൌമസ്യാരിപവോ ഭാനോർവ്വിനാജീവം പരേ ഽരയഃ
ശനേശ്ചാരിപവസ്സർവ്വേ തേഷാം തത്തദ് ഗൃഹാണി ച.

സാരം ബുധന്നു സൂൎയ്യനും, ശുക്രന്നു ചന്ദ്രാദിത്യന്മാരും ഗുരുവിന്നു ചൊവ്വയും കുജന്നു സൂൎയ്യൻ, ചന്ദ്രൻ, ഗുരു, ശനി ഇവരും ആദിത്യന്നു ചന്ദ്രൻ, ചൊവ്വ, ബുധൻ, ശുക്രൻ, ശനി ഇവരും ശനിക്കു എല്ലാവരും ശത്രുക്കളാകുന്നു. ശത്രുഗ്രഹങ്ങളുടെ ഭവനങ്ങളും ശത്രുഗൃഹങ്ങളാകുന്നു. ബുധന്നു ആദിത്യൻ ശത്രുവാണെന്നു മേൽ പറഞ്ഞുവല്ലോ ആദിത്യഗൃഹമായ ചിങ്ങം ബുധന്റെ ശത്രുഗൃഹമായി കരുതണം. ഇങ്ങനെ മററു ഗ്രഹങ്ങൾക്കും കണ്ടുകൊൾക. ചന്ദ്രന്നു ശത്രുക്കളില്ലെന്നു അറിഞ്ഞുകൊള്ളുകയുംവേണം.

ഗ്രഹങ്ങളുടെ നീചരാശികൾ.

രവേർവ്വണിഗളിസ്ഥഃ ചന്ദ്രോഃ കുളീരോ ഽങ്ഗാരകസ്യ ച. ൧൩
ജ്ഞസ്യമീനമജസ്സൌരേഃ കന്യാശുക്രസ്യ കഥ്യതേ
സുരാചാൎയ്യസ്യ മകരസ്ത്വേ തേഷാം നീചരാശയഃ. ൧൪

സാരം—ആദിത്യന്നു തുലയും ചന്ദ്രന്നു വൃശ്ചികവും ചൊവ്വയ്ക്കു കർക്കടകവും ബുധന്നു മീനവും ശനിക്കു മേടവും ശുക്രന്നു കന്നിയും ഗുരുവിന്നു മകരവും നീചരാശികളാകുന്നു.

രാഹ്വാദിഗ്രഹങ്ങളുടെ നീചഭവനങ്ങളും രാഹുവിന്റെ സ്വക്ഷേത്രാദിരാശികളും.

രാഹോർവ്വൃഷോ യുഗശ്ചേന്ദ്രധനുഷോ ഽണോർ മൃഗേശഃ പരിവേഷസ്യ കോദണ്ഡഃ കുംഭോ ധൂമസ്യ നീചഭേ ൧൫

മിത്രം തുലാനക്രകന്യാ യുഗചാപാ വൃഷാസ്സ്വപതേഃ
കുംഭഃക്ഷേത്രമഹേസ്തുത്രഃ കുളീരോ നീചഭ്രർവൃഷഃ. ൧൬

സാരം—രാഹുവിന് ഇടവവും ഇന്ദ്രചാപത്തിന്നു മിഥുനവും അണുവിന്നു സിംഹവും പരിവേഷത്തിന്നു ധനുസ്സും ധൂമത്തിന്നു കുംഭവും നീചരാശികളാകുന്നു. രാഹുവിന്നു തുലാം, മകരം, കന്നി, മിഥുനം, ധനു, ഇടവം ഇവ മിത്രരാ

ശികളാണു്. കുംഭം സ്വക്ഷേത്രമാകുന്നു. കൎക്കടകം ശത്രുരാശിയും ഇടവം നീചരാശിയുമത്രെ.

കേന്ദ്രങ്ങൾ.

ഉദയാദിചതുൎത്ഥന്തു ജലകേന്ദ്രമുദാഹൃതം
തസ്മാച്ചതുൎത്ഥഞ്ചാസ്തമയം തത്തുൎയ്യം വിയദുച്യതേ. ൨൭
തത്തുൎയ്യമുദയഞ്ചൈവ ചതുഷ്കേന്ദ്രം പ്രകീൎത്തിതം.

സാരം—ഉദയ(ലഗ്ന)ത്തിൽനിന്നും നാലാമിടം ജലകേന്ദ്രമെന്നും അതിന്റെ നാലാമിടം (ലഗ്നത്തിൽനിന്നു് ഏഴാമിടം) അസ്തമയകേന്ദ്രമെന്നും അതിന്റെ നാലാമിടം (ലഗ്നത്തിൽനിന്നു പത്താമിടം) വിയൽകേന്ദ്രമെന്നും അതിന്റെ നാലാമിടം ഉദയ(ലഗ്ന)കേന്ദ്രമെന്നും നാലു കേന്ദ്രങ്ങൾ പ്രസിദ്ധങ്ങളായിരിക്കുന്നു.

കേന്ദ്രങ്ങളെക്കൊണ്ടും ഛത്രരാശികൊണ്ടും
ചിന്തിക്കേണ്ട വിഷയങ്ങൾ.

ചിന്തനീയസ്തുഹിബുകേ ദശമേസ്വപ്നചിന്തനം
ഛത്രേമുഷ്ടിഞ്ചയന്നഷ്ടമസ്തേ ചാത്രുഗതോഽപി വാ.

സാരം—ഹിബുകം (നാലാമിടം) കൊണ്ടും പത്താമിടംകൊണ്ടും സ്വപ്നത്തെപ്പററി ചിന്തിക്കണം. ഛത്രരാശികൊണ്ടു മുഷ്ടിയെ ചിന്തിക്കണം. (പ്രഷ്ടാവു് കൈമടക്കിപ്പിടിച്ചുകൊണ്ടു് ഉള്ളിൽ എന്തൊന്നിരിക്കുന്നു എന്നു ചോദിച്ചാൽ ഛത്രരാശികൊണ്ടു ചിന്തിക്കണം.) ഏഴാമിടംകൊണ്ടു നഷ്ടത്തെ ചിന്തിക്കണം ആരൂഢംകൊണ്ടും നഷ്ടചിന്തനം ചെയ്യേണ്ടതാകുന്നു. ഛത്രരാശി അറിവാനുള്ള മാൎഗ്ഗം അടിയിൽ പറയുന്നു.

ആദിത്യൻ ഇടവം, മിഥുനം, കൎക്കടകം, ചിങ്ങം ഈ രാശികളിൽ നില്ക്കുമ്പോൾ മേടം വീഥി രാശിയാകുന്നു. വൃശ്ചികം, ധനു, മകരം, കുംഭം ഈ രാശികളിൽ ആദിത്യൻ നില്ക്കുമ്പോൾ മിഥുനംരാശിയും കന്നി, തുലാം, മീനം, മേടം

ഈ രാശികളിൽ ആദിത്യൻ നില്ക്കുമ്പോൾ ഇടവംരാശിയും വീഥികളാകുന്നു. (ആരൂഢരാശിമുതൽ ഉദയലഗ്നം എത്രാമത്തെ രാശിയാണൊ, മുൻപറഞ്ഞ വീഥി രാശിമുതൽ അത്രാമത്തെ രാശി ഛത്രരാശിയാകുന്നു. ഇപ്പറഞ്ഞതു് ആരൂഢം പ്രധാനമായി വിചാരിക്കുന്ന ഘട്ടങ്ങളിലേക്കുള്ളതാണു. ഉദയലഗ്നം പ്രധാനമായി വിചാരിക്കുന്ന ഘട്ടങ്ങളിൽ ലഗ്നത്തിൻെറ അംശകരാശിതന്നെ ഛത്രരാശിയാകുന്നു. ഈ രണ്ടു രാശികളെയും ആരൂഢലഗ്നങ്ങളുടെ പ്രാമാണ്യമനുസരിച്ചു യോജിപ്പിച്ചു ചിന്തിച്ചുകൊള്ളേണ്ടതാണു്.)

പൃഷ്ഠോദയാദിരാശികൾ

ചാപോക്ഷകർക്കിനക്രാജാഖ്യേ പൃഷ്ഠോദയസംജ്ഞകാഃ
തിര്യങ്മീനസ്തഥാ ശേഷാ രാശയോമസ്തകോദയാഃ ൮൯
ഉഭയോദയൌ മീനമൃഗാവന്യേ സർവ്വേസ്വഭാവജാഃ

സാരം — ധനു, ഇടവം, കർക്കടകം, മകരം മേടം, ഇവ പൃഷ്ഠോദയങ്ങൾ എന്നു പറയപ്പെടുന്ന രാശികളാകുന്നു. മീനം തിര്യക്‌രാശി (തിര്യക്കായി — വിലങ്ങത്തിൽ ഉദിക്കുന്ന രാശിയാണു്. ശേഷമുള്ള രാശികൾ (മിഥുനം, ചിങ്ങം, കന്നി, തുലാം, വൃശ്ചികം, കുംഭം ഈ രാശികൾ) ശീർഷോദയരാശികളാകുന്നു. മീനം, മകരം ഇവ ഉഭയോദയരാശികൾ (രണ്ടുപ്രകാരത്തിലും ഉദിക്കുന്നവ) മററുള്ള രാശികൾ അതതിൻെറ സ്വഭാവമനുസരിച്ചു് ഉദിക്കുന്നവയാകുന്നു.

പൃഷ്ഠോദയാദിഗ്രഹങ്ങൾ

അർക്കാംഗാരകമന്ദാസ്തു സന്തി പൃഷ്ഠോദയാ അമീ
രാഹുജീവഭൃഗുജ്ഞാശ്ച ഗ്രഹാഃ സ്യുർമ്മസ്തകോദയാഃ ൯൦
ഉഭ്യതസ്തിര്യഗേവേന്ദു കേതു തത്രപ്രകീർത്തിതൌ

സാരം — സൂര്യൻ, കുജൻ, ശനി ഇവരാകട്ടെ, പൃഷ്ഠോദയഗ്രഹങ്ങളാകുന്നു. രാഹു, ഗുരു, ശുക്രൻ, ബുധൻ ഈ

ഗ്രഹങ്ങൾ ശീർഷോദയങ്ങളാണു്. ചന്ദ്രനും കേതുവും തിര്യ്യക്കുകളുമത്രെ

ഉദയേ ബലിനൌ ജീവബുധൗ ന്രു പശുഭാഃ പുനഃ
മദ്ധ്യേ ചതുഷ്പദോ സൂര്യ്യഭൂമിജൌ ബലിനൌ തഥാ ൩൧
ഷഷ്ഠേ ശുക്രശശിനൌ ജലരാശീ ബലോത്തരൌ
കാർക്കോളിർബലവാനസ്തേ ചൈതശ്ച ശനൈശ്ചരഃ ൩൨

സാരം—ഗുരു, ബുധൻ എന്നീ ഗ്രഹങ്ങളും പുരുഷരാശികളും ഉദയത്തിൽ ബലമുള്ളവയുമാകുന്നു. ആദിത്യനും ചൊവ്വയും നാല്ക്കാലിരാശികളും പത്താമിടത്തിൽ ബലിഷ്ഠങ്ങളാണു്. ശുക്രനും ചന്ദ്രനും ജലരാശികളും നാലാമിടത്തിൽ ബലോത്തരങ്ങളുമാണു. കർക്കടകം, വൃശ്ചികം ഈ രാശികളും ശനിയും ഏഴാമിടത്തിൽ ബലമുള്ളവയാകുന്നു



### മാനുഷാദിരാശിഗ്രഹങ്ങൾ

യുഗ്മകന്യാ ധനുഃ കുംഭഃ തുലാമാനുഷരാശയഃ
ചതുഷ്പദാ മേഷവൃഷസിംഹചാപാ ഭവന്തി ഹി. ൩൩
കുളീരാളിർബഹുപദൌ പക്ഷിണൌ മൃഗമീനകൌ
ദ്വിപദാഃ കുംഭമിഥുനതുലാകന്യാ ഭവന്തി ഹി ൩൪
ദ്വിപദാഃ ജീവവിച്ഛുക്രാഃ ശന്യർക്കാരാശ്ചതുഷ്പദാഃ
ശനിസൌമ്യൌ ബഹുപദൌ ദ്രുതം യാതി നിശാകരഃ ൩൫
ശനിസൂര്യ്യൌ ജാനുഗതീ പദ്ഭ്യാം യാന്തീതരേഗ്രഹാഃ

സാരം—മിഥുനം, കന്നി, ധനുവിൻെറ പൂർവ്വാർദ്ധം, കുംഭം, തുലാം ഇവ മാനുഷരാശികളാകുന്നു. മേടം, ഇടവം, ചിങ്ങം, ധനുവിൻെറ ഉത്തരാർദ്ധം ഇവ ചതുഷ്പാത്തു (നാല്ക്കാലി) രാശികളാകുന്നു. കർക്കടകം, വൃശ്ചികം ഇവ ബഹുപദ (അനേകം കാലുകളുള്ള) രാശികളാകുന്നു. മകരം, മീനം ഇവ പക്ഷിരാശികളാണു്. കുംഭം, മിഥുനം, തുലാം, കന്നി ഇവ ദ്വിപദ (രണ്ടുപാദമുള്ള) രാശികളാകുന്നു. ഗുരു,

ബുധൻ, ശുക്രൻ ഇവ ദ്വിപദഗ്രഹങ്ങളും ശനി, സൂര്യൻ, ചൊവ്വ ഇവ ചതുഷ്പദഗ്രഹങ്ങളും ചന്ദ്രനും ബുധനും ബഹുപദഗ്രഹങ്ങളുമാണ്. ചന്ദ്രൻ വേഗത്തിൽ നടക്കുന്നു. ശനിയും സൂര്യനും മുട്ടുകളിൽ ഇഴയുന്നവരാണ്. മററുള്ള ഗ്രഹങ്ങൾ കാൽകൊണ്ടു നടക്കുന്നു.

രാശികളുടെ വീഥികൾ.

ഉദിയന്തേ/ജവീഥ്യാന്തു ചത്വാരോ വൃഷഭാദയഃ ൩൬
യുഗ്മവീഥ്യാമുദിയന്തേ ചത്വാരോ വൃശ്ചികാദയഃ
ഉക്ഷവീഥ്യാമുദിയന്തേ മേഷമീനതുലാസ്ത്രിയഃ. ൩൭

സാരം—മേഷവീഥിയെന്നും, വൃഷഭവീഥിയെന്നും മിഥുനവീഥിയെന്നും മൂന്നുതരം വീഥികളുണ്ടു്. ഇടവം, മിഥുനം, കക്കടകം, ചിങ്ങം ഈ നാലുരാശികളും മേഷവീഥിയിൽ ഉദയംചെയ്യുന്നു. വൃശ്ചികം, ധനു, മകരം, കുംഭം ഈനാലുരാശികളും മിഥുനവീഥിയിൽ ഉദിക്കുന്നു. മേടം, മീനം, തുലാം, കന്നി ഈ നാലുരാശികളും വൃഷഭവീഥിയിലത്രേ ഉദിക്കുന്നതു്.

ദ്വാദശാന്ത്യദ്ധവും പ്രതിസൂത്രക്രമപരസ്പരദൃഷ്ടിയും

രാശിചക്രം സമാലിഖ്യ പ്രാഗാദി വൃഷഭാദികം
പ്രദക്ഷിണക്രമേണൈവ ദ്വാദശാന്ത്യദ്ധസംജ്ഞകം ൩൮
വൃഷസ്യ വൃശ്ചികശ്ചൈവ മിഥുനസ്യ ശരാസനം
മകരസ്തു കുളീരസ്യ സിംഹസ്യ ഘട ഉച്യതേ. ൩൯
മീനസ്തു കന്യകായശ്ച തുലായാഃമേഷമുച്യതേ
പ്രതിസൂത്രക്രമാദേതേ പരസ്പരനിരീക്ഷകാഃ. ൪൦

സാരം – രാശിചക്രം വരയ്ക്കണം. അതിൽ കിഴക്ക് ഇടവംരാശിതുടങ്ങി പ്രദക്ഷിണക്രമത്തിൽ തന്നെ ദ്വാദശാന്ത്യദ്ധമെന്നു പറയപ്പെടുന്ന പന്ത്രണ്ടുരാശികൾ ഭവിക്കുന്നു. ഇടവത്തിനു വൃശ്ചികവും മിഥുനത്തിനു ധനുവും കക്കടകത്തിനു മകരവും ചിങ്ങത്തിനുകുംഭവും കന്നിക്കു മീനവും തുലാത്തിനു മേടവും ഇപ്രകാരം പ്രതിസൂത്രക്രമമായിട്ടു ദ്വാദശരാശികൾ അന്യോന്യം വീക്ഷിക്കപ്പെടുന്നവയാകുന്നു.

കിഴക്ക്

| 12 വടക്ക് കിഴക്ക് | 1 | 2 പ്രഷ്ടാവിന്റെ ഇരിപ്പിടം. | 3 തെക്ക് കിഴക്ക് |
|---|---|---|---|
| 11 | രാശിചക്രം | | 4 |
| 10 | ജ്യോതിഷിയുടെ ഇരിപ്പിടം | | 5 |
| 9 വടക്ക് പടിഞ്ഞാറ് | 8 | 7 | 6 തെക്ക് പടിഞ്ഞാറ് |

വടക്ക്. തെക്ക്. പടിഞ്ഞാറ്.

2 3 4
പ്രതിസൂത്രക്രമദൃഷ്ടി.
1 5
12 6
11 7
10 9 8

ആകാശാദിഗ്രഹങ്ങൾ

ഗഗനം ഭാസ്കരഃ പ്രോക്തശ്ചന്ദ്രോ ഭൂമിരുദാഹൃതഃ
പുമാൻ ഭാനുർവ്വധൂശ്ചന്ദ്രോ ഭൂചക്രപ്രാണവാൻ രവിഃ ൪൧
ഭൂചക്രദേഹശ്ചന്ദ്രസ്സ്യാദിതി ശാസ്ത്രസ്യ നിർണ്ണയഃ

സാരം—സൂര്യൻ ആകാശമെന്നും ചന്ദ്രൻ ഭൂമിയെന്നും പറയപ്പെടുന്നു; സൂര്യൻ പുരുഷൻ എന്നും ചന്ദ്രൻ വധുവെന്നും പറയപ്പെടുന്നു; സൂര്യൻ ഭൂചക്രത്തിന്റെ പ്രാണനായും ചന്ദ്രൻ ഭൂചക്രദേഹമായും ഭവിക്കുന്നു എന്നതു ശാസ്ത്രനിണ്ണയമാകുന്നു.

രവിഃ ശുക്രഃ കുജശ്ശ്വാൎക്കിഗുരുരിന്ദുരഹിർവ്വിദഃ ൪൨
ധ്വജാദിവ്യുൽക്രമേണൈവ തത്തൽ കാലം വിചിന്തയേൽ

സാരം—സൂര്യൻ, ശുക്രൻ, ചൊവ്വ, ശനി, ഗുരു, ചന്ദ്രൻ, രാഹു ബുധൻ ഈ ഗ്രഹങ്ങളെക്കൊണ്ടു്, ധ്വജം, ധൂമം, സിംഹം, പട്ടി, കാള, കഴുത, ആന, കാക്ക ഈ ജന്തുക്കളെ വ്യുൽക്രമേണ ചിന്തിക്കേണ്ടതാകുന്നു ബുധനെക്കൊണ്ടു ധ്വജത്തെയും രാഹുവിനെക്കൊണ്ടു ധൂമത്തെയും ചന്ദ്രനെക്കൊണ്ടു സിംഹത്തെയും ഗുരുവിനെക്കൊണ്ടു പട്ടിയെയും ശനിയെക്കൊണ്ടു കാളയെയും കുജനെക്കൊണ്ടു കഴുതയെയും ശുക്രനെക്കൊണ്ടു്, ആനയെയും ആദിത്യനെക്കൊണ്ടു കാക്കയെയും ചിന്തിക്കണം.

പ്രശ്നമാൎഗ്ഗത്തിലെ പാഠം ഇപ്രകാരമാകുന്നു:—

അൎക്കാരജീവവിച്ശുക്രമന്ദചന്ദ്രാഹയഃ ക്രമാൽ. ൪൩
ധ്വജധൂമഹരിശ്വോക്ഷഖരമാതംഗവായസാഃ

സാരം—സൂര്യൻ ധ്വജവും ചൊവ്വ ധൂമവും ഗുരു സിംഹവും ബുധൻ പട്ടിയും ശുക്രൻ എരുമയും ശനി കഴുതയും ചന്ദ്രൻ ആനയും രാഹു കാക്കയുമാകുന്നു.

### ഛത്രരാശി അറിവാൻ

പ്രഷ്ടുരാരൂഢഭം ജ്ഞാത്വാ തദ്വീഥീമവലോക്യ ച. ൪൪
ആരൂഢാദ്യാവതീ വീഥീ താവതീ തൂദയാദികാ
തദ്രാശിച്ഛത്രമിത്യുക്തം ശാസ്ത്രേ ജ്ഞാനപ്രദീപകേ. ൪൫
ആരൂഢാദ്ഭാനുഗാം വീഥീം പരിഗണ്യോദയാത്തഥാ
താവതാരാശിനാഛത്രമിതി കേചിൽ പ്രചക്ഷതേ. ൪൬

മേഷസ്യ വൃഷഭഃ ഛത്രം മേഷശ്ഛത്രം വൃഷസ്യ ച
യുഗ്മകർക്കടസിംഹാനാം മേഷശ്ഛത്രമുദാഹൃതം. ൪൭

കന്യായാ മകരശ്ഛത്രം തുലായാ വൃഷ ഉച്യതേ
വൃശ്ചികസ്യ വൃഷശ്ഛത്രം ധനുഷോമിഥുനന്തഥാ ൪൮

നക്രസ്യ മിഥുനം ഛത്രം മേഷഃ കുംഭസ്യ കീർത്തിതഃ
മീനസ്യ വൃഷഭശ്ഛത്രം ഛത്രത്രയമുദാഹൃതം. ൪൯

സാരം — പ്രഷ്ടാവു വന്നുനിന്ന രാശി അറിഞ്ഞു് ആ രാശിയുടെ വീഥിരാശി കാണണം. അതു് ആരൂഢരാശിയിൽനിന്നു് എത്രാമത്തെ രാശിയായി വരുന്നുവോ, ഉദയരാശി തുടങ്ങി അത്രാമത്തെ രാശി ഛത്രരാശിയാകുന്നു എന്നു ജ്ഞാനപ്രദീപകമെന്ന ശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്നു. മകരം ആരൂഢമാണെന്നിരിക്കട്ടെ; മേടം പ്രശ്നകാലത്തിൽ കിട്ടിയ ഉദയലഗ്നവുമാണു്. ഇവിടെ കന്നി ഛത്രരാശിയാകുന്നു. എങ്ങനെയെന്നാൽ മകരത്തിന്റെ വീഥിരാശി മിഥുനമാണു്. മിഥുനം മകരത്തിൽനിന്നാം ആറാമത്തെ രാശിയാകുന്നു. മേടം ഉദയമാകയാൽ അതിന്റെ ആറാമത്തെ രാശിയായ കന്നി ഛത്രരാശിയാണു്.

മററുചിലർ, ആരൂഢത്തിൽനിന്നു സൂര്യൻ നില്ക്കുന്ന വീഥിവരെ എണ്ണിയാൽ കിട്ടുന്ന സംഖ്യ എത്രയാണെന്നറിഞ്ഞു് ഉദയലഗ്നത്തിൽനിന്നു് അത്രാമത്തെ രാശി ഛത്രരാശിയായി സ്വീകരിക്കണമെന്നു് അഭിപ്രായപ്പെടുന്നു.

മേടത്തിനു ഇടവവും, ഇടവത്തിനു മേടവും, മിഥുനം, കർക്കടകം, ചിങ്ങം ഇവയ്ക്കു മേടവും ഛത്രരാശിയാകുന്നു. കന്നിക്കു മകരവും തുലാത്തിനു് ഇടവവും വൃശ്ചികത്തിനു ഇടവവും ധനുവിനു മിഥുനവും മകരത്തിനു മിഥുനവും കുംഭത്തിനു മേടവും മീനത്തിനു ഇടവവും ഛത്രരാശികളാകുന്നു.

ദ്രാവിഡദൈവജ്ഞന്മാർ പ്രശ്നവിഷയത്തിൽ അമോഘമായ പ്രമാണഗ്രന്ഥമായി സ്വീകരിച്ചിരിക്കുന്ന ജിനേന്ദ്രമാല എന്ന പുസ്തകത്തിൽ ഇപ്രകാരം കാണുന്നു:—

"വന്തകയിററെമകിഴ്ന്തെഴമട്ടായെണ്ണി
യുന്തിയുതയത്തെയോർന്തനെച്ചിന്തിത്തു
നാടിക്കൊണർന്തെണ്ണനണ്ണമവൻറന്നെ
ക്കൂടിക്കവിക്കുങ്കുടൈ", (൧)

കയിററിനതയങ്കരുതുകിൻറ വീതി-
പ്പയിററിയവെണ്ണോർ പാതിയാക്കി-ക്കയിററിയ
വോട്ചിതൊട്ടെണ്ണ വിതുവുങ്കവിപ്പെൻപർ
മാച്ചിയിൻ മിക്കോർ മതിത്തു. (൨)

മേടത്തിടപമിടപത്തുമേടമേ
നാട്ടമിയാഴലവൻ ചിങ്കത്തിര-കാടാക-
കന്നികോർകേറുകവിക്കന്തോം വിൻമാൻചാൽ
പന്നമിയാഴ്മീർകെരുതുപാർ. (൩)

ആടിരണ്ടേറിരാറുമിയാഴ്പതിനൊന്റെയിരത്തെ-
ണ്ടോടരിപെണ്ണാൻപാനെട്ടോർ തുലൈതേ-ടേടി
ച്ചിവക്കഞ്ചിലൈയേഴ്മാനാറുകുടമെന്തു
ങ്കവിക്കമീൻമൂന്റെണ്ണിക്കാൺ. (൪)

സാരം—ആരൂഢരാശി (പ്രഷ്ടാവുവന്നുനിന്ന രാശി) യിൽനിന്നും സൂര്യവീഥിവരെ എണ്ണി ആ സംഖ്യയെത്രയുണ്ടോ, ഉദയരാശിയിൽനിന്നും അത്രാമത്തെ രാശി ഛത്രരാശിയാകുന്നു. (൧) ആരൂഢത്തിൽനിന്നും സൂര്യവീഥിവരെ എണ്ണിയാൽ കിട്ടുന്ന സംഖ്യ രണ്ടുകൊണ്ടു ഹരിച്ചു കിട്ടുന്ന ഫലം എത്രയാണൊ ഉദയത്തിൽനിന്നും അത്രാമത്തെ രാശി ഛത്രരാശിയാണെന്നു ചിലൎക്ക് അഭിപ്രായമുണ്ട്. (൨) മേടത്തിനു ഇടവവും ഇടവം, മിഥുനം, കൎക്കടകം, ചിങ്ങം ഇവയ്ക്കു ഇടവവും വൃശ്ചികം, ധനു, മകരം, കുംഭം ഇവയ്ക്കു മിഥുനവും മീനത്തിനു ഇടവവും ഛത്രരാശികളാണ്. (൩) മേടത്തിനു രണ്ടാമത്തെ രാശിയും ഇടവത്തിനു പന്ത്രണ്ടാമത്തെ രാശിയും മിഥുനത്തിനു പതിനൊന്നാമത്തെ രാശി

യും കക്കടകത്തിന്ന പന്ത്രണ്ടാമത്തെ രാശിയും ചിങ്ങത്തിനും കന്നിക്കും ഒൻപതാമത്തെ രാശിയും തുലാത്തിനും വൃശ്ചികത്തിനും എട്ടാമത്തെ രാശിയും ധനുവിന്ന ഏഴാമത്തെ രാശിയും മകരത്തിന്ന ആറാമത്തെ രാശിയും കുംഭത്തിന്ന അഞ്ചാമത്തെ രാശിയും മീനത്തിന്ന മൂന്നാമത്തെ രാശിയും ഛത്രരാശികളാകുന്നു എന്നു മറ്റൊരുപ്രകാരത്തിലും പറയപ്പെട്ടിരിക്കുന്നു. (൪)

പ്രശ്നവിഷയത്തിൽ കേരളീയരുടെ പ്രഥമവും പ്രധാനവുമായ പ്രമാണഗ്രന്ഥമാകുന്ന പ്രശ്നമാർഗ്ഗത്തിൽ ഛത്രരാശി അറിവാനുള്ള മാർഗ്ഗം ഇപ്രകാരമാകുന്നു:—

“മാന്താബ്ധേ വൃഷതൌളിതശ്ച
ഛത്രരാരാശിനതോന്ത്യാദ്യൂഢാ
പ്രാപ്ലേജ്യോ മിഥുനം ക്രമേണ ച
വ്യസ്തോ വീഥ്യാത്രയാവാൻ ഭവേൽ

ആരൂഢാദ്ദൃഗ്യാതവീഥിഭവനാൽ
താവൽ ഭവേൽ ഛത്രഭം
ഗ്രാഹ്യം സ്യാൽ സ്ഥിരചക്രയുതദൃഗ്ദ്ധേ
ലഗ്നാംശകശ്ചാദകഃ”

(ഈ ശ്ലോകത്തിന്റെ അത്ഥം മുൻപ് ഇരുപത്തെട്ടാമത്തെ ശ്ലോകസാരത്തിന്റെ അടിയിൽ ചേത്തിട്ടുണ്ട്.)

ദൃഷ്ടിക്രമം

ഉദയേ സപ്തമേ പൂൎണ്ണമദ്ധം പശ്യേൽ ത്രികോണകേ
ചതുരശ്രേ ത്രിപാദഞ്ച ദശമേ പാദമേവ ച. ൭൦
ഏകാദശേ തൃതീയേ ച പാദാൎദ്ധം വീക്ഷണം ഭവേൽ.

സാരം ലഗ്നത്തിലും ഏഴാമിടത്തിലും പൂൎണ്ണദൃഷ്ടി ചെയ്യുന്നു. ത്രികോണത്തിൽ (അഞ്ചിലും ഒൻപതിലും) പകുതി ദൃഷ്ടിയും ചതുരശ്രത്തിൽ (നാലിലും എട്ടിലും) മുക്കാൽ ദൃഷ്ടിയും പത്തിൽ കാൽ ദൃഷ്ടിയും പതിനൊന്നിലും

മൂന്നിലും അരയ്ക്കാൽ ദൃഷ്ടിയും ചെയ്യുന്നു. ജിനേന്ദ്രമാല യിൽ ഇപ്രകാരം കാണുന്നു:

"എഴുവതുമേഴുമുഴനോക്കൈന്തൊൻപാൻ
വഴുവാവരെനാൻ കിരെന്തു-എഴുവാത
മുക്കാൽ പതിനൊൻറ മൂൻറുമേ കാനോക്കാ
മെക്കാലുനോക്കത്തിനെൺ." (൭)

സാരം—ലഗ്നത്തിലും ഏഴാമിടത്തും പൂർണ്ണദൃഷ്ടി; അഞ്ചിലും ഒൻപതിലും അരദൃഷ്ടി; നാലിലും പത്തിലും മുക്കാൽദൃഷ്ടി; പതിനൊന്നിലും മൂന്നിലും കാൽദൃഷ്ടി; ദൃഷ്ടി ക്രമം എപ്പോഴും ഇപ്രകാരമാണ്.

രവീന്ദുസിതസൌമ്യാസ്തു ബലിനഃ പൂർണ്ണവീക്ഷണേ ൧൮
അർദ്ധേക്ഷണേ സുരാചാര്യസ്ത്രിപാൽപാദാർദ്ധയോഃ കുജഃ
പാദേ ക്ഷണേ ബലീ സൌരിർവീക്ഷണാദ്ബലമീരിതം. ൧൯
തിര്യക് പശ്യന്തി തിര്യഞ്ചോ മാനുഷാസ്സമദൃഷ്ടയഃ

സാരം—സൂര്യൻ, ചന്ദ്രൻ, ശുക്രൻ, ബുധൻ ഇവർ പൂർണ്ണദൃഷ്ടിയിൽ ബലവാന്മാരാകുന്നു. ഗുരു അർദ്ധദൃഷ്ടി യിലും, ചൊവ്വ മുക്കാൽദൃഷ്ടിയിലും അരയ്ക്കാൽദൃഷ്ടിയിലും, ശനി കാൽദൃഷ്ടിയിലും ബലവാന്മാരാകുന്നു നാല്ക്കാലിരാശി കൾ (മേടം, ഇടവം, ചിങ്ങം ഈ രാശികൾ) തിര്യക്കായും മാനുഷരാശികൾ(മിഥുനം, കന്നി, തുലാം, ധനു, കുംഭം ഈ രാശികൾ) സമമായും ദൃഷ്ടിചെയ്യുന്നു.

ഊർദ്ധ്വേക്ഷണൌ പത്രരഥാവധൌ നേത്രാസ്സരീസൃപാഃ ൨൦
അന്യോന്യാലോകിനൌ ജീവചന്ദ്രാവൂർദ്ധ്വേക്ഷണോ രവിഃ
പശ്യത്യാരഃ കടാക്ഷേണ പശ്യതോഽധഃ കവീന്ദുജൌ ൨൧
ഏകദൃഷ്ട്യാ ഹി മന്ദൌ ച ഗ്രഹാണാമവലോകനം.

സാരം—പക്ഷിരാശികൾ (മകരം മീനം) ഊർദ്ധ്വദൃഷ്ടി കളാകുന്നു. സർപ്പരാശികൾ (കർക്കടം വൃശ്ചികം) അധോദൃഷ്ടി കളാണ്. വ്യാഴവും ചന്ദ്രനും അന്യോന്യം അവലോകനം

ചെയ്യുന്നു. സൂര്യൻ മേല്പോട്ടുനോക്കുന്നു. ചൊവ്വാ കടക്കണ്ണു കൊണ്ടു നോക്കുന്നു. ശുക്രനും ബുധനും കീഴ്പോട്ടുനോക്കുന്നു. രാഹുവും ശനിയും ഏകദൃഷ്ടിയോടുകൂടിയവരാണ്. ഗ്രഹങ്ങളുടെ ദൃഷ്ടികൾ ഈവിധത്തിലാകുന്നു.

ജിനേന്ദ്രമാല:—

മതിപൊന്നെതിർമുകനോക്കുമേ നോക്കു
കതിർചെയ്യുടെക്കണ്ണോനോക്കു—മതിരാത
പാകൻപുകർകവിഴ്ന്നുനോക്കുമാം പാമ്പു ചനി
യേകവിഴിനോക്കുമെൻ. (൩)

സാരം — ചന്ദ്രനും ഗുരുവും പരസ്പരദൃഷ്ടിയോടുകൂടിയവരാണ്. സൂര്യൻ മേല്പോട്ടുനോക്കുന്നു. ചൊവ്വ കടക്കണ്ണു കൊണ്ടു നോക്കുന്നു. ശുക്രനും ബുധനും നേർദൃഷ്ടിയോടുകൂടിയവരാകുന്നു. ശനിയും രാഹുവും ഏകദൃഷ്ടികളുമത്രെ.

വിലങ്കുവിലങ്കുനേർനോക്കുമാമക്കൾ
ചലങ്കാതു ചെവ്വനേകാണൻ-കലങ്കാതു
കാട്ടിടമേനോക്കും പറവൈതവഴ്‌വനവാ
നീട്ടിവൈകണോക്കുനിലൈ. (൪)

സാരം—മനുഷ്യരാശികൾ മനുഷ്യരെപ്പോലെതന്നെ നേക്കനേർ പരസ്പരദൃഷ്ടിയുള്ളവയാണ്. നാല്ക്കാലിരാശികൾ മൃഗങ്ങളെപ്പോലെ ഇരുവശങ്ങളിലും നോക്കുന്നു. പത്രരാശികൾ പക്ഷികൾനോക്കുന്നതുപോലെ ഊർദ്ധ്വദൃഷ്ടിയോടുകൂടിയവയാണ്. അനേകപാദങ്ങളോടുകൂടിയ രാശികൾ സർപ്പങ്ങളെപ്പോലെ അധോദൃഷ്ടിചെയ്യുന്നു.

നഷ്ടപ്രശ്നത്തിൽ ദിക്കുകളെക്കുറിക്കുന്ന രാശികൾ

മേഷഃ പ്രാച്യാം ധനുസ്സിംഹാവഗ്നാവുക്ഷാ ച ദക്ഷിണേ ൧൦
മൃഗകന്യേ ച നൈര്യത്യാം മിഥുനം പശ്ചിമേ തതഃ
വായുഭാഗേ തുലാകുംഭാവുദീച്യാം കർക്ക ഉച്യതേ ൧൧
ഈശഭാഗേ/ലീമീനൌ ച ജ്ഞേയാ നഷ്ടാദിസൂചകാഃ

സാരം—മേടം കിഴക്കും ധനുവും ചിങ്ങവും തെക്കുകിഴക്കും ഇടവം തെക്കും മകരവും കന്നിയും തെക്കുപടിഞ്ഞാറും മിഥുനം പടിഞ്ഞാറും തുലായും കുംഭവും വടക്കുപടിഞ്ഞാറും കക്കടകം വടക്കും വൃശ്ചികവും മീനവും വടക്കുകിഴക്കും നഷ്ടാദികളെ സൂചിപ്പിക്കുന്നു.

നഷ്ടപ്രശ്നത്തിൽ ദിക്കുകളെക്കുറിക്കുന്ന ഗ്രഹങ്ങൾ

ഭാസ്വച്ഛുക്രാരരാഹ്വാക്കിചന്ദ്രജ്ഞഗുരവഃ ക്രമാൽ ൭

പൂർവ്വാദീനാംക്രമാദീശാഃ ക്രമാന്നഷ്ടാദിസൂചകാഃ

സാരം—സൂര്യൻ, ശുക്രൻ, ചൊവ്വ, രാഹു, ശനി, ചന്ദ്രൻ, ബുധൻ, ഗുരു ഇവർ യഥാക്രമം കിഴക്കു തുടങ്ങിയുള്ള എട്ടു ദിക്കുകളിലും നഷ്ടാദികളെ സൂചിപ്പിക്കുന്നു "പ്രാഗാദ്യാരവിശുക്രലോഹിതതമസ്സൌരേന്ദുവിൽ സൂരയഃ" എന്നു ഹോരാവാക്യവുമുണ്ട്.

സ്ത്രീപുരുഷരാശികളും സ്ത്രീപുരുഷഗ്രഹങ്ങളും

മേഷയുഗ്മധനുഃകുംഭതുലാസിംഹാശ്ച പൂരുഷാഃ ൮

രാശയോഽന്യേ സ്ത്രീയഃപ്രോക്താ ഗ്രഹാണാം ഭേദ ഉച്യതേ

പുമാംസോഽക്കാരഗുരവഃ ശുക്രേന്ദുഭുജഗാഃ സ്ത്രീയഃ ൯

മന്ദജ്ഞകേതവഃ ക്ലീബാ ഗ്രഹഭേദാഃ പ്രകീത്തിതാഃ

സാരം—മേടം, മിഥുനം, ചിങ്ങം, തുലാം, ധനു, കുംഭം ഇവയാറും പുരുഷരാശികളാകുന്നു. ബാക്കിയുള്ളവ (ഇടവം, കക്കടകം, കന്നി, വൃശ്ചികം, മകരം, മീനം ഇവ) സ്ത്രീരാശികളാണ്. രവി, കുജൻ, ഗുരു ഇവർ പുരുഷഗ്രഹങ്ങളും ശുക്രൻ, ചന്ദ്രൻ, രാഹു ഇവർ സ്ത്രീഗ്രഹങ്ങളും ബുധൻ, ശനി, കേതു ഇവ നപുംസകഗ്രഹങ്ങളുമത്രേ.

തനിച്ചും ഒന്നിച്ചുചേർന്നും വസിക്കുന്ന രാശികളും ഗ്രഹങ്ങളും

തുലാകോദണ്ഡമിഥുനഘടകന്യാനരാഃ സ്മൃതാഃ ൧൦

ഏകാകിനൌ മേഷസിംഹൌ വൃഷകക്കാളികന്യകാഃ

ഏകാകിന്യഃസ്ത്രീയഃപ്രോക്താഃ സ്ത്രീയുഗ്മം മകരാന്തിമൌ ന്ഥ

ഏകാകിനോഽർക്കേന്ദുകുജാഃ ശുക്രജ്ഞൌക്ക്യഹിമന്ത്രിണഃ
ഏതേയുഗ്മഗ്രഹാഃ പ്രോക്താഃ ശാസ്ത്രേ ജ്ഞാനപ്രദീപകേ.

സാരം—തുലാം, ധനു, മിഥുനം, കുംഭം, കന്നി ഇവപു രുഷരാശികളാകുന്നു. (ഒന്നിച്ചുവസിക്കുന്നവയാണു്.) മേട വും ചിങ്ങവും തനിച്ചപാർക്കുന്ന പുരുഷരാശികളാണു്. ഇ ടവം, കർക്കടകം, വൃശ്ചികം, കന്നി ഇവ ഒററയ്ക്കുപാർക്കുന്ന സ്ത്രീരാശികളാണു്. മകരവും മീനവും രണ്ടു സ്ത്രീകളുടെ സം ബന്ധമുള്ള രാശികളാകുന്നു. സൂര്യൻ, ചന്ദ്രൻ, ചൊവ്വ ഇവ തനിച്ചപാർക്കുന്ന ഗ്രഹങ്ങളാകുന്നു. ശുക്രൻ, ബുധൻ, ശനി, രാഹു, ഗുരു ഇവ യുഗ്മങ്ങളായി വസിക്കുന്ന ഗ്രഹങ്ങളുമാ ണു്. ഇങ്ങനെ ജ്ഞാനപ്രദീപകമെന്ന പ്രസ്തുതഗ്രന്ഥത്തി ൽനിർദ്ദേശിക്കുന്നു.

രാശികളുടെയും ഗ്രഹങ്ങളുടെയും ജാതികൾ

വിപ്രാഃ കർക്ക്യളിമീനാശ്ച ധനുഃ സിംഹക്രിയാ നൃപാഃ ന്ഥ

തുലായുഗ്മഘടാവൈശ്യാഃ ശൂദ്രാ നക്രോക്ഷകന്യകാഃ
നൃപാവർക്കകുജൌ വിപ്രൌ ബൃഹസ്പതിനിശാകരൌ ന്ഥ

ബുധോ വൈശ്യോ ഭൃഗുഃ ശൂദ്രോ നീചാവാർക്കിഭുജംഗമൌ.

സാരം—കർക്കടകം, വൃശ്ചികം, മീനം ഇവ ബ്രാഹ്മണ രാശികളും മേടം, ചിങ്ങം, ധനു ഇവ ക്ഷത്രിയരാശികളും മിഥു നം, തുലാം, കുംഭം ഇവ വൈശ്യരാശികളും ഇടവം, കന്നി, മകരം ഇവ ശൂദ്രരാശികളുമാകുന്നു. സൂര്യനും ചൊവ്വയും ക്ഷ ത്രിയഗ്രഹങ്ങളും ചന്ദ്രനുംഗുരുവും ബ്രാഹ്മണഗ്രഹങ്ങളും ബു ധൻ വൈശ്യഗ്രഹവും ശുക്രൻ ശൂദ്രഗ്രഹവും ശനിയും രാ ഹുവും നീചജാതിഗ്രഹങ്ങളുമാകുന്നു.

"മേഷഃ പ്രാച്യാം," എന്നുതുടങ്ങിയ പദ്യംമുതൽ "ബുധൌ വൈശ്യോ ഭൃഗുഃ ശൂദ്രോ നീചാവാർക്കിഭുജംഗമൌ" എന്നു

അവസാനിച്ച പദ്യംവരെയുള്ള വിഷയങ്ങളിൽ ജിനേന്ദ്രമാലയുടെ അഭിപ്രായം അടിയിൽ ചേൎത്തുകൊള്ളുന്നു:—

ആട്ടുകീഴ്പാലരിവിറെറൻകീഴ്പാറെററർകിടപ-
ന്തേട്ടുമകംചുറവുംതെൻമേർകാ-നീടിയ
തണ്ടുമേർപാൽവടമേൽകോർകുടമുന്താൻവടക്കു
നാലിളിതുരേൺമീൻവടകീഴ്നാട്ടു. (൮)

നാട്ടുങ്കതിർപുകർചേയ്നാകനടൈയിലാ
നോട്ടുമതിപുലവനൊൺപൊന്നൻ— ക്രുട്ടി
ക്കൊടിമുതലായിങ്കിവററെകൊണ്ണെങ്കാലൈ
നൊടികൊളെൺകോടിക്കാറവൽ (൯)

കോലരിയാഴ്ക്രൻചിലൈചാൽകൊച്ചൈയിവൈയാ
ണാകുമാലെങ്ങുമീൻമകരമായിഴൈയു-ങ്കാൽപലവായ്
നാമറിയുന്തേളലവനെൻറിവറൈറനാനിലത്തോർ
താമറിയപ്പെണ്ണെൻറുചാററു (൧൦)

വെള്ളിമതിരാകുപെണ്ണാകുങ്കേതുവോ
ടൊള്ളിയമാൽകാരിയലിയുരുവാ—ന്തെള്ളിയ
ചേയരുക്കൻപീതകനാമെൻറിവററെയാണാക
വായുണന്തോർകണ്ടവഴക്കു (൧൧)

യാഴ്കുടമുങ്കോലുമിരുഞ്ചിലൈയുമാണിരട്ടൈ
യുഴിലരിയാടേലാമാണൊറൈറച്ചൂഴ്-
ന്തൊടിയിടപന്തേളലവൻചൊല്ലുംപെണ്ണൊറൈറ
കൊടിമകരമീനിരട്ടൈക്രുറു (൧൨)

ആരൽകതിരോനണിമതിയമിംമൂൻെറ
മോരുരുവേയാകുമുണരുങ്കാ—നീർതരുവോൻ
പാകൻപച്ചംപൊൻചനിപാമ്പിവൈയിരട്ടൈ
യാകുമൌവുരൈത്താരംകു (൧൩)

വേന്തനരിയാടാകുംവെഞ്ചിലൈമീൻവേതിയനാം
വായ്ന്തതോർന്തെണ്ടുടനേററംവാണിപനാ – മേന്തു
ന്തുലൈയാഴ്കുടമൂൻറുഞ്ചൂത്തിരൻകീഴ്ച്ചാതി
കലൈയേറുടൻമകളാങ്കാൺ. (൫൮)

വെയ്യവൻചേയ്വേന്തനാംവെണ്മതിപൊൻവേതിയനാ
മൈയുറൈയുംപുന്തിവന്നികനാ—മെയ്യുറൈയും
വെള്ളിയതുചൂത്തിരനാമിക്കചതിപാംപിരണ്ടു
മെള്ളിയകീഴ്ചാതിയാമെൻ. (൫൯)

സാരം—മേടം കിഴക്കു്; ചിങ്ങവും ധനുവും തെക്കുകിഴക്കു്; ഇടവം തെക്കു്; കന്നിയും മകരവും തെക്കുപടിഞ്ഞാറു്; മിഥുനം പടിഞ്ഞാറു്; തുലയും കുംഭവും വടക്കുപടിഞ്ഞാറു്; കക്കടകം വടക്കു്; വൃശ്ചികവും മീനവും വടക്കുകിഴക്കു്; സൂൎയ്യന്ന കിഴക്കു്; ശുക്രന്ന തെക്കുകിഴക്കു്; ചൊവ്വയ്ക്കു തെക്കു്; രാഹുവിന്ന തെക്കുപടിഞ്ഞാറു്; ശനിക്കു് പടിഞ്ഞാറു്; ചന്ദ്രന്ന വടക്കുപടിഞ്ഞാറു്; ബുധന്ന വടക്കു്; ഗുരുവിന്ന വടക്കുകിഴക്കു്. മേടം, മിഥുനം, ചിങ്ങം, തുലാം, ധനു, കുംഭം ഇവ പുരുഷരാശികളും ഇടവം, കക്കടകം, കന്നി, വൃശ്ചികം, മകരം, മീനം ഇവ സ്ത്രീരാശികളുമാകുന്നു. (൫൦) സൂൎയ്യനും ചൊവ്വയും ഗുരുവും പുരുഷഗ്രഹങ്ങൾ; ചന്ദ്രൻ, ശുക്രൻ, രാഹു സ്ത്രീഗ്രഹങ്ങൾ; ബുധൻ ശനി, കേതു നപുംസകഗ്രഹങ്ങൾ. (൫൧)മേടം, ചിങ്ങം ഒററപ്പുരുഷരാശികൾ; മിഥുനം തുലാം ധനു കുംഭം ഇരട്ടപ്പുരുഷരാശികൾ; ഇടവം, കക്കടകം കന്നി, വൃശ്ചികം ഇവ ഒററ സ്ത്രീരാശികൾ; മകരം, മീനം ഇവ ഇരട്ടസ്ത്രീരാശികൾ. (൫൨) സൂൎയ്യനും ചൊവ്വയും ഒററപ്പുരുഷഗ്രഹങ്ങൾ; വ്യാഴം ഇരട്ടപ്പുരുഷഗ്രഹം; ചന്ദ്രൻ ഒററസ്ത്രീഗ്രഹം; ശുക്രനും രാഹുവും ഇരട്ടസ്ത്രീഗ്രഹം; ബുധനും ശനിയും കേതുവും ഇരട്ട നപുംസകഗ്രഹങ്ങൾ (൫൩) ധനുവും മീനവും ബ്രാഹ്മണരാശികൾ; മേടവും ചിങ്ങവും ക്ഷത്രിയരാശികൾ; കക്കടകവും വൃശ്ചികവും

വൈശ്യരാശികൾ; മിഥുനവും തുലയും കുംഭവും ശൂദ്രരാശികൾ; ഇടവവും കന്നിയും മകരവും കീഴ്ജാതിരാശികൾ. (൫൪)
ചന്ദ്രനും ഗുരുവും ബ്രാഹ്മണഗ്രഹങ്ങൾ; സൂൎയ്യനും ചൊവ്വയും ക്ഷത്രിയഗ്രഹങ്ങൾ; ബുധൻ വൈശ്യഗ്രഹം; ശുക്രൻ ശൂദ്രഗ്രഹം; ശനിയും രാഹുവും കീഴ്ജാതിഗ്രഹങ്ങൾ. (൫൫)

രാശികളുടെ വൎണ്ണങ്ങൾ

രക്താ മേഷധനുസ്സിംഹാഃ കുളീരോക്ഷതുലാസ്സിതാഃ നൃഭ
കുംഭാളിമീനാഃ ശ്യാമാഃ സ്യുഃ കൃഷ്ണാ യുഗ്മാംഗനാമൃഗാഃ.

സാരം — മേടം, ധനു, ചിങ്ങം ഇവ മൂന്നും ചുവന്നനിറത്തോടുകൂടിയവയും കൎക്കടകം, ഇടവം, തുലാം ഇവമൂന്നും വെളുപ്പുനിറത്തോടുകൂടിയവയും കുംഭം, വൃശ്ചികം, മീനം ഇവ മൂന്നും പച്ചനിറത്തോടുകൂടിയവയും മിഥുനം, കന്നി, മകരം ഇവമൂന്നും കറുപ്പുനിറത്തോടുകൂടിയവയും ആകുന്നു.

ഗ്രഹങ്ങളുടെ വൎണ്ണങ്ങൾ

ശുക്രഃ ശ്വേതഃ കുജോ രക്തഃ പിംഗലാംഗോ ബൃഹസ്പതിഃ
ബുധഃ ശ്യാമഃ ശശീ ശ്വേതോ രക്തസ്സൂൎയ്യോഽസിതശ്ശനിഃ
രാഹുശ്ച കൃഷ്ണവൎണ്ണസ്സ്യാദ്വൎണ്ണഭേദാ ഉദാഹൃതാഃ

സാരം — ശുക്രനു വെളുപ്പും കുജനു ചുവപ്പും ഗുരുവിനു സ്വൎണ്ണവൎണ്ണവും ബുധനു പച്ചവൎണ്ണവും ചന്ദ്രനു വെള്ളനിറവും സൂൎയ്യനു ചുവപ്പുനിറവും ശനിക്കും രാഹുവിനും കറുപ്പുനിറവുമാകുന്നു എന്നു പറയപ്പെട്ടിരിക്കുന്നു.

ജിനേന്ദ്രമാല: —

വില്ലേരിയാടാഞ്ചിവപ്പുവെള്ളേറുകോൽകടക-
ഞ്ചൊല്ലേരിയവെള്ളെമീൻറാൽകുടന്തോൻ - ചൊല്ലുങ്കാ
റേിൻപച്ചുമൈയാകുന്തിറലിയാഴ്കന്നിചുറാ
വൊൺകരുമൈയെൻറുരൈക്കവോർന്തു. (൫൬)

പുകർപുനരാഞ്ചെയ്ചെമ്മൈപൊൻപൊന്നാംപുന്തി
പകർപചുമൈപാൻ മതിയംവെണ്മൈ — നികരിൽ

വിരികതിക്കുചെമ്മൈ മുടവർകിരാക
ക്കുരിതരുചീരൊൺകരുമൈയോർ (൫൭)

പരുതിക്കഴൽപടികമാമതിക്കുച്ചേയ്യു
കുരുതിപവും പൊൻകുരു — കരിയതൊരു
പുന്തികൾ പച്ചൈയാം പാൽപുകർക്കിരാകുവുക്കു
മന്തറുകനി നിറമാവൈ. (൫൮)

സാരം — മേടം, ചിങ്ങം, ധനു ഇവ ചുവപ്പുനിറം; ഇടവം, കർക്കടകം, തുലാം ഇവ വെളുപ്പുനിറം; വൃശ്ചികം, കുംഭം, മീനം ഇവ പച്ചനിറം; മിഥുനം, കന്നി, മകരം ഇവ കറുപ്പുനിറം. (൫൬) വ്യാഴം കറപ്പുകലർന്ന പൊൻനിറം; സൂര്യനും ചൊവ്വയും ചുവപ്പുനിറം; ചന്ദ്രനും ശുക്രനും വെള്ളനിറം; ബുധൻ പച്ചനിറം; ശനിയും രാഹുവും കറുപ്പുനിറം. (൫൭) ഗുരു പൊൻനിറം; സൂര്യൻ അഗ്നിവണ്ണം; ചൊവ്വ രക്തവണ്ണം; ചന്ദ്രൻ സ്ഫടികവണ്ണം; ശുക്രൻ പാൽനിറം; ബുധൻ പച്ചനിറം; ശനിരാഹുക്കൾ കറുപ്പുനിറം (൫൮)

സൂര്യാദിഗ്രഹങ്ങളുടെ ആകൃതികൾ

ദീർഘവൃത്തം തഥാ ഽഷ്ടാശ്രം ചതുരശ്രായതം തഥാ സ്വൈ
ദീർഘശ്ചേതിക്രമാദ്ദേതേ സൂര്യാദ്യാകൃതയോ മതാഃ

സാരം — സൂര്യൻ തുടങ്ങി രാഹുവരെയുള്ള എട്ടു ഗ്രഹങ്ങളും യഥാക്രമം ദീർഘം, വൃത്തം, അഷ്ടാശ്രം (എട്ടു കോൺ) ചതുരശ്രം, ദീർഘം, ദീർഘം, ദീർഘം, ദീർഘം ഈ ആകൃതികളോടു കൂടിയവയാകുന്നു.

ജിനേന്ദ്രമാല: —

കുടന്തൂലൈയാഴ്ക്കന്നിരുൻകൊമ്പരിയുമക്ക-
ടൊടർന്തചുറാമാൻ പിൻമുന്നാകു — തടക്കണ്ണായ്
മീനിരണ്ടുതെററിൽ വിഴന്തെഴുമാമിക്കുത്ത —
ൻറാനുരുവമേയുരുവാഞ്ചാററു. (൫൯)

നാർചതുരം വട്ടന്തുടിവടിറുമുക്കോണ
മേല്പ്പമൈന്തന്റെവട്ടമെൺകോണ—നാർചതുരം
പാതിനെട്ടമൈ പരിതിമുതർപാമ്പീറാ
യോതും വടിവെല്ലാമുരൈ. (൨൦)

മാലരുക്കൻ കോട്ടവളൈറുമതിമൊട്ടൈ
മേലെരിക്കുക്കോട്ടമികക്കുറിയ മേലൈ
മുനിപുകക്കുക്കോട്ടനെടിയമുറിവാ-
ഞ്ചനിയരവിൻകോട്ടകറൈ ചാററു. (൨൧)

സാരം—പത്തൊൻപതാമത്തെയും ഇരുപതാമത്തെയും പാടലുകളുടെ അർത്ഥം അറുപത്തേഴാമത്തെ ശ്ലോകത്തിന്റെ സാരം തന്നെയാകുന്നു. ബുധനും സൂര്യനും വളഞ്ഞ കൊമ്പും ചന്ദ്രന് മൊട്ടക്കൊമ്പും ചൊവ്വയ്ക്കു കുറുകിയ കൊമ്പും ഗുരുവിനും ശുക്രനും നീണ്ട കൊമ്പും ശനിക്കു മുറിക്കൊമ്പും രാഹുവിന് അറുത്തകൊമ്പും ആകുന്നു (൨൧)

ഗ്രഹങ്ങളുടെ കിരണങ്ങൾ

പഞ്ചൈകവിംശദ്ഗിരയോ നവാശാഃ ഷോഡശാബ്ധയഃ
ഭാസ്കരാദിഗ്രഹാണാന്തു കിരണാഃ പരികിർത്തിതാഃ

സാരം—സൂര്യന് അഞ്ചു കിരണങ്ങൾ; ചന്ദ്രന് ഇരുപത്തൊന്നു കിരണങ്ങൾ; ചൊവ്വയ്ക്കു് ഏഴ് കിരണങ്ങൾ; ബുധന് ഒൻപതു കിരണങ്ങൾ; ഗുരുവിനു പത്തു കിരണങ്ങൾ; ശുക്രനു പതിനാറു കിരണങ്ങൾ; ശനിക്കു നാലു കിരണങ്ങൾ എന്നു പറയപ്പെട്ടിരിക്കുന്നു.

രാശികളുടെ കിരണങ്ങൾ

വസുരുദ്രർത്തുരുദ്രാശ്ച വഹ്നിഷട്ക ചതുർദ്ദശ നൻ
വിശാശാഃ ശതവേദാശ്ച ചതുസ്ത്രിംശദജാതിഷു

സാരം - മേടത്തിനു എട്ടു കിരണവും ഇടവത്തിനു പതിനൊന്നു കിരണവും മിഥുനത്തിന് ആറു കിരണവും കർക്കടകത്തിനു പതിനൊന്നു കിരണവും ചിങ്ങത്തിനു മൂന്നു

കിരണവും കന്നിക്ക് ആറു കിരണവും തുലാത്തിനും വൃശ്ചികത്തിനും പതിന്നാലു കിരണംവീതവും ധനുവിനു പത്തു കിരണവും മകരത്തിനു ന്തറു കിരണവും കുംഭത്തിനു നാലു കിരണവും മീനത്തിനു മുപ്പത്തിനാലു കിരണവുമാകുന്നു.

മററുചിലരുടെ അഭിപ്രായം:—

കുളീരാജതുലാകുംഭകിരണാ വസുസംഖ്യയാ ൧൦

മിഥുനോക്ഷമൃഗാണാഞ്ച കിരണാ ഋതുസംഖ്യയാ
സിംഹസ്യ കിരണാസ്സപ്ത കന്യാകാർമ്മുകയോസ്ഥഥാ. ചെ
ചത്വാരോ വൃശ്ചികസ്യോക്താഃ സപ്തവിംശജ്ഝഷസ്യ ച
സപ്താഷ്ടശരവഹ്ന്യദ്രി രുദ്രയുഗ്മാബ്ധി ഷഡ്ഗജാഃ. ൨൦
സപ്തവിംശതി സംഖ്യാശ്ച മേഷാദീനാം പരേ വിദുഃ

സാരം—കക്കടകം, മേടം, തുലാം, കുംഭം ഇതുകൾക്ക് എട്ടു കിരണംവീതവും മിഥുനം, ഇടവം, മകരം ഇവയ്ക്ക് ആറു കിരണം വീതവും ചിങ്ങത്തിന് ഏഴു കിരണവും കന്നിക്കും തുലാത്തിനും അപ്രകാരംതന്നെ ഏഴു കിരണംവീതവും വൃശ്ചികത്തിന് നാലു കിരണവും മീനത്തിന് ഇരുപത്തേഴു കിരണവുമാണെന്ന് ചിലരും മേടം തുടങ്ങിയുള്ള പന്ത്രണ്ടു രാശികൾക്കും യഥാക്രമം ഏഴ്, എട്ട്, അഞ്ച്, മൂന്ന്, ഏഴ്, പതിനൊന്ന്, രണ്ട്, നാല്, ആറ് എട്ട്, ഏഴ്, ഇരുപത്തു കിരണങ്ങൾവീതമാണെന്നു മററുചിലരും അഭിപ്രായപ്പെടുന്നു.

ഗ്രഹങ്ങളുടെ ഉയരങ്ങൾ

കുജേന്ദുശനയോഹ്രസ്വാ ദീർഘാ ജീവബുധോരഗാഃ ൨൨
രവിശുക്രൗ സമൗ പ്രോക്തൗ ശാസ്ത്രേ ജ്ഞാനപ്രദീപകേ

സാരം—ചൊവ്വ, ചന്ദ്രൻ, ശനി ഇവർ ഹ്രസ്വന്മാരും, ഗുരു, ബുധൻ, രാഹു ഇവർ ദീർഘകായന്മാരും; രവിയും ശുക്രനും ഒത്തകിളരത്തോടുകൂടിയവരുമാണെന്ന് ഈ ജ്ഞാനപ്രദീപകത്തിൽ നിർദ്ദേശിച്ചുകൊള്ളുന്നു.

### ഗ്രഹങ്ങളുടെ യോജനങ്ങൾ

ആദിത്യശനിസൌമ്യാനാം യോജനാന്യഷ്ടസംഖ്യയാ ൧൪
ശുക്രസ്യ ഷോഡശോക്താനി ഗുരോശ്ച ദശയോജനം
കുജസ്യ സപ്തവിഖ്യാതാഃ ശശാങ്കസ്യൈകവിംശതി. ൧൫

സാരം — ആദിത്യൻ, ശനി, ബുധൻ ഇവക്കു് എട്ടു യോജനവീതവും ശുക്രനു പതിനാറു യോജനയും ഗുരുവിനു പത്തു യോജനയും കുജനു് ഏഴു യോജനയും ചന്ദ്രനു് ഇരുപത്തൊന്നു യോജനയുമാകുന്നു.

### ഗ്രഹങ്ങളുടെ വയസ്സുകൾ

ഭൂമിജഃ ഷോഡശവയാശ്ശുക്രസ്സപ്തവയാസ്തഥാ
വിംശദ്വയാശ്ചന്ദ്രസുതോ ഗുരുസ്ത്രിംശദ്വയാസ്സ്മൃതാഃ ൧൬
ശശാങ്കസ്സപ്തതിവയാഃ പഞ്ചാശദ്ഭാസ്വതോവയഃ
ശനൈശ്ചരസ്യരാഹോശ്ച ശതസംഖ്യാവയോ ഭവേൽ. ൧൭

സാരം — ചൊവ്വയ്ക്കു പതിനാറുവയസ്സും ശുക്രനു് ഏഴുവയസ്സും ബുധനു് ഇരുപതുവയസ്സും ഗുരുവിനു മുപ്പതുവയസ്സും ചന്ദ്രനു് എഴുപതുവയസ്സും സൂര്യനു് അൻപതുവയസ്സും ശനിക്കും രാഹുവിനും നൂറുവീതം വയസ്സും ആകുന്നു.

### ഗ്രഹങ്ങളുടെ രസകാരകത്വം

തിക്തം ശനേശ്ച രാഹോശ്ച മധുരം തു ബൃഹസ്പതേഃ
അമ്ലം ഭൃഗോർവിധോഃ ക്ഷാരഃ കുജസ്യ കുലജോരസഃ ൧൮
തുവരഃ സോമപുത്രസ്യ ഭാസ്കരസ്യ കടുർഭവേൽ.

സാരം — ശനിക്കും രാഹുവിനും കയ്പുരസവും ഗുരുവിനു മധുരരസവും ശുക്രനു പുളിരസവും ചന്ദ്രനു് ഉപ്പുരസവും കുജനു കഷായരസവും ബുധനു ചവർപ്പുരസവും സൂര്യനു് എരിവുരസവുമാകുന്നു.

ജിനേന്ദ്രമാല:—

കാരിയുംപാമ്പുമുവെ കൈക്കുമിഞ്ചുവെപൊൻ
മാരിപുളിക്കുമതിളുവക്കുന്തേരിർ
കരിക്കുമാഞ്ചുവ്വായ് കണക്കനൊവക്കു-
മെരിക്കുഞ്ഞുവെയിരവിക്കെൻ. (൨൨)

സാരം—ശനിക്കും രാഹുവിനും കയ്പും ഗുരുവിനു മധുരവും ശുക്രനു പുളിയും ചന്ദ്രനു ചവർപ്പും കുജനു കഷായവും ബുധനു ക്ഷാരവും സൂര്യനു് എരിവുമാകുന്നു. (൨൨)

രസകാരകത്വത്തെപ്പററി ഹോരാവചനമിപ്രകാരമാകുന്നു:—"കടുകലവണതിക്തമിശ്രിതാ മധുരാമ്ലൗ ച കഷായഃ" ഇതിന്റെ അത്ഥം സൂര്യൻ തുടങ്ങിയുള്ള ഗ്രഹങ്ങൾക്കു യഥാക്രമം എരിവു്, ഉപ്പു്, കയ്പു്, മിശ്രിതം, മധുരം, പുളി, കഷായം ഈ രസങ്ങളെ പറയണമെന്നാകുന്നു.

### ഗ്രഹങ്ങളെക്കൊണ്ടു ശരീരത്തിന്റെ ഇടത്തും വലത്തും ഭാഗങ്ങളിലുള്ള അടയാളങ്ങൾ അറിവാൻ

സൌമ്യാക്കജജീവാനാം ദക്ഷിണേ ലാഞ്ഛനം ഭവേൽ ൨൩
ഫണീന്ദുശുക്രമന്ദാനാം വാമേഭവതി ലാഞ്ഛനം.

സാരം—ബുധൻ, സൂര്യൻ, കുജൻ, ഗുരു ഇവക്കു വലത്തുവശത്തു് അടയാളം ഭവിക്കുന്നു. രാഹു, ചന്ദ്രൻ, ശുക്രൻ, ശനി ഇവക്കു് ഇടതുവശത്തു് അടയാളം ഭവിക്കുന്നു.

### ഗ്രഹങ്ങളെക്കൊണ്ടു പ്രത്യേക സ്ഥാനങ്ങളിൽ അടയാളം അറിവാൻ

ശുക്രസ്യ വദനേ പൃഷ്ഠേ കുജസ്യാംസേ ബൃഹസ്പതേഃ ൨൪
കക്ഷേ ബുധസ്യ ചന്ദ്രസ്യ മൂദ്ധ്നിഭാനോഃ കടീതടേ
ഊരൌ ശനേഃ പദേ രാഹോർലാഞ്ഛനാനി ഭവന്തി ഹി ൨൫

സാരം—ശുക്രനു് വദനത്തിലും ചൊവ്വയ്ക്കു പൃഷ്ഠത്തിലും ഗുരുവിനു ചുമലിലും ബുധനു കക്ഷത്തിലും ചന്ദ്രനു തലയിലും സൂര്യനു കടിപ്രദേശത്തും ശനിക്കു തുടയിലും രാഹുവിനു കാലിലും അടയാളങ്ങൾ ഉണ്ടു്.

ജിനേന്ദ്രമാല:—

തുത്തിമലരെരുക്കം പൂത്തുവരെപ്പോഴ്വകത്തി
യെത്തിലേരണ്ടം പുളിയിലൈയാ ഞ്ചത്തിയമേ
മത്തെയാവരൈവേട്ടപിൻവടിവെൻറു
ചിത്തമേവന്തവക്ച്ചെപ്പു. (൨.൩)

സാരം—സൂര്യന് തുത്തി(?)പ്പൂപോലെയും ചന്ദ്രന് എരുക്കിൻപൂവുപോലെയും കുജന് തുവരൻപരിപ്പുപോലെയും ബുധന് അകത്തിയിലപോലെയും ഗുരുവിന് ആവണക്കിലപോലെയും ശുക്രന് പുളിയിലപോലെയും ശനിക്ക് ഉമ്മത്തിലപോലെയും രാഹുവിന് ആവാര(?)പ്പൂപോലെയും അടയാളങ്ങൾ പറയുക. (൨.൫)

ഗ്രഹങ്ങളെക്കൊണ്ടു ശൃംഗഭേദം അറിവാൻ

ബുധാദിത്യൌ ഭഗ്നശൃങ്ഗൌ ചന്ദ്രഃ ശൃംഗവിവർജ്ജിതഃ
തീക്ഷ്ണശൃങ്ഗഃ കുജോ ദീർഘശൃംഗൌ ജീവകവീ തഥാ. ൨൫
ശനിരാഹുവക്രശൃങ്ഗൌ ശൃങ്ഗഭേദ ഉദാഹൃതഃ

സാരം—ബുധനും സൂര്യനും ഒടിഞ്ഞ കൊമ്പുകളോടുകൂടിയവരാകുന്നു; ചന്ദ്രനു കൊമ്പില്ല. കുജൻ കൂർത്തുമൂർത്ത കൊമ്പോടുകൂടിയവനാണ്. ഗുരുവും ശുക്രനും നീണ്ട കൊമ്പുള്ളവരാകുന്നു. ശനിയും രാഹുവും വളഞ്ഞ കൊമ്പോടുകൂടിയവരാണ്.

നില്ക്കുന്ന രാശികളും നടക്കുന്ന രാശികളും
ഉറങ്ങുന്ന രാശികളും

വൃഷസിംഹാളികുംഭാശ്ച തിഷ്ഠന്തി സ്ഥിരരാശയഃ ൨൬
കർക്കിനക്രതുലാമേഷാശ്ചരന്തി ചരരാശയഃ
യുഗ്മകന്യാധനുർമ്മീനാഃ സ്വപന്ത്യുഭയരാശയഃ ൨൭

സാരം:—ഇടവം, ചിങ്ങം, വൃശ്ചികം, കുംഭം ഈ സ്ഥിരരാശികൾ നില്ക്കുന്നവയാണ്. കർക്കടകം, മകരം, തുലാം, മേടം ഈ ചരരാശികൾ നടക്കുന്നവയാകുന്നു. മിഥുനം, കന്നി, ധനു, മീനം ഈ ഉഭയരാശികൾ ഉറങ്ങുന്നവയാണ്.

നഷ്ടദ്രവ്യനിക്ഷേപസ്ഥാനങ്ങൾ അറിവാൻ

ധനുർമ്മേഷൗ വനപ്രാന്തേ കന്യകാമിഥുനം പുരേ
ഹരിചാപതുലാമീനമകരാഃ സലിലേഷു ച ൨൫
നദ്യാം കുളീരഃ കുല്യായാം വൃഷഃ കുംഭഃ പയോഘടേ
വൃശ്ചികഃ കൂപസലിലേ രാശീനാം സ്ഥിതിരീരിതാ ൨൬
വനകേദാരകോദ്യാനകുല്യാദ്രിവനഭൂമയഃ
ആപഗാതീരസദ്വാപീ തടാകസരിതസ്തഥാ ൨൭
ജലകുംഭശ്ച കൂപശ്ച നഷ്ടദ്രവ്യാദിസൂചകാഃ

സാരം:—ധനുവും മേടവും വനപ്രാന്തത്തിലും കന്നിയും മിഥുനവും പട്ടണത്തിലും ചിങ്ങം, ധനു, തുലാം, മീനം, മകരം ഇവ ജലത്തിലും കർക്കടകം നദിയിലും ഇടവം കൈത്തോട്ടിലും കുംഭം പാൽക്കുടത്തിലും വൃശ്ചികം കിണററുവെള്ളത്തിലും സ്ഥിതിചെയ്യുന്നു. മേടം തുടങ്ങിയുള്ള രാശികൾ യഥാക്രമം വനം, വയൽ, ഉദ്യാനം, കൈത്തോട്, മല, വനഭൂമി, നദീതീരം, ഇറങ്ങിക്കുളിക്കാൻ സൗകര്യമുള്ള വലിയ തോട്ട്, കുളം, നദി, ജലകുംഭം, കിണറ്റ് എന്നീ സ്ഥാനങ്ങളിൽ നഷ്ടദ്രവ്യങ്ങളെ സൂചിപ്പിക്കുന്നു.

ഈ വിഷയത്തിൽ ചിലർക്കുള്ള അഭിപ്രായവ്യത്യാസത്തെ അടിയിൽ കാണിക്കുന്നു.

ഘടകന്യായുഗ്മതുലാ ഗ്രാമേ/ജാളിധനുർഹരി ൨൮
വനേ ചാഥ കുളീരോക്ഷനക്രമീനാ ജലേ സ്ഥിതാഃ

സാരം:—കുംഭം, കന്നി, മിഥുനം, തുലാം ഇവ ഗ്രാമത്തിലും മേടം, വൃശ്ചികം, ധനു, ചിങ്ങം ഇവ വനത്തിലും കർക്കടകം, ഇടവം, മകരം, മീനം ഇവ ജലത്തിലും ചരിക്കുന്നു.

ഭൗമോ ഭൂമിർജ്ജലം കാവ്യശശിനൗ ബുധഭോഗിനൗ ൨൯
നിഷ്കുണ്ടകഞ്ചരന്ധ്രഞ്ച ഗുരുഭാസ്കരയോർനഭഃ
മന്ദസ്യ യുദ്ധഭൂമിശ്ച ബലവത്തിഗ്രഹേസ്ഥിതേ ൩൦
സൂര്യാർക്ക്യാരബലേ ഭൂമൗ ഗുരുശുക്രബലേ ച ഖേ
ചന്ദ്രസൗമ്യബലേ മദ്ധ്യേ കൈശ്ചിദേവമുദാഹൃതം ൩൧

നിശാദിവസസന്ധ്യാശ്ച ഭാനുയുഗ്രാശിമാദിതഃ
ചരരാശിവശാദേവമിതികേചിൽ പ്രചക്ഷതേ ൫൭
ഗ്രഹേഷു ബലവാന്യസ്തു തദ്വശാൽ ഫലമീരയേൽ.

സാരം:—കുജൻ ഭൂമിയും ശുക്രചന്ദ്രന്മാർ ജലവും ബുധൻ മുളച്ചിട്ടുള്ള സ്ഥലവും രാഹു ദ്വാരവും ഗുരുഭാസ്കരന്മാർ ആകാശവും ശനി യുദ്ധഭൂമിയുമാകുന്നു. ബലവാനായ ഗ്രഹം സ്ഥിതിചെയ്യുമ്പോൾ ഇപ്രകാരം ചിന്തിക്കണം. സൂര്യൻ, ശനി, ചൊവ്വ ഇവർ ബലവാന്മാരായിരുന്നാൽ ഭൂമിയിലും ഗുരുശുക്രന്മാർ ബലവാന്മാരായിരുന്നാൽ ആകാശത്തിലും ചന്ദ്രനും ബുധനും ബലവാന്മാരായിരുന്നാൽ ഭൂമിയുടെയും ആകാശത്തിന്റേയും മദ്ധ്യഭാഗത്തുമാണെന്നു വേറെ ചിലർ അഭിപ്രായപ്പെടുന്നു. സൂര്യനോടുചേന്ന രാശിയെ ആദ്യമാക്കിക്കൊണ്ടു രാത്രിയും പകലും സന്ധ്യകളും ചിന്തിക്കണമെന്നു ചിലരും ചരരാശിക്രമങ്ങളെ മുൻനിറുത്തി ചിന്തിക്കണമെന്നു മററു ചിലരും അഭിപ്രായപ്പെടുന്നു. അതായതു് ചരരാശിയെക്കൊണ്ടു രാത്രിയും സ്ഥിരരാശിയെക്കൊണ്ടു പകലും ഉഭയരാശിയെക്കൊണ്ടു സന്ധ്യയും ചിന്തിക്കണമെന്നു താല്പര്യം ഗ്രഹങ്ങളിൽ ബലവാനായിരിക്കുന്ന ഗ്രഹത്തെക്കൊണ്ടു ഫലനിണ്ണയംചെയ്യേണ്ടതാകുന്നു.

വഷാദികളുടെ കാരകത്വം

ശനേൎവഷം തദദ്ധം സ്യാദ ഭാനോൎമ്മാസദ്വയം വിദഃ ൫൮
ശുക്രസ്യപക്ഷോ ജീവസ്യ മാസോ ഭൌമസ്യ വാസരാഃ
ഇന്ദോൎമ്മുഹൂത്തമിത്യുക്തം ഗ്രഹാണാംബലതോഭവേൽ ൫൯
ഏതേഷാം ഘടികാ പ്രോക്താ ഉച്ചസ്ഥാനജുഷാം ക്രമാൽ

സാരം - ശനിക്കു് ഒരു വഷവും സൂര്യനു് അരവഷവും ബുധനു രണ്ടുമാസവും ശുക്രനു് ഒരു പക്ഷവും (പതിനഞ്ചു ദിവസവും) ഗുരുവിനു് ഒരുമാസവും കുജനു് ഏഴുദിവസവും ചന്ദ്രനു് ഒരു മുഹൂത്തവുമാകുന്നു. ഗ്രഹങ്ങളുടെ ബലമനുസരിച്ചു് ഈപറഞ്ഞ കാലഭേദങ്ങൾ ഭവിക്കുന്നു. ഉച്ച

സ്ഥാനത്തു സ്ഥിതിചെയ്യുന്ന ഈ ഗ്രഹങ്ങൾക്ക യഥാക്രമം നാഴിക നിൎണ്ണയിക്കുകയും വേണം. (ശനിക്ക് ഒരു നാഴിക; സൂൎയ്യന് അര നാഴിക; ബുധന പത്തു വിനാഴിക; ശുക്രന രണ്ടരവിനാഴിക; ഗുരുവിന് അഞ്ചുവിനാഴിക; കുജന് ഒന്നേകാൽ വിനാഴിക; ചന്ദ്രന കാൽവിനാഴിക)

സ്വഗ്രഹേഷ്വദിനം പ്രോക്തം മിത്രേ മാസമാദിശേൽ ൻ്റി
ശത്രുസ്ഥാനേഷു നീചേഷു വത്സരം നാഥ ഉത്തമാൻ

സാരം — സ്വഗ്രഹത്തിൽ സ്ഥിതിചെയ്യുമ്പോൾ ദിവസത്തെപ്പറയണം. ബന്ധുഗ്രഹത്തിൽ സ്ഥിതിചെയ്യുമ്പോൾ മാസത്തെ പറയേണ്ടതാകുന്നു. ശത്രുസ്ഥാനങ്ങളിലും നീചങ്ങളിലും സ്ഥിതിചെയ്യുമ്പോൾ ഉത്തമങ്ങളായിരിക്കുന്ന വത്സരങ്ങളെ പറയുകയും വേണം.

സൂൎയ്യാരജീവവിച് ശുക്രശനിചന്ദ്രഭുജംഗമാഃ ൻ്റു
പ്രാഗാദിദിക്ഷു ക്രമശശ്ചരേയുര്യാമസംഖ്യയാ
പ്രാഗാദീശാനപര്യന്താന്താരേശാദ്യന്തകാൻ ഗ്രഹാൻ ൻ്റെ

സാരം — സൂൎയ്യൻ, കുജൻ, ഗുരു, ബുധൻ, ശുക്രൻ, ശനി, ചന്ദ്രൻ, രാഹു ഈ ഗ്രഹങ്ങൾ യഥാക്രമം കിഴക്കു തുടങ്ങിയുള്ള ദിക്കുകളിൽ നിന്നു യാമക്കണക്കിനു സഞ്ചരിക്കുന്നു

സൂൎയ്യോദയം തുടങ്ങി അടുത്ത സൂൎയ്യോദയംവരെ അറുപതു നാഴികയ്ക്ക് എട്ടു യാമങ്ങൾ. ഒരു യാമം ഏഴര നാഴിക. സൂൎയ്യോദയത്തിൽ ആദ്യത്തെ യാമത്തിൽ സൂൎയ്യൻ കിഴക്കുനിന്നും ചൊവ്വാ തെക്കുകിഴക്കുനിന്നും ഗുരു തെക്കുനിന്നും ബുധൻ തെക്കുപടിഞ്ഞാറുനിന്നും ശുക്രൻ പടിഞ്ഞാറുനിന്നും ശനി വടക്കുപടിഞ്ഞാറുനിന്നും ചന്ദ്രൻ വടക്കുനിന്നും രാഹു വടക്കുകിഴക്കുനിന്നും സഞ്ചരിച്ചു തുടങ്ങുന്നു രണ്ടാമത്തെ യാമത്തിൽ ഈ എട്ടുപേരും, ആദ്യത്തെ യാമത്തിൽ സഞ്ചരിച്ചുതുടങ്ങിയ ദിക്കുകളുടെ അടുത്ത ദിക്കിൽനിന്നും

സഞ്ചരിച്ചു തുടങ്ങുന്നു. എങ്ങിനെയെന്നാൽ ഒന്നാമത്തെ യാമത്തിൽ കിഴക്കേ ദിക്കിൽ നിന്നും സഞ്ചരിച്ചുതുടങ്ങിയ സൂര്യൻ രണ്ടാമത്തെ യാമത്തിൽ തെക്കകിഴക്ക ദിക്കിൽനിന്നും സഞ്ചരിച്ചു തുടങ്ങും. ഇതിൽനിന്നും ഒരു ഗ്രഹം ഒരു ദിക്കു മുഴുവൻ സഞ്ചരിച്ചു തീരാൻ ഒരു യാമം (ഏഴരനാഴിക) വേണ്ടിയിരിക്കുന്നു. അതുകഴിഞ്ഞാൽ അടുത്ത യാമത്തിന്റെ തുടക്കത്തിൽ അടുത്ത ദിക്കിന്റെ ആരംഭത്തിൽനിന്നും സഞ്ചാരം തുടങ്ങുമത്രെ. ഈ സഞ്ചാരക്രമത്തെ അടിയിൽ പട്ടിക വരച്ചു കാണിക്കുന്നു.

## ഗ്രഹങ്ങളുടെ ദിനരാത്രിയാമസഞ്ചാരപ്പട്ടിക.

| ഗ്രഹങ്ങൾ | ൧-ാം യാമം. | ൨-ാം യാമം. | ൩-ാം യാമം. | ൪-ാം യാമം. | ൫-ാം യാമം. | ൬-ാം യാമം. | ൭-ാം യാമം. | ൮-ാം യാമം. |
|---|---|---|---|---|---|---|---|---|
| സൂര്യൻ | കിഴക്ക | തെക്ക കിഴക്ക | തെക്ക | തെക്ക പടി. | പടിഞ്ഞാറ | വടക്ക പടി. | വടക്ക | വടക്ക കിഴക്ക |
| കുജൻ | തെക്ക കിഴക്ക | തെക്ക | തെക്ക പടി. | പടിഞ്ഞാറ | വടക്ക പടി. | വടക്ക | വടക്ക കിഴക്ക | കിഴക്ക |
| ഗുരു | തെക്ക | തെക്ക പടി. | പടിഞ്ഞാറ | വടക്ക പടി | വടക്ക | വടക്ക കിഴക്ക | കിഴക്ക | തെക്ക കിഴക്ക |
| ബുധൻ | തെക്ക പടി. | പടിഞ്ഞാറ | വടക്ക പടി. | വടക്ക | വടക്ക കിഴക്ക | കിഴക്ക | തെക്ക കിഴക്ക | തെക്ക |
| ശുക്രൻ | പടിഞ്ഞാറ | വടക്ക പടി. | വടക്ക | വടക്ക കിഴക്ക | കിഴക്ക | തെക്ക കിഴക്ക | തെക്ക | തെക്ക പടി. |
| ശനി | വടക്ക പടി. | വടക്ക | വടക്ക കിഴക്ക | കിഴക്ക | തെക്ക കിഴക്ക | തെക്ക | തെക്ക പടി. | പടിഞ്ഞാറ |
| ചന്ദ്രൻ | വടക്ക | വടക്ക കിഴക്ക | കിഴക്ക | തെക്ക കിഴക്ക | തെക്ക | തെക്ക പടി. | പടിഞ്ഞാറ | വടക്ക പടി. |
| രാഹു | വടക്ക കിഴക്ക | കിഴക്ക | തെക്ക കിഴക്ക | തെക്ക | തെക്ക പടി. | പടിഞ്ഞാറ | വടക്ക പടി. | വടക്ക |

ഒരു രാശിയെ നാലു പാദമായി ഭാഗിക്കുന്നതായാൽ മേഷാദി മീനാന്തം പന്ത്രണ്ടു രാശികൾക്കും കൂടി നാല്പത്തെട്ടു പാദങ്ങൾ കിട്ടുന്നു ഈ നാല്പത്തെട്ടു പാദങ്ങളെയും കിഴക്കു തുടങ്ങി എട്ടുദിക്കുകൾക്കുമായി ഭാഗിക്കുന്നതായാൽ ദിക്കൊന്നിനു് ആറു പാദങ്ങൾ വീതം കിട്ടുന്നു. അതനുസരിച്ചു മേടം രാശിയിലെ നാലു പാദവും ഇടവത്തിലെ ആദ്യത്തെ രണ്ടു പാദവും കൂടിയ ആറു പാദങ്ങൾ കിഴക്കും, ഇടവം രാശിയിലെ ഒടുവിലത്തെ രണ്ടു പാദങ്ങളും മിഥുനത്തിൻെറ നാലു പാദങ്ങളും കൂടിയ ആറു പാദങ്ങൾ തെക്കു കിഴക്കും, കൎക്കടകത്തിൻെറ നാലു പാദങ്ങളും ചിങ്ങത്തിലെ ആദ്യത്തെ രണ്ടു പാദവും കൂടി ആറു പാദങ്ങൾ തെക്കും, ചിങ്ങത്തിലെ ഒടുവിലത്തെ രണ്ടു പാദങ്ങളും കന്നിയുടെ നാലു പാദവും ചേൎന്ന ആറു പാദങ്ങൾ തെക്കു പടിഞ്ഞാറും, തുലാത്തിലെ നാലു പാദങ്ങളും വൃശ്ചികത്തിലെ ആദ്യത്തെ രണ്ടു പാദങ്ങളും ഉൾപ്പെട്ട ആറു പാദങ്ങൾ പടിഞ്ഞാറും, വൃശ്ചികത്തിലെ ഒടുവിലത്തെ രണ്ടു പാദങ്ങളും ധനുവിൻെറ നാലു പാദങ്ങളും ഉൾപ്പെട്ട ആറു പാദങ്ങൾ വടക്കു പടിഞ്ഞാറും, മകരത്തിൻെറ നാലു പാദങ്ങളും കുംഭത്തിൻെറ ആദ്യത്തെ രണ്ടു പാദങ്ങളും ഉൾപ്പെട്ട ആറു പാദങ്ങൾ വടക്കും, കുംഭത്തിൻെറ ഒടുവിലത്തെ രണ്ടു പാദങ്ങളും മീനത്തിൻെറ നാലു പാദവും ചേൎന്ന ആറു പാദങ്ങൾ വടക്കു കിഴക്കും ഭവിക്കുന്നു. ഈ വിഭാഗമനുസരിച്ചു സൂൎയ്യൻ, കുജൻ, ഗുരു, ബുധൻ, ശുക്രൻ, ശനി, ചന്ദ്രൻ, രാഹു ഈ എട്ടു ഗ്രഹങ്ങളും ഒന്നാമത്തെ യാമത്തിൽ മേടവും ഇടവത്തിൽ അരയും, ഇടവത്തിൽ അരയും മിഥുനവും, കൎക്കടകവും ചിങ്ങത്തിൽ അരയും, ചിങ്ങത്തിൽ അരയും കന്നിയും, തുലയും വൃശ്ചികത്തിൽ അരയും, വൃശ്ചികത്തരയും ധനുവും, മകരവും കുംഭത്തരയും കുംഭത്തരയുംമീനവും, രാശിഖണ്ഡങ്ങളിൽസഞ്ചരിക്കുന്നു ഇപ്രകാരം എട്ടുയാമങ്ങളിലെയും രാശിസഞ്ചാരക്രമം അടങ്ങിയ പട്ടിക അടിയിൽ ചേൎത്തുകൊള്ളുന്നു.

സൂര്യാദിരാഹ്വന്തഗ്രഹങ്ങളുടെ മേഷാദിരാശിപാദങ്ങളിലെ സഞ്ചാരക്രമപ്പട്ടിക.

| ഗ്രഹങ്ങൾ | ൧-ാംയാമം | ൨-ാംയാമം | ൩-ാംയാമം | ൪-ാംയാമം | ൫-ാംയാമം | ൬-ാംയാമം | ൭-ാംയാമം | ൮-ാംയാമം |
|---|---|---|---|---|---|---|---|---|
| സൂര്യൻ | മേടം 4-0<br>ഇടവം 2-0 | ഇടവം 2-0<br>മിഥുനം 4-0 | കക്കട 4-0<br>ചിങ്ങം 2-0 | ചിങ്ങം 2-0<br>കന്നി 4-0 | തുലാം 4-0<br>വൃശ്ചി 2-0 | വൃശ്ചി 2-0<br>ധനു 4-0 | മകരം 4-0<br>കുംഭം 2-0 | കുംഭം 2-0<br>മീനം 4-0 |
| കുജൻ | ഇടവം 2-0<br>മിഥുനം 4-0 | കക്കട 4-0<br>ചിങ്ങം 2-0 | ചിങ്ങം 2-0<br>കന്നി 4-0 | തുലാം 4-0<br>വൃശ്ചി 2-0 | വൃശ്ചി 2-0<br>ധനു 4-0 | മകരം 4-0<br>കുംഭം 2-0 | കുംഭം 2-0<br>മീനം 4-0 | മേടം 4-0<br>ഇടവം 2-0 |
| ഗുരു | കക്കട 4-0<br>ചിങ്ങം 2-0 | ചിങ്ങം 2-0<br>കന്നി 4-0 | തുലാം 4-0<br>വൃശ്ചി 2-0 | വൃശ്ചി 2-0<br>ധനു 4-0 | മകരം 4-0<br>കുംഭം 2-0 | കുംഭം 2-0<br>മീനം 4-0 | മേടം 4-0<br>ഇടവം 2-0 | ഇടവം 2-0<br>മിഥുനം 4-0 |
| ബുധൻ | ചിങ്ങം 2-0<br>കന്നി 4-0 | തുലാം 4-0<br>വൃശ്ചി 2-0 | വൃശ്ചി 2-0<br>ധനു 4-0 | മകരം 4-0<br>കുംഭം 2-0 | കുംഭം 2-0<br>മീനം 4-0 | മേടം 4-0<br>ഇടവം 2-0 | ഇടവം 2-0<br>മിഥുനം 4-0 | കക്കട 4-0<br>ചിങ്ങം 2-0 |
| ശുക്രൻ | തുലാം 4-0<br>വൃശ്ചി 2-0 | വൃശ്ചി 2-0<br>ധനു 4-0 | മകരം 4-0<br>കുംഭം 2-0 | കുംഭം 2-0<br>മീനം 4-0 | മേടം 4-0<br>ഇടവം 2-0 | ഇടവം 2-0<br>മിഥുനം 4-0 | കക്കട 4-0<br>ചിങ്ങം 2-0 | ചിങ്ങം 2-0<br>കന്നി 4-0 |
| ശനി | വൃശ്ചി 2-0<br>ധനു 4-0 | മകരം 4-0<br>കുംഭം 2-0 | കുംഭം 2-0<br>മീനം 4-0 | മേടം 4-0<br>ഇടവം 2-0 | ഇടവം 2-0<br>മിഥുനം 4-0 | കക്കട 4-0<br>ചിങ്ങം 2-0 | ചിങ്ങം 2-0<br>കന്നി 4-0 | തുലാം 4-0<br>വൃശ്ചി 2-0 |
| ചന്ദ്രൻ | മകരം 4-0<br>കുംഭം 2-0 | കുംഭം 2-0<br>മീനം 4-0 | മേടം 4-0<br>ഇടവം 2-0 | ഇടവം 2-0<br>മിഥുനം 4-0 | കക്കട 4-0<br>ചിങ്ങം 2-0 | ചിങ്ങം 2-0<br>കന്നി 4-0 | തുലാം 4-0<br>വൃശ്ചി 2-0 | വൃശ്ചി 2-0<br>ധനു 4-0 |
| രാഹു | കുംഭം 2-0<br>മീനം 4-0 | മേടം 4-0<br>ഇടവം 2-0 | ഇടവം 2-0<br>മിഥുനം 4-0 | കക്കട 4-0<br>ചിങ്ങം 2-0 | ചിങ്ങം 2-0<br>കന്നി 4-0 | തുലാം 4-0<br>വൃശ്ചി 2-0 | വൃശ്ചി 2-0<br>ധനു 4-0 | മകരം 4-0<br>കുംഭം 2-0 |

**ജിനേന്ദ്രമാല:—**

ഇരവിയെഴുതുമം വാളരവമിന്ദു
പരവൃചതിനട്പം പാക്കോനാം—വിരവിയ
വില്ലൊട്ടുമാൻപൊൻചേയ്‌വേടമിവൈയീരാറു
നൽകടിക്കൈയവൈന്തായ്‌നാട്ടു. ൨൪

സാരം: സൂര്യൻ, ധൂമം, രാഹു, ചന്ദ്രൻ, ശനി, സൂക്ഷ്മം, ശുക്രൻ, ഇന്ദ്രധനുസ്സ്, ബുധൻ, ഗുരു, കുജൻ പരിവേഷം ഈ പന്ത്രണ്ടു ഗ്രഹങ്ങളും ഇടവം മുതൽ വ്യുൽക്രമേണ പന്ത്രണ്ടു രാശികളിലുമായി അറുപതു നാഴിക കൊണ്ടു സഞ്ചരിക്കുന്നു. രാത്രിയും പകലുംകൂടി അറുപതു നാഴികയാണല്ലൊ. അറുപതു നാഴികയെ പന്ത്രണ്ടു ഭാഗമായി വീതിച്ചാൽ ഓരോ വിഭാഗത്തിനും അഞ്ചു നാഴിക വീതം കിട്ടുന്നു. ആദ്യത്തെ അഞ്ചു നാഴിക സൂര്യൻ ഇടവത്തിലും ധൂമം മേടത്തിലും രാഹു മീനത്തിലും ചന്ദ്രൻ കുംഭത്തിലും ശനി മകരത്തിലും സൂക്ഷ്മം ധനുസ്സിലും ശുക്രൻ വൃശ്ചികത്തിലും ഇന്ദ്രധനുസ്സ് തുലാത്തിലും ബുധൻ കന്നിയിലും ഗുരു ചിങ്ങത്തിലും ചൊവ്വാ കർക്കടകത്തിലും പരിവേഷം മിഥുനത്തിലും സഞ്ചരിക്കുന്നു. രണ്ടാമത്തെ അഞ്ചു നാഴികയിൽ സൂര്യൻ മേടത്തിലും ധൂമം മീനത്തിലും രാഹു കുംഭത്തിലും ചന്ദ്രൻ മകരത്തിലും ശനി ധനുവിലും സൂക്ഷ്മം വൃശ്ചികത്തിലും ശുക്രൻ തുലാത്തിലും ഇന്ദ്രധനുസ്സ് കന്നിയിലും ബുധൻ ചിങ്ങത്തിലും ഗുരു കർക്കടകത്തിലും ചൊവ്വാ മിഥുനത്തിലും പരിവേഷം ഇടവത്തിലും സഞ്ചരിക്കുന്നു മൂന്നാമത്തെ യാമം മുതല്ക്കും ഇപ്രകാരം കണ്ടുകൊള്ളുക.

ഈ സഞ്ചാരക്രമം അടങ്ങിയ പട്ടിക ചുവടെ ചേർത്തുകൊള്ളുന്നു.

കതിരമുനർപാമ്പിരാകക്കാട്ടിയവെൺകോട്ക
ട്ടരിതത്രുമിചാനമുതറേറാൻറിവിതിയേ
യിടമെവതുംവാരാറിയെല്ലാതുംപിന്ന
രടൈയവതുമൂനേൻറമുക്കാൽ ൨൫

സാരം:—സൂൎയ്യൻ മുതൽ രാഹുവരെയുള്ള എട്ടു ഗ്രഹങ്ങളും ഉദയമുഹൂൎത്തത്തിൽ നിന്നും വാരനാഥൻതുടങ്ങി വടക്കുകിഴക്കു മൂലയിൽനിന്നും വ്യൽക്രമേണ എട്ടു ദിക്കുകളിലും സഞ്ചരിക്കുന്നു. രണ്ടാമത്തെ മുഹൂൎത്തത്തിൽ വാരനാഥൻതുടങ്ങി വടക്കു ദിക്കിൽനിന്നും അപ്രകാരം സഞ്ചരിക്കുന്നു. ഇങ്ങനെ എട്ടു മുഹൂൎത്തങ്ങളിലും വ്യൽക്രമേണ സഞ്ചരിക്കുന്നതായി ഗ്രഹിച്ചുകൊള്ളണം.

ഞായർ മുതൽ ശനിവരെ ഏഴു വാരങ്ങൾക്കും സൂൎയ്യൻ മുതൽ ശനിവരെയുള്ള ഏഴു ഗ്രഹങ്ങളും വാരനാഥന്മാരാകുന്നു. ഞായറാഴ്ചയ്ക്കു സൂൎയ്യനും തിങ്കളാഴ്ചയ്ക്കു ചന്ദ്രനും ഇങ്ങനെ ഏഴ് ആഴ്ചയ്ക്കും ഏഴു ഗ്രഹങ്ങളെ കണ്ടുകൊള്ളുക. മേൽപ്പറഞ്ഞ ഒരു മുഹൂൎത്തതിനു മൂന്നേമുക്കാൽ നാഴികയാണു്. അതനുസരിച്ചു പകലും രാത്രിയുമുൾപ്പെടെ പതിനാറു മുഹൂൎത്തങ്ങൾ ഉണ്ടെന്നു ധരിക്കണം.

പ്രാഗാദിശാനപൎയ്യന്താനാദേശാദ്യന്തകാൻ ഗ്രഹാൻ
പ്രഥമ പ്രഹരേ ചൈന്ദ്ര്യാംദിതിയെ/ഗ്ന്യാദികോണതഃ
ഏവം യാമ്യേ തൃതീയേ ച ക്രമേണപരികല്പയേൽ.

സാരം—കിഴക്കുതുടങ്ങിയ ദിക്പ്രദേശങ്ങളിൽ വാരനാഥൻ തുടങ്ങി ഏഴുഗ്രഹങ്ങളേയും പരികല്പിക്കണം ഒന്നാമത്തെയാമത്തിൽ ഇന്ദ്രദിക്കിലും രണ്ടാമത്തെ യാമത്തിൽ അഗ്നികോണിലും മൂന്നാമത്തെ യാമത്തിൽ തെക്കേദിക്കിലും ഇങ്ങനെ എട്ടു യാമത്തിലും വാരനാഥനെ എട്ടുദിക്കിലുമായി കല്പിക്കേണ്ടതാകുന്നു.

ഒന്നാമത്തെയാമത്തിൽ വാരനാഥനെ കിഴക്കും രണ്ടാമത്തെയാമത്തിൽ തെക്കുകിഴക്കും മൂന്നാമത്തെയാമത്തിൽ

തെക്കും നാലാമത്തെയാമത്തിൽ തെക്കുപടിഞ്ഞാറും അഞ്ചാമത്തെ യാമത്തിൽ പടിഞ്ഞാറും ആറാമത്തെ യാമത്തിൽ വടക്കുപടിഞ്ഞാറും ഏഴാമത്തെ യാമത്തിൽ വടക്കും എട്ടാമത്തെ യാമത്തിൽ വടക്കുകിഴക്കും കണ്ടുകൊള്ളുക. വാരാധിപൻ ഏതു യാമത്തിൽ ഏതു ദിക്കിലിരിക്കുന്നുവോ, ആ യാമത്തിൽ ആ ദിക്കിന്റെ അടുത്തദിക്കിൽ അടുത്ത വാരാധിപനും അതിന്റെ പിന്നത്തെദിക്കിൽ പിന്നത്തെ വാരാധിപനുമെന്ന ക്രമത്തിൽ എല്ലാ ഗ്രഹങ്ങളെയും ഗ്രഹിച്ചുകൊള്ളണം. ഞായറാഴ്ച ഒന്നാംയാമത്തിലാണെങ്കിൽ സൂര്യൻ കിഴക്ക്, ചന്ദ്രൻ തെക്കുകിഴക്ക്; ചൊവ്വ തെക്ക്; ബുധൻ തെക്കുപടിഞ്ഞാറ്; ഗുരു പടിഞ്ഞാറ്; ശുക്രൻ വടക്കുപടിഞ്ഞാറ്, ശനി വടക്ക്. ഇപ്രകാരം മറ്റു യാമങ്ങളിലും മനസ്സിലാക്കിക്കൊള്ളണം.

ഗ്രഹാംശാദിവർത്തമാനം വാരേശാദ്യാ ഭവന്തിഹി ൻ
തദ്ദിനേ യുക്തചന്ദ്രർക്ഷാദ്യാ ഷഡ്ഭിരുദയാദികം
താവദ്ഭിർവാസരൈസ്സിദ്ധിഃ കേചിദംശാധിപാദപിഃ

സാരം - വാരനാഥന്മാർ തുടങ്ങി എല്ലാ ഗ്രഹങ്ങളും ക്രമം ഭാവി, വർത്തമാനം ഈ ക്രമത്തിൽ ഭവിക്കുന്നു. പ്രശ്നദിനത്തിൽ ചന്ദ്രൻ നില്ക്കുന്ന രാശി തുടങ്ങി എത്ര രാശികൾ കഴിഞ്ഞിട്ട് ഉദയാദിഭാവങ്ങൾ സംഭവിക്കുന്നുവോ, അത്ര ഭാവങ്ങളുടെ ഫലങ്ങൾ അത്രദിവസങ്ങൾക്കുശേഷം സംഭവിക്കുമെന്നു ചിലർ അഭിപ്രായപ്പെടുന്നു. മറ്റുചിലരാകട്ടെ, നവാംശാധിപനിൽ നിന്ന് ഉദയാദിഭാവങ്ങൾ എത്രാമത്തെ രാശിയായി ഭവിക്കുന്നുവോ അത്രാമത്തെ ദിവസത്തിൽ ഫലസിദ്ധിയുണ്ടാകുമെന്നു പറയുന്നു.

പ്രശ്നേനിശ്ചിത്യ ഘടികാഃ സാർദ്ധപാദഘടികാഃ ക്രമാൽ
സാർദ്ധപാദഘടിപര്യന്തമക്ഷലഗ്നം പ്രചക്ഷതേ
തല്ലഗ്നാംകാലലഗ്നം തു ജ്ഞാത്വാ പൂർവ്വാദികേന്ദ്യസേൽ
തദ്വശാൽ പ്രഷ്ടുരാരൂഢം ജ്ഞാത്വാ ചാരൂഢകേശ്വരം
ആരൂഢാധിപരിദ്ദൃഷ്ടത്ര പ്രയാതസ്തത്രനിർഗ്ഗമഃ ഫന.

സാരം — സൂൎയ്യോദയംമുതൽ ആദ്യത്തെ രണ്ടരനാഴിക അക്ക്ലഗ്നം, അതിനുശേഷം രണ്ടരനാഴിക കാലലഗ്നം, അതിനുമേൽ രണ്ടരനാഴിക അക്ക്ലഗ്നം ഈ ക്രമത്തിന് അക്ക്ലഗ്നകാലലഗ്നങ്ങളെ ഒന്നിടവിട്ടു് രണ്ടരരണ്ടര നാഴികകളിൽ കണ്ടുകൊള്ളണം. ആ അക്ക്ലഗ്നകാലലഗ്നങ്ങളെ കിഴക്കുതുടങ്ങിയ എട്ടു ദിക്കുകളിലും സങ്കല്പിച്ചുകൊള്ളണം. സൂൎയ്യോദയാനന്തരം ആദ്യത്തെ രണ്ടരനാഴികയായ അക്ക്ലഗ്നം കിഴക്കും, പിന്നത്തെ രണ്ടരനാഴികയിലെ കാലലഗ്നം തെക്കുകിഴക്കും അടുത്ത രണ്ടരനാഴികയിലെ അക്ക്ലഗ്നം തെക്കും ഇങ്ങനെ മറ്റുള്ള ദിക്കുകളിലും സങ്കല്പിക്കുക. ഈ ക്രമത്തിൽ പ്രശ്നസമയത്തെ നാഴികയ്ക്കു അക്ക്ലഗ്നകാലലഗ്നങ്ങളിൽ ഏതൊരു ലഗ്നം ലഭിക്കുന്നുവോ ആ ലഗ്നത്തിന്റെ ദിക്കിനെ അറിഞ്ഞുകൊള്ളണം. ആ ദിക്കത്രെ പ്രഷ്ടാവിന്റെ ആരൂഢദിക്കാകുന്നതു്. ആ ദിക്കിനു മുൻചൊന്ന പ്രകാരം * ഏതൊരു ഗ്രഹത്തിന്റെ ആധിപത്യം ഭവിക്കുന്നുവോ ആ ഗ്രഹം പ്രശ്നകാലത്തിൽ സ്ഥിതിചെയ്യുന്ന ദിക്കിൽ മോഷ്ടാവ്, മോഷ്ടദ്രവ്യം മുതലായവയുണ്ടെന്നു നിശ്ചയിക്കണം.

ഉദയാദി പതിനാലുനാഴികയ്ക്കു പ്രശ്നം ആരംഭിച്ചുവെന്നിരിക്കട്ടെ; അപ്പോഴത്തെ ലഗ്നം കാലലഗ്നമാണല്ലോ; അതു് ആറാമത്തെ ലഗ്നമാകയാൽ ആറാമത്തെ ദിക്കായ വടക്കുപടിഞ്ഞാറു ദിക്കിനെ ആശ്രയിച്ചിരിക്കുന്നു. വടക്കുപടിഞ്ഞാറുകോണത്രെ പ്രഷ്ടാവിനാൽ ആരൂഢമായിരിക്കുന്നതു്. ആ ആരൂഢദിക്കിനു "സൂൎയ്യാരജീവോ"ത്യാദി പ്രമാണപ്രകാരം ശുക്രൻ അധിപതിയാകുന്നു. ശുക്രൻ ഇപ്പൊസമയത്തിൽ ഏതൊരു ദിക്കിനു ഇരിക്കുന്നുവോ, ആ ദിക്കിൽ കള്ളനും നഷ്ടദ്രവ്യങ്ങളുംമറ്റുമുണ്ടെന്നു പറയണം.

---

* 96, 97, 98 ഈ പദ്യങ്ങളിൽ പറഞ്ഞപ്രകാരം.

അർക്കോന ലഗ്നസ്യ ലവാഃ ഖബാണ
ചന്ദ്രാവശേഷൈ ഹരിതാസ്ത്രി ഭക്താഃ
വാരാന്വിതാസ്സപ്ത ഹൃതാഃ ക്രമാദ്യേ
കാലാദ്യഹോരാ പതയോഽർക്കതസ്സ്യുഃ. (൧൦൪)

സായം പ്രശ്നസമയത്തെ ലഗ്നസ്ഫുടം വരുത്തി, അതിൽ നിന്നും സൂര്യസ്ഫുടം കുറച്ച്, ശിഷ്ടത്തെ വിനാഴികയാക്കി രണ്ടിടത്തു വെയ്ക്കുക! ഒന്നിൽനിന്നും ൧൫൦ കഴിച്ചു ബാക്കിയുള്ളതിനെ മറ്റൊരിടത്തിരിക്കുന്ന വിനാഴികയിൽ നിന്നും കുറയ്ക്കണം. ശിഷ്ടത്തെ മൂന്നുകൊണ്ടു ഹരിച്ചു ഫലത്തോടു വാരസംഖ്യ (അന്നത്തെ വാരം ഞായറാഴ്ച തുടങ്ങി എത്രാമത്തെ വാരമോ ആ സംഖ്യയും) കൂട്ടി ഏഴുകൊണ്ടു ഹരിക്കണം. കിട്ടുന്ന ശിഷ്ടം സൂര്യൻമുതൽ എത്രാമത്തെ ഗ്രഹത്തെക്കുറിക്കുന്നുവോ, ആ ഗ്രഹമത്രേ കാലഹോരയ്ക്ക് അധിപൻ.

ലഗ്നസ്ഫുടത്തിൽനിന്നും സൂര്യസ്ഫുടത്തെവാങ്ങിയ ശിഷ്ടം ൧൬൦ വിനാഴികയാണെന്നിരിക്കട്ടെ; ഈ നൂററി അറുപതിനെ രണ്ടിടത്തു വെച്ചുവെന്നു വിചാരിക്കുക! അതിൽ ഒന്നിൽനിന്നും ൧൫൦ കഴിച്ചാൽ ശിഷ്ടം ൧൦ കിട്ടും ഈ പത്തിനെ മറ്റൊരിടത്തിരിക്കുന്ന ൧൬൦-ൽനിന്നു കുറച്ചാൽ ശിഷ്ടം ൧൫൦ ശേഷിക്കും ഈ തുകയെ മൂന്നുകൊണ്ടു ഹരിച്ചാൽ ൫൦ വരും. പ്രശ്നദിവസം ബുധനാഴ്ചയാണെങ്കിൽ, ബുധനാഴ്ച ൪-ാമത്തെ വാരമാകയാൽ ൪ കൂടെ മുമ്പു കിട്ടിയ അൻപതിനോടു കൂട്ടുമ്പോൾ ഫലം ൫൪ ആകുന്നു. ൫൪-നെ ഏഴുകൊണ്ടു ഹരിച്ചാൽ ശിഷ്ടം ൫ കിട്ടും. സൂര്യൻ തുടങ്ങി അഞ്ചാമത്തെ ഗ്രഹം ഗുരുവാകയാൽ അപ്പോഴത്തെ കാലഹോരയുടെ അധിപൻ ഗുരുവാണെന്നറിയണം.

ധാതുമൂലജീവരാശികളും ഗ്രഹങ്ങളും

മേഷകർക്കിതുലാനക്രാ ധാതുരാശയ ഈരിതാഃ
കുംഭസിംഹാളിവൃഷഭാൻ ബ്രുവതേ മൂലസംജ്ഞകാൻ. ൧൦൫

ധനുർമ്മീനനൃയുക്കന്യാരാശയോ ജീവസംജ്ഞകാഃ
കുജേന്ദുസൌരിഭുജഗാ ധാതവഃ പരികീർത്തിതാഃ ൧൩
മൂലംഭൃഗുദിനാധിശൌ ജീവൌ ധിഷണസോമജൌ

സാരം:—മേടം, കർക്കടകം, തുലാം, മകരം ഇവ ധാതുരാശികൾ എന്നു പറയപ്പെടുന്നു കുംഭം, ചിങ്ങം, വൃശ്ചികം, ഇടവം ഇവ മൂലരാശികളും ധനു, മീനം, മിഥുനം, കന്നി ഇവ ജീവരാശികളുമാണു് കുജൻ, ചന്ദ്രൻ, ശനി, രാഹു ഇവർ ധാതുഗ്രഹങ്ങൾ എന്നു പറയപ്പെടുന്നു. ശുക്രൻ, സൂൎയ്യൻ ഇവർ മൂലഗ്രഹങ്ങളാണു്. വ്യാഴം, ബുധൻ ഇവർ ജീവഗ്രഹങ്ങളുമത്രെ

സ്ഥാനഭേദമനുസരിച്ചു ഗ്രഹങ്ങൾക്കു് ഉണ്ടാകുന്ന ധാതാദി സംജ്ഞകൾ.

സ്വക്ഷേത്രേ ഭാനുവച്ചന്ദ്രോ ധാതുരന്യത്ര പൂർവ്വവൽ ൧൪
സ്വക്ഷേത്രേ ഭാനുജോ വല്ലി സ്വക്ഷേത്രേ ധാതുരിന്ദുജഃ

സാരം—ചന്ദ്രൻ സ്വക്ഷേത്രത്തിൽ നില്ക്കുമ്പോൾ സൂൎയ്യനെപ്പോലെയാണു്. സൂൎയ്യൻ മൂലഗ്രഹമാണെന്നു മുമ്പു പറഞ്ഞുവല്ലോ; സ്വക്ഷേത്രത്തിൽ നില്ക്കുന്ന ചന്ദ്രൻ സൂൎയ്യനെപ്പോലെ മൂലഗ്രഹമായി ഭവിക്കുമെന്നു ധരിക്കണം. മറ്റുള്ള സ്ഥാനങ്ങളിൽ മുൻപു പറഞ്ഞതുപോലെ ചന്ദ്രൻ ധാതുഗ്രഹംതന്നെയാണു്. സ്വക്ഷേത്രത്തിൽ നിൽക്കുന്ന ശനി വല്ലിയായി (വള്ളിയായി) ഭവിക്കുന്നു. സ്വക്ഷേത്രത്തിൽ നിൽക്കുന്ന ബുധൻ ധാതുഗ്രഹവുമാണു്.

ജിനേന്ദ്രമാല:—

മറിച്ചുറാഞ്ഞെണ്ടുകോൽവായ്നതൈമെന്തരാളു
വെറിതേളെരുതരിചാൻമൂല നെറിയായ
നണ്ടുചിലൈമീനമൊടുയാഴ്കുഴലുറാഴ്കുഴലാ
യുണ്ടെൻറ ചീവനരൈ. (൧൩)
അട്രവൻതിങ്കൾചേയ്കാരിയുനാളുവാ
മോടിരവിവെള്ളിയുയർമൂലമാ—നീടിയ

പൊൻപുലവൻ ചീവനാമേൻപവേപൊയ്യാചിർ
നമ്പുലമൈയോർകണയന്തു (൨൭)

അരുക്കനാന്തിങ്കളുന്തന്നിലത്തിററാതു
മുരുകമപിറനിലത്തിൽമൂലതിരുത്തക്ക
മന്തർപടർമൂലമായിരുക്കന്തന്നിലത്തിർ
പുന്തയുറവാതുവായ്പ്പട്ടു. (൨൮)

താതുവിവാപിനൈയത്താതുക്കോരുന്നാക്കിന
ന്താതുവൈത്താതുകവിക്കിറാ ന്താതുവാ
മൂലമുംജീവനുംമിംമുടൈയാർകണ്ടു
ഫോലനെയകൺകവായ്പെപ്പു. (൨൯)

താതുമൂലംകൂടിൽ ചീവനാംജീവന
ന്താതുവോംകിറകുമൂല—ന്താതുവാ
മൂലമജീവനമൂലന്റമുടനാകിൽ
പാലവിചിതറവുപാററു (൩൦)

സാര : — മേടം, കർക്കടകം തുലാം, മകരം ഇവ ധാതുരാശികളും ഇടവം, ചിങ്ങം, വൃശ്ചികം, കുംഭം ഇവ മൂലരാശികളും മിഥുനം, കന്നി, ധനു, മീനം ഇവ ജീവരാശികളുമാകുന്നു. (26) ചന്ദ്രൻ, കുജൻ, ശനി, രാഹു ഇവർ ധാതുഗ്രഹങ്ങളും സൂര്യനും ശുക്രനും മൂലഗ്രഹവും ബുധനും ഗുരുവും ജീവഗ്രഹങ്ങളാകുന്നു. (27) സൂര്യനും ചന്ദ്രനും സ്വക്ഷേത്രത്തിൽ നില്ക്കുമ്പോൾ ധാതുഗ്രഹങ്ങളും അന്യരാശികളിൽ നില്ക്കുമ്പോൾ മൂലഗ്രഹങ്ങളുമാകുന്നു. സ്വക്ഷേത്രാധിപനായ ശനി മൂലഗ്രഹവും മററു രാശികളിൽ നിൽക്കുന്ന ശനി ധാതുഗ്രഹവുമാണു്. ബുധൻ സ്വക്ഷേത്രത്തിൽ ധാതുഗ്രഹവും അന്യത്ര ജീവഗ്രഹവുമത്രേ. (28) ആരൂഢരാശിയായ ധാതുരാശിക്കു, ധാതുരാശി ഛത്രരാശിയായാലും ആ രാശിയെ ധാതുഗ്രഹം നോക്കിയാലും അതുകൊണ്ടു നിർദ്ദേശിക്കേണ്ടതു ധാതുവിനെത്തന്നെയാകുന്നു. ആരൂഢരാശി മൂലരാശിയായാൽ അതിനു മൂലരാശി ഛത്രരാശിയായാലും മൂല

ഗ്രഹം നോക്കിയാലും മൂലവസ്തുവിനെത്തന്നെ നിർദ്ദേശിക്കേണ്ടതാകുന്നു. ആരൂഢരാശി ജീവരാശിയായാൽ അതിന്നു ജീവരാശിഛത്രരാശിയായാലും ജീവഗ്രഹം നോക്കിയാലും ജീവവസ്തുവിനെ നിർദ്ദേശിക്കണം. (29) ആരൂഢരാശി ധാതുരാശിയായാൽ മൂലരാശി ഛത്രരാശിയായാലും മൂലഗ്രഹം നോക്കിയാലും ജീവവസ്തുവിനെ നിർദ്ദേശിക്കണം. അതുപോലെതന്നെ ആരൂഢരാശി മൂലരാശിയായാൽ അതിന്നു ധാതുരാശി ഛത്രരാശിയായാലും ധാതുഗ്രഹം നോക്കിയാലും ജീവവസ്തുവിനെനിർദ്ദേശിക്കണം. ആരൂഢരാശി ധാതുരാശിയായാൽ അതിന്നു ജീവരാശിഛത്രരാശിയായാലും ജീവഗ്രഹം നോക്കിയാലും മൂലവസ്തുവിനെ നിർദ്ദേശിക്കണം. അതുപോലെതന്നെ ആരൂഢരാശി ജീവരാശിയായി അതിന്നു ജീവരാശിഛത്രരാശിയായാലും ധാതുഗ്രഹം നോക്കിയാലും മൂലവസ്തുവിനെ ഗ്രഹിക്കേണ്ടതാകുന്നു. ആരൂഢരാശി മൂലരാശിയായി ആ രാശിക്കു ജീവരാശിഛത്രരാശിയായാലും ജീവഗ്രഹം നോക്കിയാലും ധാതു വസ്തുവിനെ ഗ്രഹിക്കണം. അപ്രകാരംതന്നെ ആരൂഢരാശി മൂലരാശിയായി അതിന്നു മൂലരാശി ഛത്രരാശിയാവുകയും മൂലഗ്രഹം നോക്കുകയും ചെയ്താൽ ധാതുവസ്തുവിനെത്തന്നെ ഗ്രഹിക്കേണ്ടതാകുന്നു. (30)

ഗ്രഹങ്ങളുടെ ഗ്രഹകാരകത്വങ്ങൾ

താമ്രം ഭൗമസ്സുവർണ്ണജ്ഞയോശ്ച കാഞ്ചനം ധിഷണോ ഭവേൽ
രൌപ്യം ശുക്രശ്ശശീ കാംസ്യമായസം മന്ദഭോഗിനൌ.

സാരം:—കുജന്നു താമ്രവും ബുധന്നു പിച്ചളയും ഗുരുവിന്നു സ്വർണ്ണവും ശുക്രന്നു വെള്ളിയും ചന്ദ്രന്നു വെങ്കലവും ശനിക്കും രാഹുവിന്നും ഇരിമ്പുമാകുന്നു.

ഭൌമാർക്കമന്ദശുക്രാസ്തു സ്വസ്വലോഹാഃ സ്വഭസ്ഥിതാഃ
ചന്ദ്രജ്ഞഗുരവസ്സ്വസ്വലോഹാഃ സ്വക്ഷേത്രമിത്രഗാഃ
മിശ്രേ മിശ്രഫലം ബ്രൂയാദ് ഗ്രഹാണാം വാ ബലക്രമാൽ.

സാരം: ചൊവ്വ, സൂര്യൻ, ചന്ദ്രൻ, ശുക്രൻ ഇവർ സ്വക്ഷേത്രഗതന്മാരായിരുന്നാൽ അവരവർക്കു പറഞ്ഞ ലോഹങ്ങളുടെ കർത്തൃത്വം വഹിക്കുന്നു. ചന്ദ്രൻ, ബുധൻ, ഗുരു സ്വക്ഷേത്രങ്ങളിലും സ്ഥിതന്മാരായിരുന്നാൽ അവരവർക്കു പറഞ്ഞ ലോഹങ്ങളുടെ കാരകത്വം വഹിക്കുന്നു. ഒന്നിലധികം ഗ്രഹങ്ങൾ ഒന്നിച്ചുചേർന്നാൽ ആ ഗ്രഹങ്ങൾക്കു പറഞ്ഞ ലോഹങ്ങൾ ചേർന്ന വസ്തുവിനെയോ, അതിൽ ഏററവും ബലവാനായ ഗ്രഹത്തിന്റെ വസ്തുവിനെയോ പറയേണ്ടതാകുന്നു.

സൂര്യാദിഗ്രഹങ്ങളുടെ ശിലാ പർഗ്ഗകാരകത്വങ്ങൾ

ശിലാംഭാനോർബ്ബുധസ്യാഹുർമ്മൽപാത്രം ത്വഷാരംവിധോ
സിതസ്യ മുക്താ സ്ഫടികേ പ്രവാളം ഭൂസുതസ്യ ച ൧൧
ആയസംഭാനുപുത്രസ്യ മന്ത്രിണശ്ചമനശ്ശിലാം.

സാരം:— സൂര്യനു പാറക്കല്ലും ബുധനു മൺപാത്രവും ചന്ദ്രനു ക്ഷാരമണ്ണും ശുക്രനു മുത്തുംസ്പടികവും ചൊവ്വയ്ക്കു പ്രവാളവും ശനിക്കു ഇരിമ്പും ഗുരുവിന് മനശ്ശിലയുമാകുന്നു.

സച്ചാദികേ ധാമ്യധാതുസ്സ്യാ ഽധാമ്യാന്തു നീചഗേ ൧൨
ഘടിതാ ഽഘടിതം ബ്രൂയാച്ഛാസ്ത്രേ ജ്ഞാനപ്രദീപകേ.

സാരം:— ഗ്രഹങ്ങൾ ഉച്ചം മുതലായ രാശികളിൽ നിൽക്കുമ്പോൾ പുടകർമ്മങ്ങളാൽ ശുദ്ധിചെയ്യപ്പെട്ട ധാതുക്കളെന്നും ഘടിത മററു ധാതുക്കളോടുചേർന്ന ധാതുക്കളെന്നും നീചത്തിൽ നിൽക്കുമ്പോൾ ശുദ്ധിചെയ്യപ്പെടാത്ത ധാതുക്കളെന്നും അഘടിത മററധാതുക്കളോടു ചേരാത്ത ധാതുക്കളെന്നും പറയണം.

ഗ്രഹങ്ങളുടെ രത്നകാരകത്വങ്ങൾ

നീലംശനേശ്ചവൈഡൂര്യം ഭൃഗോർമ്മരകതംവിദഃ ൧൩
സൂര്യകാന്തോ ദിനേശസ്യ ചന്ദ്രകാന്തം നിശാപതേഃ

സാരം:—ശനിക്കു നീലരത്നവും ശുക്രനു വൈഡൂര്യവും ബുധനു മരകതവും സൂര്യനു സൂര്യകാന്തവും ചന്ദ്രനു ചന്ദ്രകാന്തവുമാകുന്നു.

ജിനേന്ദ്രമാല:—

ചെമ്പുചെയ്തുകൻറരാകുരുപൊൻവെള്ളിപുകർ
നമ്പുചീർ വെൺകലമാനന്മതിയം വെമ്പു
കതിരോൻററൻ പിത്തളൈയാങ്കാരിയോടപാമ്പു
മുതിരാതിരും പൊൻറാരൈ. (൩൧)

ആഴ്വാൻചെയ്കാരിയണി ചുങ്കളെൻറിനൈത്തും
വാഴ വാരൊരുവരായിൻകരുവി—താഴ്വില്ലാ
നാടറിവാൻ പൊൻപുന്തിനങ്കിരുവായാട്ചികളി
നിട്ടം വടിവെൻറേ നിനൈ. (൩൨)

വെങ്കതിരോൻകർക്കളാമേതൈക്കു മണ്ടുകളാ
ന്തിങ്കളുവർ നീലൻറികഴിരുംപാ — ചുങ്കൻ
പളിങ്കോടുമുത്തു പവഴഞ്ചേയ് പാമ്പു
തെളിന്ത മനോചിലൈ പൊൻപെചൻ (൩൩)

അഞ്ചനങ്കാരിവൈഡൂറിയം പുകരാം
വഞ്ചമിൽപുന്തി മരതകമാ—മെഞ്ചിയ
ചൂരിയക്കച്ചൂരിയ കാന്തമാന്തുയ്മതിക്കു
നീരിലുയർകാന്തനിനൈ (൩൪)

മാണിക്കമുത്തു പവഴമരതകമാ
മാണിക്കപാമ്പൻ വൈട്ടൂരിമു— കോണിറന്ത
കോമേതകം വറൈയിയർ കോളെൻപതിർകടൈവേ
യാമാകത്തോൻറുമറി. (൩൫)

സാരം:—സൂര്യനു പിച്ചളയും ചന്ദ്രനു വെങ്കലവും ചൊവ്വയ്ക്കു താമ്രവും ബുധനു തകരവും ഗുരുവിനു പൊന്നും ശനിരാഹുക്കൾക്കു ഇരിമ്പുമാകുന്നു. ൩൧ സൂര്യൻ, കുജൻ,

ശുക്രൻ, ശനി ഇവക്ക് ഒരു മുഖമുള്ള ആയുധവും ചന്ദ്രൻ, ബുധൻ, ഗുരു ഇവക്ക് രണ്ടു മുഖമുള്ള ആയുധവുമാകുന്നു. ഗ്രഹങ്ങൾ സ്വക്ഷേത്രത്തിൽ നിന്നാൽ അവരുടെ ആയുധങ്ങൾ തന്റെ തന്റെ രൂപത്തോടുകൂടിയവയും മററുരാശികളിൽ നിന്നാൽ രാശികളുടെ രൂപത്തോടുകൂടിയവയുമത്രേ. ൩൬. സൂര്യന് കല്ലും ചന്ദ്രന് ക്ഷാരമണ്ണും കുജനു പവിഴവും ബുധനു പുഴിമണ്ണും ഗുരുവിനു സ്വർണ്ണവും ശുക്രനു പളുങ്കും മുത്തും ശനിക്ക് ഇരിമ്പിന്റെ സംബന്ധമുള്ള മണ്ണും രാഹുവിന് മനുഷ്യാസ്ഥിയായ പാഷാണങ്ങളുമാകുന്നു ൩൭. രവിക്കു സൂര്യകാന്തവും ചന്ദ്രനു ചന്ദ്രകാന്തവും ബുധനു മരകതവും ശുക്രനു വൈഡൂര്യവും ശനിക്കു നീലരത്നവുമാകുന്നു. ൩൮. സൂര്യനു മാണിക്യവും ചന്ദ്രനു മുത്തും കുജനു പവിഴവും ബുധനു മരകതവും ഗുരുവിനു പത്മരാഗവും ശുക്രനു വൈഡൂര്യവും ശനിക്കു നീലവും രാഹുവിനു വൈഡൂര്യവും കേതുവിനു ഗോമേദകവുമാകുന്നു. ൩൯

## ഗ്രഹങ്ങളുടെ ആഭരണങ്ങൾ

നൃരാശൗ നൃഖഗൈർദൃഷ്ടേ യുക്തേ വാ മർത്ത്യഭൂഷണം ൧൮
തത്തദ്രാശിവശാദന്യ തത്തദ്രൂപം വിചന്തയേൽ
തത്തദ്ഗ്രഹവശാദ്വർണ്ണം തത്തദ്രാശിവശാദപി ൧൯
ബലാബലവിഭാഗേന മിശ്രേ മിശ്രഫലം വദേൽ.

സാരം: മനുഷ്യരാശി മനുഷ്യഗ്രഹത്താൽ ദൃഷ്ടിചെയ്യപ്പെടുകയോ മനുഷ്യഗ്രഹത്തോടു ചേരുകയോ ചെയ്താൽ മനുഷ്യർധരിക്കുന്ന ആഭരണത്തെ കല്പിക്കണം. മററുള്ള സ്ഥാനങ്ങളിൽ അതതുരാശിയെ അനുസരിച്ച് അവയുടെ രൂപത്തെ ചിന്തിക്കണം. ആഭരണത്തിന്റെ നിറത്തെ ഗ്രഹം, രാശി ഇവയുടെ ബലാബലത്തെ അറിഞ്ഞു ചിന്തിക്കേണ്ടതാകുന്നു. രണ്ടും തുല്യബലത്തോടുകൂടിയവയാണെങ്കിൽ രാശിയുടെയും ഗ്രഹത്തിന്റെയും നിറങ്ങളെ പറയണം.

ജിനേന്ദ്രമാല:—

മക്കളിരാചിയുങ്കോളുമതിത്തുടനേ
യൊക്കെവെഴതരുംപോഴ്‌ത്തുത്തമമാ — മക്കു
ളുനികലമായ്‌ത്തോൻറുമേയക്കോണിറത്താ
വണികലമാമെൻപതറി. (൩൬)

വെള്ളിത്തലൈപ്പണിയാമെതൈയുമിന്നുങ്കാതി-
ലുള്ളപണിയരവുമൊൺചനിയു - മൊള്ളിളൈയായ്
നീണ്ടകാൽകൈയിർപണിയാനീറംപൊൻമതിചേയേൻ
മാണ്ടക്കവാടൈമേൽവൈ (൩൭)

പൊൻമാമണിമാലൈപോൽവനചെങ്കല്ല
മന്നകാചൊൺചാണൈമാമതിയ — മിന്നേ
കരിയോൻവരുങ്കാർകരുങ്കൻ മയിരെൻ
പുരിയകനകമെനവോർ (൩൮)

പൊന്നരവുഞാൺകാരൈ പോററുമണികളുള
പൊന്നെരിയേററം മതൻറുപോന്നനടൻ — പൊന്ന
നെറിവിൻെറപ്പൂൺപനവാവുൻ പുകർപൊൻമുത്തു
ച്ചെറിപളിങ്കൊടീയ മതി ചെമ്പു (൩൯)

സാരം:—മനുഷ്യരാശി ഉദയത്തിൽ രണ്ടുകാലുള്ള ഗ്രഹം നിന്നാൽ മനുഷ്യർ ധരിക്കുന്ന ആഭരണത്തെയും ആ ആഭരണത്തിനു് ആ ഗ്രഹത്തിൻെറനിറത്തെയുംപറയണം. (36) രവി, കുജൻ ഗുരു ഇവക്കു കഴുത്തിൽ ധരിക്കുന്ന ആഭരണമാകുന്നു. ചന്ദ്രനും ബുധനും കാതിൽ അണിയുന്ന ആഭരണവും ശുക്രനു തലയിൽ ധരിക്കുന്ന ആഭരണവും ശനിക്കും രാഹുവിനും കൈയിലും കാലിലും ധരിക്കുന്ന ആഭരണവുമാണു്. (37) ഗുരുവിനു പൊൻമണിമാല മുതലായതും ചന്ദ്രനു കാശുമാലയും പട്ടംതീർത്ത രത്നങ്ങൾ പതിച്ച മാലയും ശനിക്കു് നീലരത്നം പതിച്ചമാലയും കസ്തൂരിമാൻ രോമം, വ്യാഘ്രനഖം, അസ്ഥി ഇവസംബന്ധപ്പെട്ട ആഭര

ണവും ഇരുമ്പുകൊണ്ടു ചെയ്യപ്പെട്ട ആഭരണവുമാകുന്നു. (38) ഗുരുവിനോടു രാഹു സംബന്ധപ്പെട്ടിരുന്നാൽ പൊന്നിൻനൂൽ കാറ, കണ്ഠിക (ഇതുരണ്ടും തമിഴരുടെ ഇടയിൽ നടപ്പുള്ള ആഭരണവിശേഷങ്ങളാകുന്നു.) മുതലായവയും ശുക്രൻ സംബന്ധിച്ചിരുന്നാൽ സ്ഫടികം, തൽസംബന്ധമായ ആഭരണംമുതലായവയും ചന്ദ്രൻ ചേർന്നിനാൽ ഈയ്യംകൊണ്ടുള്ള ആഭരണവും ഗുരുനില്ക്കുന്നരാശി ഏതൊരംഗത്തെ സൂചിപ്പിക്കുന്നുവോ ആ അംഗത്തിൽ ധരിക്കുന്ന ആഭരണവും ഗുരുവൊഴികെയുള്ള ഗ്രഹങ്ങൾക്കു അംഗമദ്ധ്യത്തിൽ എവിടെയെങ്കിലും ധരിക്കുന്ന ആഭരണവും കുജൻ സംബന്ധപ്പെട്ടിരുന്നാൽ ഇരവൽവാങ്ങിയ ആഭരണവും ചൊവ്വ ഒഴികെ മററു ഗ്രഹങ്ങൾ ചേർന്നിരുന്നാൽ സ്വന്തപ്പെട്ട ആഭരണവുമാകുന്നു. (39)

---

## മൂലജ്ഞാനകാണ്ഡം

---

### ഗ്രഹങ്ങളുടെ കാരകത്വങ്ങൾ

മൂലചിന്താവിധൌമൂലാന്യുച്യന്തേ പൂർവ്വശാസ്ത്രതഃ ൧

ക്ഷുദ്രസസ്യാനി ഭൌമസ്യ സസ്യാനി ബുധജീവയോഃ

കക്ഷാണിജ്ഞസ്യ, ഭാനൊശ്ച വൃക്ഷാശ്ചന്ദ്രസ്യവല്ലരീ ൨

ഗുരോരിക്ഷു ഭൃഗോശ്ചിഞ്ചാഭ്രുരുഹാം, പരികീർത്തിതാഃ

ശനിഭൌമൌരഗാണാം ച തിക്തകണ്ടകഭ്രുരുഹാഃ ൩

സാരം: — മൂലങ്ങളെപ്പററിച്ചിന്തിക്കുന്നതായ ഈ പ്രകരണത്തിൽ പൂർവ്വശാസ്ത്രങ്ങളെ അപേക്ഷിച്ചു മൂലങ്ങളെ പ്രതിപാദിക്കുന്നു. കുജനു ക്ഷുദ്രസസ്യങ്ങളും ബുധനും ഗുരുവിനും തദിതരങ്ങളായ സസ്യങ്ങളും ബുധനു കക്ഷങ്ങ (പുല്ലു

കൾ വല്ലികൾ മുതലായതുകളും സൂൎയ്യന്ന വൃക്ഷങ്ങളും ചന്ദ്രന്ന വള്ളിയും ഗുരുവിന്ന കരിമ്പും ശുക്രന്ന പുളിയും ശനി, ചൊവ്വ, രാഹു ഇവൎക്ക കയ്പും മുള്ളുമുള്ള മരങ്ങളും പറയപ്പെട്ടിരിക്കുന്നു.

രാശികളുടെ സസ്യകാരകത്വങ്ങൾ

അജാളി ക്ഷുദ്രസസ്യാനി വൃഷകൎക്കിതുലാലതാഃ
കന്യകാമിഥുനേ വൃക്ഷാഃ കണ്ടകദ്രുൎഘടോ മൃഗഃ ൬൯
ഇക്ഷുൎമ്മീനഃ ക്രമാച്ചൈവം കേചിദാഹുൎമനീഷിണഃ

സാരം:—മേടം, വൃശ്ചികം ഇവയ്ക്കു ക്ഷുദ്രസസ്യങ്ങളും ഇടവം, കൎക്കടകം, തുലാം ഇവയ്ക്കു വള്ളികളും കന്നിക്കും മിഥുനത്തിന്നും വൃക്ഷങ്ങളും കുംഭത്തിന്നും മകരത്തിന്നും മുൾച്ചെടികളും മീനത്തിന്ന കരിമ്പുമാണെന്നു ചില വിദ്വാന്മാർ അഭിപ്രായപ്പെടുന്നു.

രാശികളുടെ സസ്യകാരകത്വത്തിലുള്ള അഭിപ്രായാന്തരം.

അകണ്ടകദ്രുമാസ്സൌമ്യാഃ ക്രൂരാഃ കണ്ടകഭൂരുഹാഃ ൭൦
യുഗ്മകണ്ടക ആദിത്യോ ഭൂമിജോ ഹ്രസ്വകണ്ടകഃ
സവക്രകണ്ടകൌ പ്രോക്തൌ രശനൈശ്ചരഭുജംഗമൌ ൭൧
പാപഗ്രഹാണാം ക്ഷേത്രാണി തഥാ കണ്ടകിനോ ദ്രുമാഃ
ശ്ലിഷ്ടകക്ഷാണി സൌമ്യസ്യ ഭൃഗോൎന്നിഷ്കണ്ടകദ്രുമാഃ ൭൨
കദലീ ചൌഷധീശസ്യ ഗിരിവൃക്ഷാ വിവസ്വതഃ
ബൃഹൽപത്രയുതാ വൃക്ഷാ നാരികേളാദയോ ഗുരോഃ ൭൩
താളസ്തുനിദ്ഭുജംഗാനാം സാരിസാരൌ തത്രവദേൽ
സാരഹീനാഃ ശനീന്ദ്വക്കാ അന്തസ്സാരൌ കവീജ്യകൌ ൭൪
ബഹിസ്സാരാസ്സ്വരാശിസ്ഥാസ്സനീജ്യകുജപന്നഗാഃ
അന്തസ്സാരാസ്സ്വരാശിസ്ഥാ ബഹിസ്സാരാസ്തദന്യകേ ൭൫

സാരം:—സൌമ്യഗ്രഹങ്ങൾക്ക മുള്ളില്ലാത്ത മരങ്ങളും പാപഗ്രഹങ്ങൾക്ക മുള്ളുള്ള മരങ്ങളുമാണു്. അതിൽത

ന്നെ ആദിത്യന് ഇരട്ടമുള്ളുകളെപ്പറയണം. ചൊവ്വയ്ക്കു നീളംകുറഞ്ഞ മുള്ളുകളാണ്. ശനിക്കും രാഹുവിനും വളഞ്ഞ മുള്ളുകളുമത്രേ. പാപഗ്രഹങ്ങളുടെ രാശികൾക്കു മുള്ളുള്ളമരങ്ങളും ശുഭഗ്രഹങ്ങളുടെ രാശിക്കു മുള്ളില്ലാത്ത മരങ്ങളുമാണ്. ബുധനു ഞെരുങ്ങിയ പുല്ലുകളും വല്ലികളുമാകുന്നു. ശുക്രനു മുള്ളില്ലാത്ത മരങ്ങളാണ്. ചന്ദ്രനു വാഴയും സൂര്യനു ഗിരിവൃക്ഷങ്ങളും ഗുരുവിനു വലിയ ഇലകളോടുകൂടിയ തെങ്ങു മുതലായ വൃക്ഷങ്ങളും ശനിക്കും രാഹുവിനും പനയും സാരമുള്ളതും ഇല്ലാത്തതുമായ തരുക്കളും പറയണം. ശനി, ചന്ദ്രൻ, സൂര്യൻ ഇവക്കു സാരഹീനങ്ങളായ വൃക്ഷങ്ങളും ശുക്രനും ഗുരുവിനും അന്തസ്സാരങ്ങളായ വൃക്ഷങ്ങളും ചിന്തിക്കണം., ശനി, ഗുരു, ചൊവ്വ, രാഹു ഇവർ സ്വക്ഷേത്രസ്ഥിതന്മാരാണെങ്കിൽ ബഹിസ്സാരങ്ങളായ വൃക്ഷങ്ങളെപ്പറയേണ്ടതാണ്. മററുള്ള സൂര്യൻ, ചന്ദ്രൻ, ബുധൻ, ശുക്രൻ ഈ ഗ്രഹങ്ങൾ സ്വരാശിസ്ഥിതന്മാരായിരുന്നാൽ അന്തസ്സാരങ്ങളായ വൃക്ഷങ്ങളെയും അന്യരാശികളിൽനിന്നാൽ ബഹിസ്സാരങ്ങളായ വൃക്ഷങ്ങളെയും പറയേണ്ടതാകുന്നു.

ജിനേന്ദ്രമാല:--

മൂത്തുണർന്തോർ ആലിൻമുറൈ തെരിന്തുമുലങ്ക
ളേതകവേയാനമെട്ടുത്തുരൈപ്പ--നോതിയ
ചെവ്വായ്ച്ചിറുപയിരാഞ്ചീർചാൽ പുതൻവെള്ളി
വാവ്വാർവിളൈ വയലതാം (൪൦)

തുരാകുമേതൈ ചുടരോൻ പെരുമരമാ
മാറാമതികൊടിയാം വാഴ്പൊന്നേൻ -- മാറാത
തീങ്കരുമ്പാംവെള്ളി തികഴ്കാരിപാംപിരണ്ട
മോങ്കുകിൻെറ മൂൺമൂലമാത്തു (൪൧)

ആട്ടതേംപുൻപയിരാമായ്ന്തകോലേറലവ
നീട്ടുകൊടിയാനെടുംവല്ലി— നീട്ടും

തിരുമടന്തൈയാഴ്പുതരാന്തിൻ ചിലൈനർചീയം
പെരുമരങ്കളാമെൻേറപേച്ചു (൪൨)

മൂഴിമരമിവൈ മുള്ളുടൈയമൂലമാം
വാഴികരുമ്പാകും വാങ്കലയേറോഴി
കട്ടുങ്കൊട്ക മൂളേളാട്ട നഞ്ചാകുനർകോട്ട്
കൊട്ടങ്കാത്തു മുള്ളിലതേൻേറാതു (൪൩)

പുകൈത്തുറപൂന്തി പുകർമരങ്കളാകും
വകൈയാന്മതിവെഴന്തവാഴൈ--തൊകൈയാൻ
മലൈമരങ്കൾ വെയ്യോൻ മതിത്തുണരിർചെംപൊ
നിലൈനെരുങ്കുന്തേങ്കേൻറിയംപു ൪൪

ചിനങ്കുറം വാളരവന്തിൻ ചനികട്കാകിർ
പനങ്കാടാമെൻറുപകർക--മനങ്കുറ
മുട്കായ്പ്പടൻപുറക്കായ്പ്പുറവുണന്തിരാചികട്ക
ന്തിട്കാതുകോട്കളപ്പോർചെപ്പു. (൪൫)

സാരം:--സൂര്യനു മരങ്ങളും ചന്ദ്രനു വള്ളികളും കുജനു പുഞ്ചനെൽച്ചെടികളും ബുധനും ശുക്രനും നഞ്ചനെൽച്ചെടികളും ഗുരുവിനു കരിമ്പും ശനിക്കും രാഹുവിനും നെൽച്ചെടികളുമാകുന്നു (40-41) മേടത്തിനും വൃശ്ചികത്തിനും പുഞ്ചനെൽച്ചെടികളും ഇടവം, കക്കടകം, തുലാംഇവയ്ക്കു വള്ളികളും മിഥുനത്തിനും കന്നിക്കും മുള്ളില്ലാത്ത ചെടികളും ചിങ്ങത്തിനും ധനുവിനും മരങ്ങളും മകരത്തിനും കുംഭത്തിനും മുൾച്ചെടികളും മീനത്തിനു കരിമ്പുമുതലായവയും ശുഭഗ്രഹങ്ങൾക്കു മുള്ളില്ലാത്ത മരവുമാകുന്നു. (42-43) സൂര്യനു പവിത്രവൃക്ഷവും ചന്ദ്രനു വാഴയും ഗുരുവിനുതെങ്ങും ശനിക്കും രാഹുവിനും പനയും ബുധനും ശുക്രനും വാഴ മുതലായ കുടിമരങ്ങളും കുജനു ചെടികളുമാണ്. ഗ്രഹങ്ങൾക്കു പറഞ്ഞ സസ്യങ്ങളെത്തന്നെയാണു അതതു ഗ്രഹങ്ങൾ ആധിപത്യം വഹിക്കുന്ന രാശികൾക്കും നിർദ്ദേശിക്കേണ്ടതു്.(൪൪- ൪൫)

## ഗ്രഹങ്ങളുടെ പുഷ്പമൂലപത്രാദികാരകത്വങ്ങൾ

ത്വക്കന്ദപുഷ്പഛദനഫലപാകാഫലാനി ച
മൂലം ലതാ ച സൂര്യാദ്യാസ്ത്വസ്യക്ഷേത്രേഷ്വപി തേ ച ക്രമേണ

സാ: - സൂര്യന്ന തൊലി (പട്ട)യും ചന്ദ്രന്ന കിഴങ്ങും ചൊവ്വായ്ക്കു പൂവും ബുധന്ന് ഇലയും ഗുരുവിന്ന കായും ശുക്രന്ന പഴവും ശനിക്കു വേരും രാഹുവിന്ന ലതയുമാണ്. രാശികൾക്കാകട്ടെ, അധിപന്മാരുടെ കാരകത്വത്തെ അനുസരിച്ചുകൊള്ളണം.

ജിനേന്ദ്രമാല: —

തോൽകിഴങ്ങു പൂവിലൈനറുംയ് പഴമ്മുംകായോടുംവേ
രേൽകൊടികളെന്ന വിനിത്തുരൈക്ക—ച്ചാല
വിലനൊലിവെയ്യവനാതിപാമ്പിര
നിലങ്കളുമിന്നിലെയിനേർ. (൪൭)

കാരിയരവങ്കവിഴ്ന്തമുട്കായ് കതിരോ
ന്റേറരിൽ വിലങ്കുമുട് ചേയ് ചിറുമുട്ടേ—രിർ
ചൊരിചാർ ചുറാമറിതേട്ടുന്നരുംപൊർചീയ
ന്തെരിവാകുമിറ്റുകൈയർ ചെപ്പു (൪൮)

ചന്തിരനാം വെള്ളോൻ ചനിമൂന്റേങ്കായ്പിലൈ
മന്തിരിയും വെള്ളിയുമെയ്യുട്കായ്പ്പാന്ത—ന്ത
നിറത്തിക്കിരിയനചേയ് നീണാകംപുന്തി
പുറങ്കായ്പ്പാമാട് ചികട്ക്കുട് പൂട്ടു. (൪൯)

സാരം: – സൂര്യന്ന മരത്തിന്റെ തൊലിയും ചന്ദ്രന്ന കിഴങ്ങും കുജന്ന പൂവും ബുധന്ന ഇലയും ഗുരുവിന്ന പഴവും ശുക്രന്ന കായും ശനിക്കു വേരും രാഹുവിന്ന വള്ളിയും ഓരോ രാശികൾക്കും അതതുരാശ്യധിപന്മാർക്കു പറഞ്ഞ അവയവങ്ങളുമാകുന്നു ൪൯ ശനിക്കും രാഹുവിന്നും വളഞ്ഞ മുള്ളുകളും സൂര്യന്ന വളവില്ലാത്ത വലിയമുള്ളും കുജന്ന വളവില്ലാത്ത

ചെറിയമുള്ളുമാണ്. രാശികൾക്ക് അധിപന്മാരുടെ കാരകത്വത്തെ സ്വീകരിച്ചുകൊള്ളണം. ശനിക്കുവളവുള്ള മുള്ളാണെന്നു പറഞ്ഞുവല്ലോ; ശനിക്ക് ആധിപത്യമുള്ള മകരം, കുംഭം ഈ രാശികൾക്കും ശനിക്കു പറഞ്ഞ വളവുള്ള മുള്ളിനെ സ്വീകരിക്കേണ്ടതാണ്. ൪൭ സൂര്യനും ചന്ദ്രനും ശനിക്കും കായ്ക്കാത്ത മരവും മററുള്ള ഗ്രഹങ്ങൾക്കു കായ്ക്കുന്ന മരങ്ങളുമാകുന്നു. അവയിൽതന്നെ ഗുരുവിനും ശുക്രനും ഉള്ളിൽ കായുള്ള മരവും ചൊവ്വ, ബുധൻ, രാഹു ഇവക്കു വെളിയിൽ കായുള്ള മരവുമാകുന്നു. പഴങ്ങളുടെ നിറം അതതു ഗ്രഹങ്ങളുടെ നിറത്തിനു തുല്യമായിരിക്കും. ൪൮

ഗ്രഹങ്ങളുടെ ധാന്യകാരകത്വങ്ങൾ.

മുദ്ഗോജ്ഞസ്യാഢകീശേ്വതാ ഭൃഗോശ്ച ചണകം കുജഃ
തിലശ്ശശാംകോ നിഷ്പാവാ രവിർജീവോരുണാഢകീ ൫൦
മാഷം ശനിർഭുജംഗശ്ച തഥാന്യധാന്യമുച്യതേ.

സാരം ബുധനു പയറും ശുക്രനു വെള്ളത്തുവരയും കുജനു കടലയും ചന്ദ്രനു വെളുത്ത എള്ളും സൂര്യനു് അവരയും ഗുരുവിനു ചുവന്നതുവരയും ശനിക്കും രാഹുവിനും ഉഴുന്നുമാണ്. അപ്രകാരം തന്നെ അന്യധാന്യങ്ങളെയും പറയുന്നു

പ്രിയങ്ഗുർഭൂമിപുത്രസ്യ ബുധസ്യവ്രീഹയഃ സ്മൃതാഃ ൫൧
സ്വസ്വരൂപാനുസാരേണ തേഷാം ധാന്യാനി നിർദ്ദിശേൽ

സാരം:—കുജനു തിനയും ബുധനു നെല്ലുമുതലായതും അറിയേണ്ടതാകുന്നു. അവരവരുടെ ആകൃതിയനുസരിച്ചുള്ള ധാന്യങ്ങളെയും നിർദ്ദേശിച്ചുകൊള്ളണം.

ജിനേന്ദ്രമാല:—

ചേയ്ക്കുതിനൈ വരകാന്തിൻമതിക്കു വെണ്ണെല്ലാം
വായ്ത്തചനിപൊൻപുകർകുവൻ മുതിരൈ—പൂത്ത

പുകർതന്നിറത്തെരാപുകൽവർകട്ടകോ-
ടികഴനിറത്തമെൻമുതിരെയാം (൫൯)

ചിറുപയറും ന്തിപുകി വേണ്ടുവരെ
മറുകടലൈ ചേയ്മതിയം വെള്ളെട്—കരൈലി
ലവരൈകതിർപൊന്നവൻറാൻറുവരൈ
തവിർചനിപാംവെള്ളുതാഞ്ചാറു (൬൦)

സാരം:— ചൊവ്വയും തിന വരക മുതലായ ധാന്യങ്ങളും ചന്ദ്രന വെളുത്തനെല്ലും ശനിക്കും ഗുരുവിനും ബുധനും മുതിരയും അവര, തുവര മുതലായവയെല്ലാം തമിഴക്ക് മുതിരവർഗ്ഗത്തിൽ പെട്ടവയാണ്. സൂര്യനും കുജനും രാഹുവിനും ശനിക്കും അശുഭഗ്രഹങ്ങൾക്ക് അവയുടെ തുല്യമായ നിറത്തോടുകൂടിയ മുതിരയും ചന്ദ്രൻ, ബുധൻ, ഗുരു, ശുക്രൻ ഇവക്ക് അവയുടെ തുല്യമായ നിറത്തോടുകൂടിയ ധാന്യങ്ങളും കണ്ടുകൊള്ളണം. ൫൯ ബുധന ചെറുപയറും ശുക്രന വെള്ളത്തുവരയും ചൊവ്വയുടെ കടലയും ചന്ദ്രന വെളുത്തഎള്ളും സൂര്യന് അവരയും ശനിക്കും രാഹുവിനും എള്ളുമാകുന്നു. ൬൦

ഉന്നതേ ഭാനുകുജയോറ്വ്വല്മീകേ ബുധഭോഗിനോഃ ൬൧ൻ

സലിലേ ചന്ദ്രസിതയോർഗ്ഗുരോർഗ്ഗുല്മലതലേ തഥാ
ശനേഃ കൃഷ്ണശിലാസ്ഥാനേ മൂലാന്യേതാനി ഭൂമിഷു ൬൨ൻ

വർണ്ണം രസം കുലം രത്നമായുധം പ്രോക്തമൂലികാഃ
പത്രം പുഷ്പം പക്വഫലം ത്വങ്മൂലം പൂർവ്വഭാഷിതാം
ഗ്രഹോക്തമൂലികാം ജ്ഞാത്വാ കഥയേദ്ദൈവവിത്തമഃ

സാരം:— മുൻചൊന്ന ധാന്യങ്ങളും സസ്യങ്ങളും വിളയുന്നസ്ഥാനങ്ങൾ അറിവാനുള്ള മാർഗ്ഗമാണ് ഇവിടെ വെളിപ്പെടുത്തുന്നതു്. കുജനും സൂര്യനും ഉന്നതസ്ഥലവും ബുധനും രാഹുവിനും ചിതൽപുററും ചന്ദ്രനും ശുക്രനും

ജലവും ഗുരുവിനു മലയടിവാരവും ശനിക്കു കൃഷ്ണശിലാസ്ഥാനവും മൂലവസ്തുക്കളുടെ ഭൂമികളാകുന്നു. അതതു ഗ്രഹങ്ങളുടെ നിറം, രസം, കുലം, രത്നം, ആയുധം ഇവയേയും മുൻചൊന്ന മൂലങ്ങളെയും, ഇല, കായ്, പഴം, പട്ട, വേരുതുടങ്ങിയുള്ള വൃക്ഷാവയവങ്ങളെയും ശ്രദ്ധിച്ചറിഞ്ഞ് ഉദയാരൂഢഛത്രങ്ങളെ ആസ്പദമാക്കി സൂക്ഷിച്ചു ഫലം പറയണം.

ജിനേന്ദ്രമാല:--

ചങ്കതിർമാൻ മേടാകുന്തിനാകംപുററാക
ത്തുങ്കമതിപുകരേററൊയ് നീരാംത്തുങ്കമുള്ള
മന്തിരിചേയ്കല്ലാഞ്ചനിയേർകളരൈന്ത
തന്തനിലത്താനറിന്തു പാററു (൫൫)

വണ്ണഞ്ചുവൈകുലങ്കൾ വായ്ന്തമണിക്കരുവി
യെണ്ണററിയ മൂലമിയംകുവന—നണ്ണ
മിലൈകായ്പഴത്തോൽവേർ പൂവുമററു
മലൈയാതവൈയവൈയേയാം. (൫൬)

സാരം സൂര്യന്നു മേടം രാഹുവിനു പുററുള്ളയിടവും ചന്ദ്രനും ശുക്രനും ജലസംബന്ധപ്പെട്ട ഭൂമിയും ഗുരുവിനും കുജനും കൽപ്രദേശവും ശനിക്ക് കരിങ്കല്ലുള്ള പ്രദേശവുമാണെന്നറിഞ്ഞു ഫലം പറയണം. (51) നിറം, രസം, കുലം, മണി, ആയുധം മുതലായവയും ഇല, കായ്, പഴം, തൊലി, വേര്, പുഷ്പം മുതലായവയും മുൻപാഠങ്ങൾ അനുസരിച്ച വഴിപോലെ ഗ്രഹിച്ചു ഫലം പറയേണ്ടതാകുന്നു.

---

# ജീവജ്ഞാനകാണ്ഡം

---

ചന്ദ്രോമാതാ പിതാദിത്യഃ സർവ്വേഷാം ജഗതാമപി പൂർവ്വ
ഗുരുശുക്രാരവിന്മന്ദാഃ പഞ്ചഭൂതസ്വരൂപിണഃ

സാരം:— സർവ്വജഗത്തിനും ചന്ദ്രൻ മാതാവും, സൂര്യൻ പിതാവുമാകുന്നു. ഗുരു, ശുക്രൻ, കുജൻ, ബുധൻ, ശനി ഇവർ ആകാശാദിക്രമത്തിനു പഞ്ചഭൂതസ്വരൂപികളുമാണു്.

ശ്രോത്രത്വങ്നേത്രരസനാഘ്രാണാഃ പഞ്ചേന്ദ്രിയാണി ച
ശബ്ദസ്പർശരൂപരസഗന്ധശ്ച വിഷയാ അമീ

സാരം:— ഗുരു, ശുക്രൻ, കുജൻ, ബുധൻ, ശനി ഇവർ യഥാക്രമം ശ്രോത്രം, ത്വക്കു് നേത്രം, രസന, നാസിക ഈ പഞ്ചേന്ദ്രിയങ്ങളുടേയും അവയുടെ വിഷയങ്ങളായ ശബ്ദസ്പർശരൂപരസഗന്ധങ്ങളുടെയും കാരകത്വം വഹിക്കുന്നു.

ജ്ഞാനം ഗുർവ്വാദിപഞ്ചാനാം ഗ്രഹാണാം കഥയേൽ ക്രമാൽ
ഗുരോ പഞ്ചഭൃഗോശ്ചാബ്ധിർജ്ഞസ്യ ദ്വിസ്സൂരിഃ കുജസ്യ ച
ഏകജ്ഞാനം ശനേഃ പ്രോക്തം ശാസ്ത്രേ ജ്ഞാനപ്രദീപകേ.

സാരം:— മുൻചൊന്ന ക്രമത്തിൽ ഗുരു ആദിയായ അഞ്ചുഗ്രഹങ്ങൾക്കും ജ്ഞാനത്തെ പറയണം. എങ്ങിനെയെന്നാൽ ഗുരുവിനു് അഞ്ചുജ്ഞാനങ്ങളും ശുക്രനു് നാലു ജ്ഞാനങ്ങളും ചൊവ്വയ്ക്കു മൂന്നുജ്ഞാനങ്ങളും ബുധനു് രണ്ടു ജ്ഞാനങ്ങളും ശനിക്കു ഒരു ജ്ഞാനവുമാകുന്നു.

ഗുരുവിനു് ശ്രോത്രത്വങ്നേത്രരസനാഘ്രാണങ്ങളാകുന്ന അഞ്ചു് ഇന്ദ്രിയങ്ങളും ശബ്ദസ്പർശരൂപരസഗന്ധങ്ങളാകുന്ന അതിന്റെ അഞ്ചുജ്ഞാനങ്ങളുമുണ്ടു്. ശുക്രനു്, ത്വങ്നേത്രരസനാഘ്രാണങ്ങളാകുന്ന നാലു് ഇന്ദ്രിയങ്ങളും സ്പർശരൂ

പരസഗന്ധങ്ങളാകുന്ന അവയുടെ നാലുജ്ഞാനങ്ങളുമുണ്ടു്. കുജനു്, നേത്രരസനാഘ്രാണങ്ങളാകുന്ന മൂന്നു ഇന്ദ്രിയങ്ങളും രൂപരസഗന്ധങ്ങളാകുന്ന അവയുടെ മൂന്നു ജ്ഞാനങ്ങളുമുണ്ടു്. ബുധനു്, രസനാഘ്രാണങ്ങളാകുന്ന രണ്ടു് ഇന്ദ്രിയങ്ങളും രസഗന്ധങ്ങളാകുന്ന അവയുടെ രണ്ടുജ്ഞാനങ്ങളുമുണ്ടു്. ശനിക്കു ഘ്രാണമാകുന്ന ഇന്ദ്രിയവും അതിന്റെ ജ്ഞാനമാകുന്ന ഗന്ധവുമുണ്ടു്.

ജിനേന്ദ്രമാല: —

ചന്തിരനേതായാകുത്താഴ്‌വിൽ കതിർതന്നെയായ്
വന്തുതിത്ത പൊൻവെള്ളിചേയ്മാലു — മന്തന
മെയ്മുറൈയേമണ്ണീർ തീക്കാലിവറ്റോടാകായ
മെയ്വായ്കൺമൂക്കുച്ചെവി (൩൨)

ആങ്കാരിയോരറിവാമീരറിവുമാൽചേയ്മൂ-
ൻറാങ്കുപുകർനാങ്കറിവാമൊൻപൊന്ന — നീങ്കെന്തു
മീക്കുചെവിമൂക്കുകൺവായ്മെയ്യാമിവററി-
നൊക്കമുറൈയേയുറൈ. (൩൪)

സാരം — ചന്ദ്രൻ മാതാവും സൂര്യൻ പിതാവുമാകുന്നു. ഇവരുടെ കാരണത്താൽ ആവിർഭവിച്ചവരായ ഗുരു, ശുക്രൻ, കുജൻ, ബുധൻ, ശനി ഇവർ യഥാക്രമം ഭൂമി, ജലം, അഗ്നി, വായു, ആകാശം എന്ന അഞ്ചു ഭൂതങ്ങളായും ത്വക്, ജിഹ്വ, ചക്ഷുസ്സ്, ഘ്രാണം, ശ്രോത്രമെന്ന അഞ്ചു ഇന്ദ്രിയങ്ങളായും ഭവിക്കുന്നു. [പ്രജ്ഞാനദീപികയിൽ ഗുരുവിനു ശ്രോത്രവും ശുക്രനു ത്വക്കും കുജനു നേത്രവും ബുധനു രസനയും ശനിക്കു ഘ്രാണവും നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. ജിനേന്ദ്രമാലയിലാകട്ടെ, വ്യത്യസ്തമായി കാണപ്പെടുന്നു. ഇതിനു രണ്ടിനും വ്യത്യസ്തമായിട്ടാണു് 'ഹോര'യിലെപ്പാഠം. "ശിഖിഭൂഖപയോമരുത്" എന്ന ആ പാഠമനുസരിച്ചു് കുജനു് അഗ്നിയും, ബുധനു ഭൂമിയും, ഗുരുവിനു് ആകാശവും

ശുക്രനു ജലവും ശനിക്കു വായുവുമാകുന്നു.] ൫൬. ശനിക്കു ഘ്രാണേന്ദ്രിയത്താൽ ഉണ്ടാകുന്ന ഗന്ധജ്ഞാനവും ഇപ്രകാരംതന്നെ. ബുധൻ, ചൊവ്വ, ശുക്രൻ, ഗുരു ഇവക്കു യഥാക്രമം രണ്ടും, മൂന്നും, നാലും, അഞ്ചും ജ്ഞാനങ്ങളുമുണ്ടു്. (൫൭)

ബുധവർഗ്ഗാ ഇമേ പ്രോക്താഃ ശംഖഃ ശുക്തിർവ്വരാടികാ
മക്കുണാശ്ശിഥിലീയൂകാ മക്ഷികാശ്ചപിപീലികാഃ ഫർന്നു

ഭൗമവർഗ്ഗാ ഇമേ പ്രോക്താഃ ഷട്പദാ യേ ഭൃഗോസ്തഥാ
ദേവാമനുഷ്യാഃ പശവോ ഭുജഗാ വിഹഗാ ഗുരോഃ ഫർ൭

തഥൈകജ്ഞാനിനോ വൃക്ഷാഃ ശനിവർഗ്ഗാഃ പ്രകീർത്തിതാഃ

സാരം—ശംഖം, മുത്തുച്ചിപ്പി, കവിടി ഇവ ബുധന്റെ വർഗ്ഗങ്ങളാകുന്നു മൂട്ട ശിഥിലി (ഒരുതരം പിപീലിക) ഈച്ച, തേനിച്ച, എറുമ്പു് ഇവ ചൊവ്വയുടെ വർഗ്ഗങ്ങളാകുന്നു. എല്ലാത്തരം വണ്ടുകളും ശുക്രന്റെ വർഗ്ഗങ്ങളാകുന്നു. ദേവന്മാർ, മനുഷ്യർ, പശു, പാമ്പു്, പക്ഷി ഇവ ഗുരുവിന്റെ വർഗ്ഗങ്ങളാണു്. ഒററിവുമാത്രമുള്ള വൃക്ഷങ്ങൾ ശനിയുടെ വർഗ്ഗങ്ങളുമത്രെ.

ജിനേന്ദ്രമാല:

ചങ്കലകൊടിപ്പിമുത്തററൻപുഴിനതീരറിവാ
മിങ്കെറുമ്പുപേൻമുചൂടിച്ചിതലുന്തങ്കിയ
മൂൻററിവാണ്ടൈവ്വായ് മുരൽവണ്ടുതുമ്പിമുത
നാലറിവു ചുങ്കനെനനാട്ടു.

തേവർകൺമക്കൾ വിലങ്കു കുടേർ പുട്ക-
ളേവിയ പിവൻകളിയാറു —മേവിയ
വൈയറിവതാങ്കരുക്കാമങ്കിചമാക
മെയ്യറിവുകൊണ്ടു വിളമ്പു

മീനമകരം പറപ്പനവാമീങ്കിവററൈ
യൂനമിലാച്ചേയ്ചനിയുങ്കാണുറുമേ ലൂനമിലായ്

ക്കാങ്കോഴിയാകും പുകരന്നമാൽകിളിയാം
വാൻെറാക്കെയാകുമതി

അങ്കട്കരുടകരുക്കർകാംപൊന്നവക്ക
ച്ചെങ്കട്കരുകാകുഞ്ചീറരവം പൊങ്ക
മുരുവാകുങ്കാംക്കൈയെത്തുഇന്നമറെറല്ലാ
മുരുവാകുമവ്വവററാനോർ.

സാരം—ശംഖ്, കവിട ഇവ ബുധനെസ്സംബന്ധിച്ച ഈരറിവുള്ള പ്രാണികളും എറുമ്പ്, പേൻ, മൂട്ട, ചിതൽ ഇവ കുജനെസ്സംബന്ധിച്ച മൂന്നറിവുള്ള പ്രാണികളും മുരൽ (മത്സ്യവിശേഷം, വണ്ടെന്നും) ഇവ ശുക്രനെസ്സംബന്ധിച്ച നാലറിവുള്ളവയാകുന്നു. (൬൭) ദേവന്മാർ, മനുഷ്യർ, പശുക്കൾ ഇവ അഞ്ചറിവുള്ളവയും ഗുരുവിനെ സംബന്ധിച്ചവയുമാകുന്നു. (൬൮) മീനം, മകരം ഈ രാശികളെ ബലവാനായ ശനി, ചൊവ്വ ഇവർ വീക്ഷിക്കുമെങ്കിൽ യാതൊരു ന്യൂനതയുമില്ലാത്ത വാങ്കോഴിയെപ്പറയണം. ശുക്രൻ നോക്കുന്നുവെങ്കിൽ അരയന്നത്തെയും ബുധൻ നോക്കുന്നുവെങ്കിൽ കിളിയെയും ചന്ദ്രൻ നോക്കുന്നുവെങ്കിൽ മയിലിനെയും പറയേണ്ടതാകുന്നു. (൬൯) മീനം മകരം ഇവയെ സൂര്യൻ നോക്കിയാൽ ഗരുഡനെ ഉദ്ദേശിക്കണം. ഗുരു നോക്കിയാൽ കോഴി, നീർപ്പക്ഷി, മാടപ്രാവ്, ഇവയെ പ്പറയണം. രാഹു നോക്കിയാൽ കാക്കയെപ്പറയേണ്ടതാണ്. (൭൦)

ഏകദ്വിത്രിചതുഃപഞ്ചഗഗനാദിഗുണാഃ സ്മൃതാഃ ഫർവ്വ

ദേഹോ ജീവഃസിതോജിഹ്വാ ബുധോ നാസേക്ഷണേ കുജഃ
ശ്രോത്രം ശനൈശ്ചരശ്ചൈവ ഗ്രഹാവയവ ഈരിതഃ ഫർൻ

ദ്വിപാച്ചതുഷ്പാദ്ബഹുപാദപിഹഗാഃ ജാനഗാഃ ക്രമാൽ
ശംഖശംബൂകസംഘാംശ്ച പാദഹീനാനപിനിർദ്ദിശേൽ

യൂകാമക്കണമുഖ്യാശ്ച ബഹുപാദാ ഉദാഹൃതാഃ
ഗോധാകമഠമുഖ്യാസ്തു തഥാ ചംക്രമണോചിതാഃ ൧൫

സാരം ആകാശത്തിന ശബ്ദമെന്ന ഒരു ഗുണവും വായുവിന ശബ്ദം സ്പൎശമെന്ന രണ്ടു ഗുണങ്ങളും അഗ്നിക്ക ശബ്ദം സ്പൎശം രൂപമെന്ന മൂന്ന ഗുണങ്ങളും ജലത്തിന ശബ്ദം സ്പൎശം രൂപം രസമെന്ന നാലുഗുണവും ഭൂമിക്ക ശബ്ദം സ്പൎശം രൂപം രസം ഗന്ധമെന്ന അഞ്ചു ഗുണങ്ങളു മുണ്ടെന്ന പറയപ്പെട്ടിരിക്കുന്നു. ഗുരു ദേഹവും ശുക്രൻ രസനയും ബുധൻ നാസികയും കുജൻ ചക്ഷുസ്സും ശനി ശ്രോത്രവുമാണെന്ന നിർദ്ദേശിക്കപ്പെട്ടിട്ടുണ്ടു്. ഗുരു രണ്ടു കാലുള്ള പ്രാണിയെന്നും ശുക്രൻ നാലുകാലുള്ള പ്രാണിയെന്നും ബുധൻ അനേകം കാലുള്ള പ്രാണിയെന്നും കുജൻ പക്ഷിയെന്നും ശനി മുട്ടുകൊണ്ടു് ഇഴയുന്ന പ്രാണിയെന്നും ധരിക്കേണ്ടതാകുന്നു. ശംഖം ശംബൂകം (ഞവിഞ്ഞി ശംബൂകാജലശുക്തയഃ എന്നു് അമരം) ഇവ പാദരഹിതങ്ങളാണെന്ന പറയണം. പേൻ മൂട്ട മുതലായവ അനേകപാദങ്ങളാണെന്നും ഉടുമ്പു് ആമ മുതലായവ ചങ്ക്രമണചരങ്ങളെന്നും പറയേണ്ടതാകുന്നു

ഉദ്ദേശിച്ച വസ്തു ഇന്നതെന്നു് അറിവാൻ.

മൃഗമീനൌ തു ഖചരൌ തത്രസ്ഥൌ മന്ദഭൂമിജൌ
വനകുക്കുടകാകൌ ച ചിന്തിതാവിതി കീൎത്തയേൽ

തദ്രാശിസ്ഥേ സിതേ ഹംസഃ ശുകഃ സൌമ്യേ വിധൌ ശിഖീ
വീക്ഷിതേ ച തഥാ ബ്രൂയാൽ ഗ്രഹൈരാശൌ വിചക്ഷണഃ

തദ്രാശിസ്ഥേ രവൌ തേന ദൃഷ്ടേ ബ്രൂയാൽ ഖഗേശ്വരം
ബൃഹസ്പതൌ സിതബകൌ ഭരദ്വാജസ്തു ഭോഗിനി

കുക്കുടോജ്ഞേന്യ ശുക്രസ്യ ദിവാന്ധഃ പരികീൎത്തിതഃ
അന്യരാശിസ്ഥിതേ ഖേടേ തത്തദ്രാശിഫലം വദേൽ

സൌമ്യേ ഖേടൈടിജാസ്സൌമ്യാഃ ക്രൂരാക്രൂരഗൃഹേ സ്ഥിതാഃ

സാരം — മകരവും മീനവും ആകാശസഞ്ചാരികളാകുന്നു. ആ രാശികളിൽ ശനിയും ചൊവ്വയും സ്ഥിതിചെയ്താൽ യഥാക്രമം കാട്ടുകോഴിയേയും കാക്കയേയും ചിന്തിക്കണം. ആ രാശികളിൽ ശുക്രൻ നിന്നാൽ ഹംസത്തെ ചിന്തിക്കേണ്ടതാണ്. ബുധൻ നിന്നാൽ കിളിയെയും ചന്ദ്രൻനിന്നാൽ മയിലിനെയും ചിന്തിക്കേണ്ടതാകുന്നു. ആ രാശികളെ മേൽപറഞ്ഞ ഗ്രഹങ്ങൾ വീക്ഷിച്ചാലും മേൽപ്രകാരമുള്ള പക്ഷികളെ ചിന്തിച്ചുകൊള്ളണം. മകരത്തിലും മീനത്തിലും സൂര്യൻ നിൽക്കുകയോ നോക്കുകയോചെയ്താൽ ഗരുഡനെയും ഗുരു നോക്കുകയോ നില്ക്കുകയോ ചെയ്താൽ വെളുത്തകൊക്കിനെയും രാഹു നിൽക്കുകയോ നോക്കുകയോ ചെയ്താൽ വാൽനീണ്ട കരിങ്കുരുവിയേയും ബുധൻനില്ക്കുകയോ നോക്കുകയോ ചെയ്താൽ കോഴിയേയും ശുക്രൻ നിൽക്കുകയോ നോക്കുകയോ ചെയ്താൽ പകൽ കണ്ണുകാണാൻ പാടില്ലാത്തപക്ഷിയെയും പറയേണ്ടതാകുന്നു. ഗ്രഹങ്ങൾ മകരവും മീനവും ഒഴിച്ചുള്ള രാശികളിൽ നിൽക്കുകയോ നോക്കുകയോ ചെയ്താൽ അതതു രാശിക്കു യോജിച്ചഫലത്തെ പറഞ്ഞുകൊള്ളണം. ശുഭഗ്രഹങ്ങൾ നില്ക്കുകയോ നോക്കുകയോ ചെയ്താൽ ശുഭപക്ഷികളെയും ക്രൂരഗ്രഹങ്ങൾ നില്ക്കുകയോ നോക്കുകയോചെയ്താൽ ക്രൂരപക്ഷികളേയും പറയേണ്ടതുമാണ്.

ഉച്ചരാശ്യുദയേ സൂര്യേ ദൃഷ്ടേ ഭൂപസ്തദാശ്രിതഃ
ഉച്ചസ്ഥാനേക്ഷിതേ രാജാ നേതാസ്വക്ഷേത്രഗേക്ഷിതേ

രാജാശ്രിതാസ്തുമിത്രസ്ഥ വീക്ഷിതേ സമഗേ ഭടാഃ
അന്യരാശിഷു യുക്തേഷു ദൃഷ്ടേ വാ സങ്കരാന്വദേൽ

കാംസ്യകാരഃ കലാലശ്ച കാംസ്യവിക്രയിണസ്തഥാ
ശങ്ഖച്ഛേദിധാതുചൂർണ്ണാന്വേഷിണഃ സ്വർണ്ണകാരിണഃ

സാരം — ഉച്ചരാശി ഉദയത്തിൽ സൂര്യൻ നില്ക്കുകയോ നോക്കുകയോ ചെയ്താൽ രാജാവിനേയോ രാജാവിന്റെ ആ

ശ്രിതനേയോ വിചാരിക്കണം. ഉദയലഗ്നത്തിൽ ഉച്ചരാശിസ്ഥിതനായ സൂര്യൻ വീക്ഷിച്ചാൽ രാജാവിനെയും സ്വക്ഷേത്രസ്ഥിതനായ സൂര്യൻ ഉദയലഗ്നത്തെ വീക്ഷിച്ചാൽ ഭടനായകനേയും മിത്രരാശിസ്ഥിതനായ സൂര്യൻ ഉദയലഗ്നത്തെ വീക്ഷിച്ചാൽ രാജാവിന്റെ ആശ്രിതനെയും സമരാശി (സമന്റെ രാശി)സ്ഥിതനായ സൂര്യൻ ഉദയത്തെ നോക്കിയാൽ ഭടനെയും ചിന്തിക്കേണ്ടതാകുന്നു. അന്യരാശികൾ(മേടവും തുലയുമൊഴിച്ചുള്ള രാശികൾ) ഉദയമായി അവയിൽസൂര്യൻ നില്ക്കുകയോ നോക്കുകയോ ചെയ്താൽ സങ്കരത്വത്തെ കല്പിക്കണം. (അടിയിലത്തെ ശ്ലോകംകൊണ്ടു സങ്കരത്വത്തെ വെളിപ്പെടുത്തുന്നു) മൂശാരി, കുശവൻ, വെങ്കലപ്പാത്രങ്ങൾ വ്യാപാരംചെയ്യുന്നവൻ, ശംഖ് ഉടയ്ക്കുന്നവൻ (മുത്ത് എടുക്കുന്നവനുമാകാം) ധാതുചൂർണ്ണങ്ങളെ അന്വേഷിക്കുന്നവൻ (ധാതുക്കളും ഉപധാതുക്കളും മററും നീററി ഭസ്മമാക്കുന്നവൻ) തട്ടാൻ ഇവരാകുന്നു.

ന്റരാശൗ ജീവദൃഷ്ടേ വാ ഭാനുവദ് ബ്രാഹ്മണാദയഃ ഫൺ
ബുധയുക്തേ ഽഥവാ ദൃഷ്ടേ തദ്വദ് ബ്രൂയാത്തപസ്വിനഃ

തദ്വച്ഛുക്രേ തു വൃഷളാഃ സംകരാശ്ശശിഭോഗിനൌ
കിഞ്ചാത്രവിശേഷോ ഽസ്തി മീനേ ഭാസ്കരകിങ്കരാഃ

ചന്ദ്രസ്യാഭിഷഃജാജ്ഞസ്യ വൈശ്യാശ്ചോരഗണാഃ സ്മൃതാഃ
രാഹോർഗ്ഗുരദചണ്ഡാളസ്തസ്കരാഃ പരികീർത്തിതാഃ

ശനേസ്തുരുഷ്കാദ്യാഃ പ്രോക്താഃ രാഹോർധീവരമാലിനഃ
ശങ്ഖച്ഛേദീനടഃകാരുന്ത്തകാശില്പിനസ്തഥാ

ചൂർണ്ണകുമ്ഭൌകതികഗ്രാഹീ ശുക്രസ്യ പരികീർത്തിതഃ
തത്തദ്രാശിവശാജ്ജാതി തത്തദ്രാശി സ്ഥിതൈർഗ്രഹൈഃ

തത്തദ്രാശിസ്ഥചേടാനാം ബലദോ നഷ്ടനിർഗ്ഗമഃ ൧൩

സാരം — മനുഷ്യരാശി ഉദയത്തെ ഗുരു നോക്കിയാൽ മുമ്പു സൂര്യന്റെ നോട്ടത്തിൽ ചിന്തിക്കണമെന്നു പറഞ്ഞ

പ്രകാരം ബ്രാഹ്മണാദികളെയും മനുഷ്യരാശി ഉദയത്തിൽ ബുധൻ നിൽക്കുകയൊ നോക്കുകയോ ചെയ്താൽ തപസ്വിയെയും മനുഷ്യരാശി ഉദയത്തിൽ ശുക്രൻ വീക്ഷിച്ചാൽ ശൂദ്രനെയും മനുഷ്യരാശി ഉദയത്തിൽ ചന്ദ്രനോ രാഹുവോ നോക്കിയാൽ സങ്കരജാതിയെയും ചിന്തിക്കണം. എന്നാൽ ഇവിടെ ഒരു വിശേഷമുള്ളതുകൂടി പറയാം മീനംരാശി ഉദയത്തിൽ സൂര്യൻ നോക്കിയാൽ വേലക്കാരനെയും, ചന്ദ്രൻ നോക്കിയാൽ വൈദ്യനെയും, ബുധൻ നോക്കിയാൽ വൈശ്യനെയും മോഷണസംഘത്തെയും, രാഹുനോക്കിയാൽ വിഷം കൊടുക്കുന്നവൻ ചണ്ഡാളൻ തസ്കരൻ ഇവരെയും പറയേണ്ടതാകുന്നു. ശനി നോക്കിയാൽ മരംവെട്ടിയേയും, രാഹു നോക്കിയാൽ മുക്കുവൻ മാല കെട്ടുന്നവൻ ശംഖുടയ്ക്കുന്നവൻ നടൻ തൊഴിലാളി (അലക്കുകാരൻ തച്ചൻ മുതലായവർ) നർത്തകൻ ശില്പവേലചെയ്യുന്നവൻ ഇവരെയും പറയേണ്ടതാകുന്നു. ശുക്രൻ നോക്കിയാൽ പൊടിചെയ്യുന്നവൻ, മുത്തു എടുക്കുന്നവൻ ഇവരെ പറയേണ്ടതാണു്. അതതു രാശിയെക്കൊണ്ടും അതതു രാശിയിൽ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങളെക്കൊണ്ടും ജാതിയെ നിശ്ചയിക്കണം. അതതുരാശികളിൽ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങളുടെ ബലത്തെക്കൊണ്ടു നഷ്ടവസ്തുവിനെ അറിയേണ്ടതാകുന്നു.

---

## ധാതുമൂലജീവകാണ്ഡം.

---

### മേഷരാശിയിൽ സൂര്യാദിഗ്രഹങ്ങൾ സ്ഥിതിചെയ്താൽ അറിയപ്പെടേണ്ടവ.

മേഷരാശിസ്ഥിതേ ഭൗമേ മേഷമാഹുർമ്മനീഷിണഃ
തസ്മിന്നർക്കേ സ്ഥിതേ വ്യാഘ്രം ഗോലാംഗൂലം ബുധേസ്ഥിതേ

ശുക്രേ ഗൗർവൃഷഭശ്ചന്ദ്രേ ഗുരാവശ്വസ്തതഃ പരം
മഹിഷഃസൂര്യതനയേ രാഹൌ ഗവയ ഉച്യതേ. എന്നു

സാരം — മേടത്തിൽ ചൊവ്വാനിന്നാൽ ആടിനെയും സൂര്യൻനിന്നാൽ വ്യാഘ്രത്തെയും ബുധൻ നിന്നാൽ ഗോലാംഗുലത്തെ (മക്കടവിശേഷത്തെ)യും ശുക്രൻ നിന്നാൽ പശുവിനെയും ചന്ദ്രൻ നിന്നാൽ കാളയെയും ഗുരു നിന്നാൽ കുതിരയേയും ശനിനിന്നാൽ എരുമയെയും രാഹുനിന്നാൽ കൃഷ്ണമൃഗത്തേയും അറിയേണ്ടതാകുന്നു.

ഇടവംരാശികൊണ്ടു് അറിയപ്പെടേണ്ടവ

വൃഷഭഃസ്ഥ മൃഗൌ ധേനുഃ കുജേ മൃഗ ഉദാഹൃതഃ
ബുധേ കപിർഗുരാവശ്വഃ ശശാങ്കേ ധേനുരുച്യതേ എന്നും
ആദിത്യേ ശരഭഃ പ്രോക്തോ മഹിഷീ ശനിസർപ്പയോഃ

സാരം — ഇടവത്തിൽ ശുക്രൻനിന്നാൽ ആദ്യം പ്രസവിച്ച പശുവിനെയും കുജൻ നിന്നാൽ മാനിനെയും ബുധൻ നിന്നാൽ കുരങ്ങിനെയും ഗുരു നിന്നാൽ കുതിരയെയും ചന്ദ്രൻ നിന്നാൽ പുതുതായി പ്രസവിച്ച പശുവിനെയും സൂര്യൻ നിന്നാൽ ശരഭത്തെയും (സിംഹത്തിനു തുല്യമായ ഒരു മൃഗം; സിംഹത്തെ സംഹരിപ്പാനുള്ള ശക്തി അതിനുണ്ടു്) ശനിയോ രാഹുവോ നിന്നാൽ എരുമയെയും പറയണം.

കർക്കസ്ഥേ ച ഖരോ ഭൗമേ മഹിഷീ നക്രഗേ കുജേ എന്നും

വൃഷഭസ്ഥേ ഹരിർയുഗ്മകന്യയോഃ ശശചഫേരവഃ

സാരം – കർക്കടകത്തിൽ കുജൻ നിന്നാൽ കഴുതയെയും മകരത്തിൽ കുജൻ നിന്നാൽ എരുമയെയും ഇടവത്തിൽ കുജൻ നിന്നാൽ സിംഹത്തെയും മിഥുനത്തിൽ കുജൻ നിന്നാൽ ശശാവിനെയും കന്നിയിൽ നിന്നാൽ കുറുക്കനെയും അറിയേണ്ടതാകുന്നു.

ഹരിസ്ഥേ ഭൂമിജേ വ്യാഘ്രോ രവീന്ദോസ്തത്ര കേസരി ഛന്ദൻ
ശുക്രേ ശചാവാനരഃ സൌമ്യേതഃ ന്യൈഃ ശചാകൃതയോമൃഗാഃ

സാരം — ചിങ്ങത്തിൽ ചൊവ്വ നിന്നാൽ വ്യാഘ്രത്തെയും സൂര്യനോ ചന്ദ്രനോ നിന്നാൽ സിംഹത്തെയും ശുക്രൻ നിന്നാൽ ശചാവിനെയും ബുധൻ നിന്നാൽ കുരങ്ങിനെയും അന്യഗ്രഹങ്ങൾ (ഗുരു ശനി രാഹു ഇവ) നിന്നാൽ ശചാവിൻെറ ആകൃതിയോടുകൂടിയ മൃഗങ്ങളെയും ചിന്തിക്കണം.

തുലാഗതേ ഭൃഗൌ വത്സശ്ചന്ദ്ര ഗാവഃ പ്രകീർത്തിതാഃ
ധനുഃസ്ഥിതേഷു ജീവാദു കുജേഷു തുരഗോ ഭവേൽ
സപുത്രേഽർക്കേ സ്ഥിതേ കുംഭേ മത്തോഗജ ഉദാഹൃതഃ
സർപ്പേ ച തത്ര മഹിഷോ വാനരോ ബുധജീവയോഃ

സാരം — തുലാത്തിൽ ശുക്രൻനില്ക്കുമ്പോൾ പശുക്കിടാവിനെയും ചന്ദ്രൻനിന്നാൽ പശുവിനെയും ധനുവിൽ ഗുരുവോ ചന്ദ്രനോ കുജനോ നിന്നാൽ കുതിരയെയും കുംഭത്തിൽ ശനിയോടുകൂടി സൂര്യൻ നിന്നാൽ മദഗജത്തെയും അവിടെ രാഹുനിന്നാൽ എരുമയെയും ബുധനോ ഗുരുവോ നിന്നാൽ കുരങ്ങിനെയും പറയണം.

ശുക്രാമൃതാംശു സൂര്യേഷു സ്ഥിതേഷു പശുരുച്യതേ
ജീവസൂര്യേക്ഷിതേ ഗർഭാ വന്ധ്യാ രവിജവീക്ഷിതേ
അങ്ഗാരകേക്ഷിതേ ശുഷ്കമിതി ജ്ഞാത്വാ വദേൽസുധീഃ

സാരം കുംഭത്തിൽ ശുക്രനോ ചന്ദ്രനോ സൂര്യനോ നിന്നാൽ പശുവെന്നും കുംഭത്തിൽ ഗുരുവോ സൂര്യനോ നോക്കിയാൽ ഗർഭമുള്ള പശുവെന്നും ശനിനോക്കിയാൽ മച്ചിപ്പശുവെന്നും ചൊവ്വ നോക്കിയാൽ ചടച്ച പശുവെന്നും അറിഞ്ഞു ബുദ്ധിമാന്മാർ ഫലം പറയേണ്ടതാകുന്നു.

വക്ഷ്യേഽഹം ചിന്തനാം സൂക്ഷ്മാം ജനൈസ്തു പരിചിന്തി-
ധിഷണേ കുംഭരാശിസ്ഥേ ത്രികോണേവാഽഥ പശ്യതി (താം
സൂതോ ഗജസ്തഥാ മീനധനുഷി വീക്ഷിതേ ശുഭൈഃ

സാരം — ഞാൻ, ജനങ്ങളാൽ ചിന്തിക്കപ്പെട്ട സൂക്ഷ്മമായ ചിന്തനത്തെ പറയുന്നു. (മനസ്സിൽ വിചാരിച്ചിരിക്കുന്നതിനെ പറയുന്നതിനുള്ള മാർഗ്ഗത്തെ വെളിപ്പെടുത്തുന്നുവെന്നു താല്പര്യം.) ഗുരു കേന്ദ്രത്തിലും അതിന്റെ ത്രികോണങ്ങളായ ൫, ൯ ഭാവം ഇവ രാശികളിലും നില്ക്കുകയോ അല്ലെങ്കിൽ നോക്കുകയോ ചെയ്യുന്നതായാൽ മനസ്സിൽ വിചാരിക്കപ്പെട്ടത് ആത്മാവാണെന്നു പറയണം. ശുഭഗ്രഹങ്ങൾ ധനം, ധാന്യം ഇവ രാശികളെ വീക്ഷിച്ചാലും ആത്മാവിനെത്തന്നെ പറയേണ്ടതാകുന്നു.

വ്യൂതാഃ കപിഃ ഗോമേഷഗതേ ശനൗ ബ്രൂയാന്മതങ്ഗജം
കുജേ മേഷഗതേ ഛാഗ ബുധേ നർത്തകഗായകൗ
ഗുരുശുക്രാദിനേശേഷു വണിജം വസ്ത്രജീവിനം ഫന്ദ്രേ
ചന്ദ്രേ ദ്യൂതാദ്യഭിജ്ഞേ സിംഹസ്ഥേ രിപുചിന്തനം
വൃഷസ്ഥേ മാർഗ്ഗഘോഷോ തൗലൗ ചക്രിണം വൃശ്ചികേ ഗദം
മേഷഗേ സൂര്യതനയേ മൃത്യുക്ലേശാദയസ്തഥാ
മിത്രാദിപഞ്ചവർഗ്ഗഞ്ച ജ്ഞാത്വാ ബ്രൂയാൽ പുരോദിതഃ

സാരം — മേടത്തിൽ ശനി നിന്നാൽ കുരങ്ങിനെയും ആനയെയും വിചാരിച്ചുവെന്നു പറയണം. കുജൻ നിന്നാൽ ആട്ടിനെയും ബുധൻ നിന്നാൽ നർത്തകൻ ഗായകൻ ഇവരെയും പറയേണ്ടതാകുന്നു. ഗുരുവോ ശുക്രനോ സൂര്യനോ നിന്നാൽ വസ്ത്രംകൊണ്ടു ജീവിതം നടത്തുന്ന വ്യാപാരിയേയും ചന്ദ്രൻനിന്നാലും ചൂതുകളി മുതലായ ദ്യൂതകാരമുള്ള കച്ചവടക്കാരനെയും പറയേണ്ടതാകുന്നു. ചിങ്ങത്തിൽ ശനി നിന്നാൽ ശത്രുചിന്തയാണെന്നു പറയണം ഇടവത്തിൽ ശനി നിന്നാൽ എത്രമയാണ് ചിന്താവിഷയം. ശനി തുലാത്തിൽ നിന്നാൽ ചിന്താവിഷയം ചക്രിയായിരിക്കും. (ചക്രി എന്ന പദത്തിനു ചക്രമുള്ളവൻ എന്നർത്ഥം. ചക്രത്തിനു രാജ്യമെന്നും സൈന്യമെന്നും സമൂഹമെന്നും പല അർത്ഥങ്ങളുണ്ട്. വെള്ളത്തിലെ നീർച്ചുഴിക്കും ചക്രമെന്നു പറയും. തേരുരുൾ മുത

ലായവയും ചക്രമാണ്. ചക്രമെന്ന് ഒരായുധവിശേഷവുമുണ്ട്. ഇതിലേതെങ്കിലും ഒരു അത്ഥത്തെ സ്വീകരിച്ചുകൊള്ളണം. പാമ്പിനും ചക്രിയെന്നു പറയും) ശനി വൃശ്ചികത്തിൽ നിന്നാൽ രോഗചിന്തയാണ്. മേടത്തിൽ ശനി നിന്നാൽ ക്ലേശം, മരണം മുതലായവയെപ്പറ്റിയുള്ള പ്രശ്നമാണെന്നു പറയണം. അതോടുകൂടി മിത്രാദിപഞ്ചവർഗ്ഗങ്ങളെയും (മിത്രം, ശത്രു, സമൻ, ഉച്ചം, സ്വക്ഷേത്രം) അറിഞ്ഞിട്ടു മുമ്പ് 157-158 ഈ ശ്ലോകങ്ങളിൽ പറഞ്ഞതുപോലെ ഫലം പറയേണ്ടതാകുന്നു.

ധാതുരാശൌ ധാതുഖഗൈർ ദൃഷ്ടേ തച്ഛത്രുസംയുതേ
ധാതുചിന്താ ഭവേത്തദ്വന്മൂലജീവൌ തഥാ വദേൽ ൧൬൯

ധാതുഭേദേഥ മൂലഭേദേ ജീവമാഹുർവിപശ്ചിതഃ

സാരം—ധാതുരാശിയെ ധാതുഗ്രഹങ്ങൾ വീക്ഷിച്ചാലും ധാതുരാശി ശത്രുരാശിയായിത്തീന്നാലും ധാതുവെ സംബന്ധിച്ച പ്രശ്നമാകുന്നു മൂലജീവരാശികൾ മൂലജീവഗ്രഹങ്ങളാൽ വീക്ഷിക്കപ്പെട്ടാലും മൂലജീവരാശികൾ ശത്രുരാശിയായി ഭവിച്ചാലും മുൻപറഞ്ഞതുപോലെ തന്നെ പറയേണ്ടതാകുന്നു. എന്നുവച്ചാൽ യഥാക്രമം മൂലജീവപ്രശ്നങ്ങളാണെന്നു പറയണം. മൂലഗ്രഹം ധാതുരാശിയിൽ നിന്നാലും വിദ്വാന്മാർ ജീവനെത്തന്നെ പറയുന്നു.

ജീവരാശൌ മൂലഖഗൈർ ദൃഷ്ടേ വാ യുജിമൂലകാഃ ൧൭൦

മൂലരാശൌ ജീവഖഗൈർ ധാതുചിന്താ പ്രകീത്തിതാ.

സാരം—ജീവരാശിയിൽ മൂലഗ്രഹങ്ങൾ നോക്കിയാലും സ്ഥിതിചെയ്താലും മൂലവഗ്ഗങ്ങൾ ചിന്ത്യങ്ങളായിരിക്കും. മൂലരാശി ജീവഗ്രഹങ്ങളാൽ വീക്ഷിക്കപ്പെട്ടാലും അവയിൽ ജീവഗ്രഹങ്ങൾ സ്ഥിതിചെയ്താലും ധാതുപദാത്ഥങ്ങളെ സംബന്ധിച്ച പ്രശ്നമാണെന്നു പറയണം.

ത്രിംശ്ശ്യൈകൈർദൃഷ്ട്യാ യുതേ ബലവശാദ്വദേൽ ॥൮൪॥
പശ്യതി ചന്ദ്രേ തദന്യേ വദേത്തത്തദ്ഗ്രഹാകൃതിം.

സാരം.—ഉദയാരൂഢ ധാതുമൂലജീവരാശികളിൽ ധാതുമൂലജീവഗ്രഹങ്ങൾ ഒന്നിച്ചുനോക്കുകയോ ഒന്നിച്ചു നില്ക്കുകയോ ചെയ്താൽ ഗ്രഹങ്ങളുടെ ബലമനുസരിച്ചു ഉദ്ദിഷ്ടവസ്തു ഇന്നതാണെന്നു പറയണം. ചന്ദ്രനെ മററുള്ള ഗ്രഹങ്ങൾ നോക്കിയാൽ അതതു ഗ്രഹങ്ങളുടെ ആകൃതിയോടുകൂടിയ വസ്തുക്കളെ നിർദ്ദേശിക്കേണ്ടതാകുന്നു.

ധാതും മൂലഞ്ച ജീവഞ്ച വംശം വർണ്ണം സ്മൃതം വദേൽ ॥൮൫॥
ഉദയാരൂഢയോശ്ഛത്രേ ഗ്രഹയോഗേക്ഷണാത്തഥാ.

സാരം—ഉദയം ആരൂഢം ഇവയിലും ഛത്രരാശിയിലും നില്ക്കുന്ന ഗ്രഹങ്ങളേയും നോക്കുന്ന ഗ്രഹങ്ങളേയുംകൊണ്ടു ധാതു, മൂലം, ജീവൻ, വംശം, വർണ്ണം ഇവയെ ചിന്തിച്ചു പറയേണ്ടതാകുന്നു.

ജ്ഞാത്വാ നഷ്ടഞ്ച മുഷ്ടിഞ്ച ചിന്തനാംക്രമശോവദേൽ

കണ്ടകാദിചതുഷ്കേ തു സ്വോച്ചമിത്രഗ്രഹൈർയുതേ
ദൃഷ്ടേ വാ സർവ്വകാര്യാണാം സിദ്ധിം ബ്രൂയാച്ച ചിന്തിതാം

ഉദയേ ധാതുചിന്താ സ്യാദാരൂഢേ മൂലചിന്തനം
ഛത്രേ തു ജീവചിന്താ സ്യാദിതി കൈശ്ചിദുദാഹൃതം ॥൮൬॥

കേന്ദ്രം പണപരം പ്രോക്തമാപോക്ലിമമിതിക്രമാൽ
ചിന്തനാമുഷ്ടിനഷ്ടാനി കഥയേൽ കാര്യസിദ്ധയേ ॥൮൭॥

സാരം—നഷ്ടം മുഷ്ടി ചിന്തനം ഇവയെ യഥാക്രമം ഇപ്രകാരം അറിഞ്ഞു പറയേണ്ടതാകുന്നു:—കേന്ദ്രകങ്ങൾ (ഒന്നു, നാലു, ഏഴു, പത്തു) നാലിലും സ്വക്ഷേത്രം, ഉച്ചക്ഷേത്രം, മിത്രക്ഷേത്രം ഇവയിൽ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങൾ നില്ക്കുകയോ നോക്കുകയോ ചെയ്താൽ സർവ്വകാര്യസിദ്ധി

യെപ്പററി ചെയ്യേണ്ടതാകുന്നു. ഉദയലഗ്നത്തെക്കൊണ്ടു ധാതുസംബന്ധമായ ചിന്തകളേയും ആരൂഢലഗ്നത്തെക്കൊണ്ടു് മൂലസംബന്ധമായ ചിന്തനകളേയും ഛത്രരാശിയെക്കൊണ്ടു് ജീവസംബന്ധമായ ചിന്തയേയും ചെയ്യേണ്ടതാകുന്നു എന്നു ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു. കേന്ദ്രം, പണപരം ആപോക്ലിമമെന്നീ മൂന്നു സ്ഥാനങ്ങളും യഥാക്രമം ചിന്തനം, മുഷ്ടി, നഷ്ടം ഇവയെപ്പററി ചിന്തിക്കാനുള്ളവയാകുന്നു. ചിന്തനം മുഷ്ടി, നഷ്ടം ഇവയുടെ സിദ്ധി മുതലായവയെക്കുറിച്ചു് മേൽപറഞ്ഞ മൂന്നു സ്ഥാനങ്ങളേയുംകൊണ്ടു് ചിന്തിക്കണമത്രേ.

---

## ആരൂഢകാണ്ഡം

---

തത്ര ആരൂഢഗേ ചന്ദ്രേ ന നഷ്ടം ശുഭാശാപതി
ആരൂഢാദ്ദശമേ വൃദ്ധിശ്ചതുൎത്ഥേ പൂൎവ്വവല്പദേൽ ദ്രവ്യം
നഷ്ടദ്രവ്യസ്യ ലാഭശ്ച സൎവ്വഹാനിശ്ച സപ്തമേ.

സാരം—ചന്ദ്രൻ ആരൂഢരാശിയിൽ നിന്നാൽ നഷ്ടവസ്തു നശിച്ചിട്ടില്ലെന്നും മറയ്ക്കപ്പെട്ടോ അഴിവില്ലാത്തനിലയിലോ ഇരിക്കുകയാണെന്നും പറയണം. ആരൂഢരാശിയുടെ പത്താംഭാവത്തിൽ ചന്ദ്രൻ നിന്നാൽ വൃദ്ധിയേയും നാലാംഭാവത്തിൽ ചന്ദ്രൻ നിന്നാൽ കാൎയ്യസിദ്ധിയേയും നഷ്ടദ്രവ്യത്തിന്റെ ലാഭത്തേയും ഏഴാംഭാവത്തിൽ ചന്ദ്രൻ നിന്നാൽ സൎവ്വഹാനിയേയും പറയണം.

ഉദയാദ്ദ്വാദശേ ഷഷ്ഠേ ƒഷ്ടമ ആരൂഢകേ സതി ദ്രവ്യചിന്തിതാൎത്ഥോ ന ഭവതി ധനഹാനിരപിഷ്ഫലം

സാരം—ഉദയലഗ്നത്തിന്റെ പന്ത്രണ്ടിലോ ആറിലോ എട്ടിലോ ആരൂഢലഗ്നം സംഭവിച്ചാൽ ചിന്തിക്കപ്പെട്ട വ

സ്ഥ ലഭിക്കുകയില്ല. അതോടൊന്നിച്ചു ധനനാശവും ശത്രുക്കൾക്കു ബലവും സംഭവിക്കുകയും ചെയ്യും.

തനും കുടുംബം സഹജം ജനനീം തനയം രിപും ഫവ്വൻ
കളത്രം നിധനം ചൈവ ഗുരും കർമ്മഫലം വ്യയം
ഉദയാദിക്രമാദ് ഭാവം തസ്യ തസ്യഃ ഫലം വദേൽ ഫൻ൦

സാരം—(1) ശരീരം (2) കുടുംബം (3) സഹോദരം (4) മാതാ (5) സന്താനം (6) ശത്രു (7) കളത്രം (8) മരണം (9) ഗുരു (10) കർമ്മം (11) ലാഭം (12) വ്യയം ഇങ്ങനെ ലഗ്നംമുതൽ പന്ത്രണ്ടു ഭാവങ്ങളേയും സങ്കല്പിച്ച് അതതു ഭാവങ്ങളുടെ ഫലം പറയേണ്ടതാകുന്നു.

രവീന്ദുശുക്രജീവജ്ഞാ നൃരാശിഷു യദാസ്ഥിതാഃ
മർത്ത്യചിന്താ തതഃ സൌരിദൃഷ്ടേ നഷ്ടം കുജേ തഥാ ഫൻ൧
കുജസ്യ കലഹഃ സൌരേസ്തസ്കരം ഗരളം വദേൽ
രവിദൃഷ്ടേ തഥാ യുക്തേ ചിന്തനാ ദേവഭൂപയോഃ ഫൻ൨
ശുഭചിന്താ ഗുരൌ ജ്ഞേയാ വിവാഹോ ബുധശുക്രയോഃ

സാരം—മനുഷ്യരാശി ഉദയമാകയും അതിൽ സൂര്യൻ, ചന്ദ്രൻ, ശുക്രൻ, ഗുരു, ബുധൻ ഇവർ നില്ക്കുകയും ചെയ്താൽ മനുഷ്യനെ സംബന്ധിച്ച ചിന്തയാണെന്നും ഉദയരാശി ഏതൊന്നായാലും ശനിയും ചൊവ്വായും നോക്കുന്നതായാൽ നഷ്ടദ്രവ്യത്തെ സംബന്ധിച്ച ചിന്തയാണെന്നും പറയണം. ഉദയരാശിക്ക് ചൊവ്വയുടെ സംബന്ധം മാത്രമായിരുന്നാൽ കലഹചിന്തയാണെന്നു വരാം. ശനിമാത്രം സംബന്ധപ്പെട്ടിരുന്നാൽ കള്ളനേയോ വിഷത്തെയോ സംബന്ധിച്ച ചിന്തയായിരിക്കും. സൂര്യൻ നോക്കുകയോ നില്ക്കുകയോ ചെയ്താൽ ദേവന്മാരേയോ രാജാവിനേയോ സംബന്ധിച്ച ചിന്തയാണ്. ഗുരു നോക്കിയാലും സ്ഥിതിചെയ്താലും ശുഭവിഷയത്തെ സംബന്ധിച്ച ചിന്തയായിരിക്കും. ബുധശുക്രന്മാർ സംബന്ധപ്പെട്ടാൽ വിവാഹചിന്തയാണെന്നു പറയണം.

---

# ഛത്ര കാണ്ഡം

ദ്വിതീയേ ദ്വാദശേ ഛത്രേ സർവ്വം കാര്യം വിനശ്യതിഎന്നു
ഗുരൌ പശ്യതി യുക്തേ വാ തത്ര കാര്യം ശുഭം വദേൽ
തൃതീയൈകാദശേ ഛത്രേ സർവ്വം കാര്യം ശുഭം വദേൽ എന്ന

തസ്മിൻ പാപയുതേ ദൃഷ്ടേ വിഷമം ഭവതി ധ്രുവം
തസ്മിൻ സൌമ്യയുതേ ദൃഷ്ടേ സർവ്വം കാര്യം ശുഭം വദേൽ

മിശ്രേ മിശ്രഫലം ബ്രൂയാച്ഛാസ്ത്രേജ്ഞാനപ്രദീപകേ
പഞ്ചമേ നവമേ ഛത്രേ സർവ്വസിദ്ധിർഭവിഷ്യതി എന്നു

തദാ ചാശുഭാശുഭൈർദൃഷ്ടേ മിശ്രേ മിശ്രഫലം ഭവേൽ
ദ്വിതീയേ ചാഷ്ടമേ ഷഷ്ഠേ ദ്വാദശേ ഛത്രസംയുതേ എന്ന

നഷ്ടദ്രവ്യാഗമോ നാസ്തി ന വ്യാധിശമനം ഭവേൽ
ന കാര്യസിദ്ധിന്ദോഷശാന്തി ഗ്രഹവശാദ് ഭവേൽ

സാരം — ആരൂഢരാശിയുടെയോ ലഗ്നരാശിയുടെയോ രണ്ടാംഭാവമോ പന്ത്രണ്ടാംഭാവമോ ഛത്രരാശിയായി ഭവിച്ചാൽ സർവ്വകാര്യങ്ങൾക്കും നാശം സംഭവിക്കും. ആ ഛത്രരാശിയിൽ ഗുരു നില്ക്കുകയോ നോക്കുകയോ ചെയ്താൽ സർവ്വകാര്യങ്ങളും ശുഭമായി ഭവിക്കും. ഛത്രരാശി മൂന്നാം ഭാവമോ പതിനൊന്നാംഭാവമോ ആയി ഭവിച്ചാൽ സർവ്വകാര്യങ്ങളും ശുഭമായിരിക്കും. അതിൽ പാപന്മാരുടെ ദൃഷ്ടിയോ, യോഗമോ നേരിട്ടാൽ നിശ്ചയമായി വിപരീതഫലം സംഭവിക്കുന്നതാണു്. ഛത്രരാശിക്കു ശുഭന്റെ ദൃഷ്ടിയോ യോഗമോ സംഭവിച്ചാൽ സർവ്വകാര്യങ്ങൾക്കും ശുഭത്വത്തെ പറയേണ്ടതാണു്. ശുഭന്മാരുടെയും അശുഭന്മാരുടെയും സംബന്ധമുണ്ടായിരുന്നാൽ ശുഭഫലത്തേയും അശുഭഫലത്തേയും പറയണമെന്നു ജ്ഞാനപ്രദീപകമെന്ന ഈ

ശാസ്ത്രത്തിൽ ഉപദേശിക്കുന്ന അഞ്ചാംഭാവമോ ഒൻപതാംഭാവമോ ഛത്രരാശിയായി ഭവിച്ചാൽ സർവ്വകാര്യസിദ്ധിയെന്നു പറയണം. ആ രാശിയിൽ ശുഭന്മാർ സംബന്ധപ്പെട്ടാൽ ശുഭഫലവും അശുഭന്മാർ സംബന്ധപ്പെട്ടാൽ അശുഭഫലവും ശുഭന്മാരുടെയും അശുഭന്മാരുടേയും സംബന്ധമുണ്ടായാൽ മിശ്രഫലവും പറയേണ്ടതാകുന്നു. രണ്ട്, എട്ട്, ആറ്, പന്ത്രണ്ട് ഇവയിൽ ഏതെങ്കിലും ഒരു ഭാവം ഛത്രരാശിയായാൽ നഷ്ടവസ്തുവിൻെറ പുനർല്ലാഭമുണ്ടാകുകയില്ല; രോഗം ശമിക്കുകയുമില്ല; കാര്യസിദ്ധിയുണ്ടാകുകയുമില്ല; ശത്രുക്കളുടെ അഭാവം നേരിടുകയുമില്ല.




## ഉദയകാണ്ഡം

ബൃഹസ്പത്യുദയേ ശ്രേയോധനം വിജയ ആഗമഃ
ദോഷശാന്തിസ്സർവ്വകാര്യസിദ്ധിരേവ ന സംശയഃ ൧൪൯

സൌമ്യോദയേ രണോദ്യോഗി ജിത്വാ തദ്ധനമാഹരേൽ
പുനരേഷ്യതി സിദ്ധിസ്സ്യാച്ചന്ദ്രദർശനേ തഥാ ൧൫൦

വ്യവഹാരേ ച വിജയസ്ത്വരത്രാപ്യേവമുദാഹൃതം
ചന്ദ്രോദയേ ƒത്ഥലാഭശ്ചോപായേനാഗമനം തഥാ ൧൫൧

ചിന്തിതാത്ഥസ്യ ലാഭശ്ച ഛത്രാരൂഢസ്ഥിതേ ƒപി ച
ശുക്രോദയേ ƒത്ഥസിദ്ധിസ്സ്യാൽസ്ത്രീലാഭോ വ്യാധിമോചനം

ജയോ യാത്രാശയസ്സ്നേഹം ഛത്രേ ƒപ്യേവമുദാഹൃതം
ഉദയാരൂഢഛത്രേഷു ശന്യക്കാംഗാരകാദയഃ ൧൫൨

അത്ഥനാശം മനസ്താപം മരണം വ്യാധിമാദിശേൽ
ഏതേഷു ഫണിയുക്തേഷു ബന്ധം ചോരഭയം ഗരം ൧൫൩

മരണം ചൈവ ദൈവജ്ഞോ ന സന്ദിശേദ്വാ വദേൽ സുധീഃ
നിധാരിധനസ്ഥേഷു പാപേഷ്വപഗ്രഹമോദിശേൽ ൨൦൭

ഏഷുസ്ഥാനേഷു കേന്ദ്രേഷു ഗ്രഹാസ്സ്യുശ്ചേച്ഛുഭം വദേൽ
തന്വാദിഭാവഃപാപൈസ്തു യുക്തോദൃഷ്ടോ വിനശ്യതി ഫലം
ശുഭൈര്യുക്തേ ച ദൃഷ്ടേ ച തത്തദ് ഭാവാഭിപോഷണം.

സാരം—ഗുരു ഉദയരാശിയിൽ നിന്നാൽ ശ്രേയസ്സും ധനവും വിജയവും അഭിവൃദ്ധിയും ദോഷശാന്തിയും സർവ്വകാര്യസിദ്ധിയും ഉണ്ടാകും; സംശയമില്ല. ബുധൻ ഉദയരാശിയിൽ നിന്നാൽ രണത്തിൽ ഉദ്യുക്തനായിരിക്കുന്നവൻ വിജയം പ്രാപിച്ചു് തന്റെ ധനത്തെ കൈക്കൊള്ളുന്നതാണു്. ഉദയരാശിയിൽ ചന്ദ്രൻ നോക്കിയാൽ ഉദ്ദിഷ്ടകാര്യത്തെ നടത്താൻ പോയവൻ കാര്യസിദ്ധിയോടുകൂടി മടങ്ങിവരുന്നതാണു്; വ്യവഹാരത്തിൽ വിജയിയാവുകയും ചെയ്യും. ഛത്രരാശിയിൽ മേൽപറഞ്ഞ ഗുരുവും ബുധനും ചന്ദ്രനും മേൽപ്രകാരം സംബന്ധപ്പെട്ടാലും ഈ ഫലങ്ങൾതന്നെയാണു് ഉപദേശിക്കപ്പെട്ടിരിക്കുന്നതു്. ഉദയരാശിയിൽ ചന്ദ്രൻനിന്നാൽ പലേ ഉപായങ്ങളാൽ അർത്ഥലാഭവും പ്രത്യാഗമനവും അഭീഷ്ടസിദ്ധിയുമുണ്ടാകും. ചന്ദ്രൻ ഛത്രരാശിയിലൊ ആരൂഢരാശിയിലോ സ്ഥിതിചെയ്താലും ഈഫലംതന്നെയാണു പറയേണ്ടതു്. ഉദയരാശിയിൽ ശുക്രൻനിന്നാൽ ധനലാഭം, സ്ത്രീലാഭം, രോഗശാന്തി, ജയം, ശത്രുക്കളുടെ സ്നേഹം ഇവയുണ്ടാകും. ശുക്രൻ ഛത്രരാശിയിൽ നിന്നാലും ഈ ഫലംതന്നെയാണു്. ശനി, സൂൎയ്യൻ, ചൊവ്വാ ഇവ ഉദയം, ആരൂഢം, ഛത്രം ഈ രാശികളിൽനിന്നാൽ അർത്ഥനാശം, മനസ്താപം, മരണം, വ്യാധി ഇവഫലങ്ങളാകുന്നു. ഉദയാരൂഢഛത്രരാശികളിൽ രാഹുനിന്നാൽ ബന്ധനവും ചോരഭയവും വിഷവും മരണവും നിശ്ചയമായി സംഭവിക്കുമെന്നു വിദ്വാനായ ദൈവജ്ഞൻ ഉപദേശിക്കേണ്ടതാകുന്നു. എട്ടു്, ആറു്, രണ്ടു് ഈ ഭാവങ്ങളിൽ നില്ക്കുന്ന പാപന്മാ

രെക്കൊണ്ട് അശുഭത്തെ പറയുക. ഈ സ്ഥാനങ്ങളിലും കേന്ദ്രങ്ങളിലും ശുഭന്മാർ സംഭവിക്കുന്നുവെങ്കിൽ ശുഭഫലത്തെ പറയേണ്ടതാകുന്നു. ലഗ്നം തുടങ്ങിയുള്ള പന്ത്രണ്ടു ഭാവങ്ങളും പാപന്മാരാൽ യുക്തമോ ദൃഷ്ടമോ ആയി ഭവിച്ചാൽ ആ ഭാവം നശിക്കുന്നു. ശുഭന്മാരാൽ യുക്തമാകുകയോ ദൃഷ്ടിചെയ്യപ്പെടുകയോ ചെയ്താൽ അതതുഭാവങ്ങൾ അഭിവൃദ്ധങ്ങളാവുകയും ചെയ്യും.

---

## നഷ്ടകാണ്ഡം.

---

തുലോദയേ ക്രിയാരൂഢേ നഷ്ടസിദ്ധിർന്നസംശയഃ ൱൩

വിപരീതേന നഷ്ടാപ്തിർ വൃഷാരൂഢേഽളിഭോദയേ
നഷ്ടസിദ്ധിർമഹാലാഭോ വിപരീതേ വിപര്യയഃ ൱൪

ചാപാരൂഢേ നഷ്ടസിദ്ധിർവിതാ മിഥുനോദയേ
വിപരീതേ ന സിദ്ധിസ്സ്യാൽ കർക്കാരൂഢേ മൃഗോദയേ

സിദ്ധിശ്ച വിപരീതേ തു ന സിദ്ധ്യതി ന സംശയഃ
സിംഹോദയേ ഘടാരൂഢേ നഷ്ടസിദ്ധിർന്നസംശയഃ ൱൫

വിപരീതേ ന സിദ്ധിസ്സ്യാജ്ഝഷാരൂഢേഽങ്ഗനോദയേ
നഷ്ടസിദ്ധിർവിപര്യാസെ ദൃഷ്ടാദൃഷ്ടൗ നിരൂപയേൽ ൱൬

സാരം—തുലാംരാശി ഉദയമാവുകയും മേടംരാശി ആരൂഢമാവുകയും ചെയ്താൽ നഷ്ടവസ്തുവിന്റെ ലാഭമുണ്ടാകും; സംശയമില്ല ഇതിന്ന വിപരീതമായാൽ (തുലാംരാശി ആരൂഢവും മേടംരാശി ഉദയവുമായാൽ) നഷ്ടവസ്തു തിരികെ കിട്ടുകയില്ല. ഇടവം രാശി ആരൂഢവും വൃശ്ചികം ഉദയവുമായാൽ നഷ്ടവസ്തു സിദ്ധിക്കുകയും മഹാലാഭങ്ങൾ ഉണ്ടാവു

കയും ചെയ്യും. നേരേമറിച്ച് ഇടവംരാശി ആരൂഢമാവു കയും ചെയ്താൽ ഫലവും വിപരീതമായിരിക്കും. ധനു ആരൂഢമാവുകയും മിഥുനം ഉദയമാവുകയും ചെയ്താൽ നഷ്ട വസ്തു തിരികെക്കിട്ടും. നേരേമറിച്ച് ധനു ഉദയമാവുകയും മിഥുനം ആരൂഢമാവുകയും ചെയ്താൽ ഫലം വിപരീതമാ യിരിക്കും. കർക്കടകം ആരൂഢമാവുകയും മകരം ഉദയമാകു കയും ചെയ്താൽ നഷ്ടവസ്തു സിദ്ധിക്കും. വിപരീതമായാൽ ഫലവും വിപരീതമായിരിക്കും, സംശയമില്ല. സിംഹം ഉദ യമാവുകയും കുംഭം ആരൂഢമാവുകയും ചെയ്താൽ നഷ്ടപ്പെ ട്ടവസ്തു സംശയംകൂടാതെ തിരികെ കിട്ടും. ഉദയാരൂഢങ്ങ ൾക്ക വൈപരീത്യം സംഭവിച്ചാൽ തിരിയെ കിട്ടുകയില്ല. മീനം ആരൂഢവും കന്നി ഉദയവുമായാൽ നഷ്ടവസ്തു സിദ്ധി ക്കും. പ്രത്യുത, മീനം ഉദയവും കന്നി ആരൂഢവുമായാൽ ഫലം വിപരീതമായിരിക്കും. ഇവിടെ ഗ്രഹങ്ങളുടെ ദൃഷ്ടി യെക്കൂടി വിചാരിക്കേണ്ടതാണ്.

സ്ഥിരോദയേ സ്ഥിരാരൂഢേ സ്ഥിരച്ഛത്രം ഭവേദ്യദി
ന മൃതിർന്ന ച നഷ്ടഞ്ച ന രോഗശമനം തഥാ ൨൧൨

ദ്വിദേഹോദയാരൂഢേ ഛത്രേ നഷ്ടം ന സിദ്ധ്യതി
നവ്യാധിർശമനം ശത്രോസ്സന്ധിംവിദ്യാന്നചസ്ഥിരാം ൧൨൩

ചരരാശ്യുദയാരൂഢ ഛത്രേഷു സ്ത്ര്യാദിസിദ്ധയഃ
നഷ്ടസിദ്ധശ്ച ഭവതി വ്യാധിശാന്തിശ്ച ജായതേ ൨൧൪

സർവ്വാഗമനകാര്യാണി ഭവന്ത്യേവ ന സംശയഃ
ഗ്രഹസ്ഥിതിബലേനൈവ സർവ്വം ബ്രൂയാച്ഛുഭാശുഭം

ചരോദയേ സ്ഥിരാസ്സൌമ്യാ സ്സർവ്വകാര്യാർത്ഥസാധകാഃ

സാരം:—സ്ഥിരരാശി ഉദയവും സ്ഥിരരാശി ആരൂഢവും സ്ഥിരരാശി ഛത്രവുമായിഭവിക്കുന്നാവെങ്കിൽ, മരണപ്രശ്ന മാണെങ്കിൽ മരണം സംഭവിക്കുകയില്ലെന്നും നഷ്ടപ്രശ്ന

മാണെങ്കിൽ നഷ്ടം സംഭവിച്ചിട്ടില്ലെന്നും, രോഗപ്രശ്ന മാണെങ്കിൽ രോഗശമനമുണ്ടാകയില്ലെന്നും പറയേണ്ടതാകുന്നു. ഉഭയരാശി ഉദയവും ആരൂഢവും ഛത്രവുമായി ഭവിച്ചാൽ നഷ്ടപ്രശ്നത്തിൽ നഷ്ടവസ്തു തിരിയെ കിട്ടുകയില്ലെന്നും രോഗപ്രശ്നത്തിൽ വ്യാധിശമനം നേരിടുകയില്ലെന്നും സന്ധിപ്രശ്നത്തിൽ ശത്രുവുമായി നടത്തിയ സന്ധി സ്ഥിരമായിരിക്കുകയില്ലെന്നും ഫലം പറയണം. ചരരാശി ഉദയവും ആരൂഢവും ഛത്രവുമായി ഭവിച്ചാൽ സ്ത്രീപ്രശ്നമായാൽ സ്ത്രീതുടങ്ങിയുള്ളവയുടെ സിദ്ധിയെ പറയണം. നഷ്ടപ്രശ്നമായാൽ നഷ്ടവസ്തുവിന്റെ സിദ്ധിയേയും രോഗപ്രശ്നമായാൽ രോഗശമനത്തെയും പറയേണ്ടതാകുന്നു. അപ്രകാരംതന്നെ സർവ്വകാര്യലാഭം നിശ്ചയമായും ഉണ്ടാകുമെന്നും പറയണം. അവയിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ ബലത്തെക്കൂടി അറിഞ്ഞുവേണം ശുഭാശുഭഫലങ്ങളെ പറയേണ്ടതു്. ചരരാശി ഉദയത്തിൽ നില്ക്കുന്ന ശുഭന്മാർ സർവ്വകാര്യസിദ്ധിയെ ചെയ്യുന്നവരാകുന്നു.

ആരൂഢഛത്രലഗ്നേഷു ക്രൂരോ മൂഢോ/സ്തംഗതോ/പി വാ ൨൫
പാപേനാപാഹൃതം ബ്രൂയാത്തൽ സിദ്ധ്യതി ശുഭേഷു ച
നവമേ പഞ്ചമേ/ഷ്ടേ ച നഷ്ടലാഭഃ ശുഭോദയേ ൨൬
ഏഷു പാപേന നഷ്ടാപ്തിരുദയാദിത്രികേഷു ച
ഭ്രാതൃസ്ഥാനയുതേ പാപേ പഞ്ചമേവം ശുഭേക്ഷിതേ
നഷ്ടദ്രവ്യാണി കേനാപി ദീയന്തേ സ്വയമേവ ച
പ്രശ്നകാലേ ശുഭേ പാപേ ധൂമേന പരിവേഷ്ടിതേ
നഷ്ടം നഷ്ടേന ഭവതി തത്തദാശാസു തിഷ്ഠതി
പൃഷ്ഠോദയേ ശശാങ്കേ തു നഷ്ടദ്രവ്യം ന ഗച്ഛതി ൨൭
തദ്രാശിസ്ഥനിദൃഷ്ടശ്ചേന്നഷ്ടം വ്യോമ്നി കുജേന തൽ.

സാരം:—ആരൂഢം ഛത്രം ലഗ്നം ഈ രാശികളിൽ ക്രൂരഗ്രഹമോ മൂഢഗ്രഹമോ (മൌഢ്യംപിടിച്ചഗ്രഹം) സ്ഥിതി

ചെയ്താൽ, നഷ്ടപ്രശ്നത്തിൽ അന്യന്മാരാൽ അപഹരിക്കപ്പെട്ടുവെന്നു പറയേണ്ടതാകുന്നു. അവിടെ ശുഭന്മാരുമുണ്ടെങ്കിൽ തിരികെ കിട്ടുമെന്നു പറയണം. ഉഭയാരൂഢഛത്രരാശികളിലും അവയുടെ ഒൻപതു് അഞ്ചു് ഏഴു് ഈ ഭാവങ്ങളിലും ശുഭന്മാർ നിന്നാൽ നഷ്ടവസ്തു തിരിയെ കിട്ടും. ഈ ഭാവങ്ങളിൽ പാപന്മാർ സ്ഥിതിചെയ്താൽ തിരിയെ കിട്ടുകയുമില്ല. മൂന്നാംഭാവം പാപനോടു യുതമായിരിക്കുകയോ അഞ്ചാംഭാവം ശുഭന്മാരാൽ നോക്കപ്പെടുകയോ ചെയ്താൽ ആരോ ഒരുവൻ നഷ്ടദ്രവ്യത്തെ വലിയെകൊണ്ടുവന്നു തരുന്നതാണു്. ശുഭനോ പാപനോ പ്രശ്നകാലത്തിൽ ധൂമമെന്ന ഉപഗ്രഹത്താൽ പരിവേഷ്ടിതമായിരുന്നാൽ നഷ്ടപ്പെട്ടതായി വിചാരിക്കപ്പെടുന്ന വസ്തു നഷ്ടമായിട്ടില്ലെന്നും വീട്ടിൽതന്നെ അതതു ഗ്രഹത്തിന്റെ ദിക്കുകളിൽ ഉണ്ടെന്നും പറയേണ്ടതാകുന്നു. പൃഷ്ടരാശി ഉദയമാവുകയും ചന്ദ്രൻ അവിടെ നിൽക്കുകയുംചെയ്താൽ നഷ്ടവസ്തു വെളിയിൽ പോയിട്ടില്ലെന്നും ഉദയരാശി ശനിദൃഷ്ടമായിരുന്നാൽ നഷ്ടവസ്തു ഉയരത്തിൽ ഒരു സ്ഥാനത്തു് ഇരിപ്പുണ്ടെന്നും കുജനാൽ വീക്ഷിക്കപ്പെട്ടാൽ ഉയന്ന സ്ഥാനത്തില്ലെന്നും പറയേണ്ടതാകുന്നു.

ബൃഹസ്പത്യുദയേ സ്വർണ്ണം നഷ്ടം നാസ്തീതി നിർദ്ദിശേൽ
ശുക്രേ ചതുൎത്ഥഗേ രൌപ്യം നഷ്ടം ന ഭവതി ധ്രുവം

അസ്തേ കുജേ ശനൌ കൃഷ്ണലോഹം നഷ്ടം ന ജായതേ
ബുധോദയേ ത്രപുപ്രായോ നഷ്ടം നാസ്തി ചതുൎത്ഥഗേ

കാംസ്യം നഷ്ടം ന ഭവതി പങ്കനാഭൌ ച സപ്തമേ
ആരകൂടം പഞ്ചമസ്ഥേ ഭാനൌ നഷ്ടം ന ജായതേ.

**സാരം:—** ഗുരു ഉദയരാശിയിൽ നിന്നാൽ നഷ്ടപ്പെട്ടതായി കരുതപ്പെടുന്ന വസ്തു സ്വർണ്ണമാണെന്നും എന്നാൽ പരമാൎത്ഥത്തിൽ അതു നഷ്ടപ്പെട്ടിട്ടില്ലെന്നും പറയണം.

ശുക്രൻ നാലാമിടത്തു നിന്നാൽ നഷ്ടപ്പെട്ടതായി കരുതപ്പെടുന്ന വസ്തു വെള്ളിയാണെന്നും എന്നാൽ അതു നഷ്ടപ്പെട്ടിട്ടില്ലെന്നും പറയണം. ഏഴാംഭാവത്തിൽ കുജനോ ശനിയോ നിന്നാൽ നഷ്ടപ്പെട്ടതായി വിചാരിക്കുന്ന വസ്തു ഇരിമ്പാണെന്നും അതു നഷ്ടമായിട്ടില്ലെന്നും പറയേണ്ടതാണു്. ബുധൻ ഉദയത്തിലോ നാലിലോ നിന്നാൽ നഷ്ടവസ്തു ഈയമോ നാകമോ ആണെന്നും അതു നഷ്ടമായിട്ടില്ലെന്നും ചന്ദ്രൻ സപ്തമത്തിൽ നിന്നാൽ നഷ്ടപ്പെട്ടതായി വിചാരിക്കപ്പെടുന്ന വസ്തു വെങ്കലമാണെന്നും പരമാൎത്ഥത്തിൽ അതു നഷ്ടമായിട്ടില്ലെന്നും പറയേണ്ടതാകുന്നു. സൂൎയ്യൻ അഞ്ചാമിടത്തു നിന്നാൽ നഷ്ടപ്പെട്ടതായി കരുതപ്പെടുന്ന വസ്തു പിച്ചളയാണെന്നും എന്നാൽ അതു പരമാൎത്ഥത്തിൽ നഷ്ടമായിട്ടില്ലെന്നും പറയേണ്ടതാകുന്നു.

ദശമേ പാപസംയുക്തേ ന നഷ്ടാശ്ചതുഷ്പദാഃ ൧൧൮

ചതുഷ്പദോദയേ രാഹൌ സ്ഥിതേ നഷ്ടാശ്ചതുഷ്പദാഃ
ബന്ധനസ്ഥാഭവേയുസ്തേ തദാ ദ്വിപദരാശയഃ ൧൧൯

ബഹുപാദുദയേ രാഹൌ ബഹുപാന്നഷ്ടമാദിശേൽ
പക്ഷിരാശൌ യദാ നഷ്ടമേതേഷാം ബന്ധനം ഭവേൽ ൧൨൦

സാരം—പത്താമിടത്തിൽ പാപന്മാർ നിന്നാൽ നഷ്ടപ്പെട്ടതായി കരുതപ്പെട്ട നാല്ക്കാലികൾ പരമാൎത്ഥത്തിൽ നഷ്ടമായിട്ടില്ലെന്നും ചതുഷ്പാദ്രാശിലഗ്നത്തിൽ രാഹു നിന്നാൽ നാല്ക്കാലികൾ നഷ്ടമായി ഭവിക്കുമെന്നും പറയണം. ദ്വിപദരാശി ഉദയമായി അതിൽ രാഹു നിന്നാൽ രണ്ടുകാലുള്ള പ്രാണികൾ ബന്ധനത്തിൽ കിടക്കുന്നുവെന്നും ബഹുപാദ്രാശി ഉദയത്തിൽ അനേകകാലുള്ള പ്രാണികൾ നഷ്ടമായിയെന്നും പറയണം. പക്ഷിരാശി ഉദയമാവുകയും അതിൽ രാഹു നിൽക്കുകയും ചെയ്താൽ നഷ്ടപ്പെട്ട ജന്തുക്കൾ ബന്ധനത്തിൽ കിടക്കുന്നുവെന്നു പറയണം.

കർക്കിവൃശ്ചികയോർലഗ്നേ നഷ്ടം സത്മനി കീർത്തയേൽ
മൃഗമീനോദയേ നഷ്ടം കപോതാന്തരയോർവ്വദേൽ ൨൨൧

കലശേ ഭൂമിജസ്സൌമ്യോ ഘടേ രക്തഘടേ ഗുരുഃ
ശുക്രശ്ച കരകേ ലഗ്നേ ഘടേ ഭാസ്കരനന്ദനഃ ൨൨൨

ആരനാളഘടേ ഭാണ്ഡേ ചന്ദ്രോ ലവണഭാണ്ഡകേ
നഷ്ടദ്രവ്യാശ്രിതം സ്ഥാനം സത്മനീതി വിനിർദ്ദിശേൽ.

സാരം — കർക്കടകം, വൃശ്ചികം ഇവ ഉദയലഗ്നമായാൽ നഷ്ടവസ്തു വീട്ടിൽ ഇരിപ്പുണ്ടെന്നും, മകരം മീനം ഇവ ഉദയമായാൽ പ്രാവു മുതലായവയുടെ കൂട്ടിനകത്തോ, അല്ലെങ്കിൽ വീട്ടിന്റെ മദ്ധ്യഭാഗത്തോ ഇരിപ്പുണ്ടെന്നും പറയണം. ചൊവ്വയോ ബുധനോ കുംഭലഗ്നത്തിൽ നിന്നാൽ നഷ്ടവസ്തു കലശത്തിൽ ഇരിപ്പുണ്ടെന്നും ഗുരു നിന്നാൽ ചുവന്ന കുടത്തിലിരിക്കുന്നുവെന്നും പറയണം. ശുക്രൻ നിന്നാൽ ജലപാത്രത്തിലുണ്ടെന്നും ശനി നിന്നാൽ കാടിക്കുടത്തിൽ ഉണ്ടെന്നും, ചന്ദ്രൻ നിന്നാൽ ഉപ്പുകലത്തിൽ ഇരിപ്പുണ്ടെന്നും പറയണം ഇപ്രകാരമാണു വീട്ടിൽ നഷ്ടദ്രവ്യങ്ങളുടെ സ്ഥാനത്തെ നിർദ്ദേശിക്കേണ്ടതു്.

പുംരാശിഃ പുങ്ഗ്രഹൈർദൃഷ്ടഃ പുരുഷസ്തസ്കരോ ഭവേൽ
സ്ത്രീരാശിഃ സ്ത്രീഗ്രഹൈർദൃഷ്ടഃതസ്കരീ ച വധൂർഭവേൽ ൨൨൦

ഉദയാദോജരാശിസ്ഥേ പുങ്ഗ്രഹേ പുരുഷോ ഭവേൽ
സമരാശ്യുദയേ ചോരീ സമസ്ഥേ സ്ത്രീഗ്രഹേ വധൂഃ ൨൨൫

ഉദയാരൂഢയോശ്ചൈവ ബലാബലവശാദ്വദേൽ.

സാരം — പുരുഷരാശി പുരുഷഗ്രഹത്താൽ വീക്ഷിക്കപ്പെട്ടാൽ മോഷ്ടാവു പുരുഷനായിരിക്കും. സ്ത്രീരാശി സ്ത്രീഗ്രഹത്താൽ വീക്ഷിക്കപ്പെട്ടാൽ തസ്കരിയാണെന്നു പറയണം. ഉദയരാശിയിങ്കൽനിന്നു ഓജരാശികളിൽ പുരുഷഗ്രഹം നിന്നാൽ മോഷ്ടാവു പുരുഷനായിരിക്കും. സമരാശിലഗ്നത്തിൽ

നിന്നു് ഇരട്ടരാശികളിൽ സ്ത്രീഗ്രഹങ്ങൾ നിന്നാൽ തസ്കരിയെ പറയണം. ഉദയത്തിൻെറയും ആരൂഢത്തിൻെറയും ബലാബലങ്ങൾ അറിഞ്ഞുവേണം ഇതിനുമുമ്പു പറഞ്ഞിട്ടുള്ള സകല ഫലങ്ങളും പറയേണ്ടതു്. ഉദയാരൂഢങ്ങളിൽ ബലാധിക്യം ഏതിനാണെന്നറിഞ്ഞു് അതിനെ അനുസരിച്ചുവേണം ഫലനിർണ്ണയം ചെയ്യേണ്ടതെന്നും താല്പര്യം.

കാർക്കിനക്രപുരന്ധ്രീഷു നഷ്ടദ്രവ്യം ന സിദ്ധ്യതി ൨൩൭
തുലാവൃഷഭകുംഭേഷു നഷ്ടദ്രവ്യം ച സിദ്ധ്യതി
ജീവംവിനാ സർവ്വഖഗേ സ പരാരിസ്ഥ ന സിദ്ധ്യതി ൨൩൮
പശ്യന്തി യേ ഗ്രഹാശ്ചന്ദ്രം ചോരാസ്തത്തുല്യരൂപിണഃ
ദ്രവ്യാണി ച തഥൈവസ്യുരിതിജ്ഞാത്വാ വദേൽ സുധീഃ

സാരം—കർക്കടകം, മകരം, കന്നി ഇവ ഉദയമായാൽ നഷ്ടദ്രവ്യം കിട്ടുകയില്ല. തുലാം, വൃശ്ചികം, ഇടവം, കുംഭം ഇവ ഉദയമായാൽ നഷ്ടദ്രവ്യം തിരിയെകിട്ടും. ഗുരുവൊഴികെ മററുള്ള സകലഗ്രഹങ്ങളും ശത്രുരാശിയിൽ നിന്നാൽ നഷ്ടവസ്തു തിരിയെക്കിട്ടുകയില്ല. ചന്ദ്രനെ ഏതൊരുഗ്രഹം നോക്കുന്നുവോ, മോഷ്ടാവു് ആ ഗ്രഹത്തിൻെറ സമാനസ്വരൂപത്തോടുകൂടിയവനാകുന്നു. നഷ്ടദ്രവ്യവും ചന്ദ്രനെ നോക്കുന്ന ഗ്രഹത്തിൻെറ തുല്യത വഹിക്കുന്നതാണെന്നറിഞ്ഞു വിദ്വാൻ ഫലം പറയേണ്ടതാണു്

യസ്യാമാരൂഢഭം യാതി തസ്യാം ദിശി ഗതം വദേൽ
തത്തദ്ഗ്രഹാംശുസംഖ്യാനി തത്തൽസംഖ്യാദിനാദികം
സ്വാഭാവികവശാദേവമന്യദൃഷ്ടിവശാദ്വദേൽ
ചന്ദ്രസ്ഥർക്ഷാദുദയഭം യാവത്താവൽ ഫലം വദേൽ ൨൩൯
ചരസ്ഥിരോഭയവശാദേകദ്വിത്രിഗുണോ ഭവേൽ.

സാരം—ആരൂഢരാശി ഏതു ദിക്കിനെക്കുറിക്കുന്നുവോ, ആ ദിക്കിൽ നഷ്ടദ്രവ്യം എത്തിയിരിക്കുന്നുവെന്നു പറയണം. അതതുഗ്രഹങ്ങളുടെ രശ്മിസംഖ്യ അറിഞ്ഞു് അത്രയും

ദിവസങ്ങളൊ മാസം മുതലായവയൊ തികയുന്നതിനുള്ളിൽ നഷ്ടദ്രവ്യം തിരിയെ കിട്ടുമെന്നു പറയണം. എങ്ങനെയെന്നാൽ പുനർല്ലാഭത്തെ തെളിയിക്കുന്ന ഗ്രഹം, "അയനക്ഷണവാസരർത്തവോ മാസോബ്ദം ച സമാ ച ഭാസ്കരാൽ" എന്ന പ്രമാണവശാൽ ഏതൊരു കാലവിഭാഗത്തിൻെറ കാരകത്വം വഹിക്കുന്നുവോ, രശ്മിസംഖ്യപ്രകാരം അത്രയുംകാലം കഴിയുന്നതിനുള്ളിൽ പുനർല്ലാഭമുണ്ടാകുമെന്നു താല്പൎയ്യം. ഇതിനെ ഉദാഹരണത്താൽ ഒന്നുകൂടി വെളിപ്പെടുത്താം. നഷ്ടദ്രവ്യത്തിൻെറ പുനർല്ലാഭത്തെ സൂചിപ്പിക്കുന്ന ഗ്രഹം കുജനാണെന്നിരിക്കട്ടെ. "അയനക്ഷ" ണേത്യാദി പ്രമാണപ്രകാരം കുജൻ വാസരത്തെക്കുറിക്കുന്നു. കുജന്ന് ഏഴ് കിരണങ്ങളാണല്ലോ. അത്രയും ദിവസത്തിനുള്ളിൽ നഷ്ടവസ്തു തിരിയെ കിട്ടുമെന്നു പറയണം. ഈ പ്രകാരം അതതു ഗ്രഹങ്ങളുടെ സ്വഭാവത്തെയും അന്യഗ്രഹങ്ങളുടെ ദൃഷ്ടികളെയും ആസ്പദീകരിച്ചു ഫലങ്ങൾ ഊഹിച്ചുപറയേണ്ടതാകുന്നു. ചന്ദ്രസ്ഥിതരാശി തുടങ്ങി ഉദയരാശിവരെ എത്ര രാശികളുണ്ടൊ അത്രയും ദിവസത്തിനുള്ളിൽ ഫലപ്രാപ്തിയുണ്ടാകുമെന്നു പറയുകയുംചെയ്യാം. ഇവിടെ ഒരു സംഗതി പ്രത്യേകം ഓൎക്കേണ്ടതായിട്ടുണ്ട്. നഷ്ടവസ്തുവിൻെറ പുനർല്ലാഭത്തെ സൂചിപ്പിക്കുന്ന ഗ്രഹത്തെക്കാൾ ചന്ദ്രന്ന ബലാധിക്യമുണ്ടെങ്കിൽ മാത്രമെ ഒടുവിൽ പറഞ്ഞപ്രകാരം കാലനിൎണ്ണയം ചെയ്യാൻ പാടുള്ളുവെന്നു യുക്തിയനുസരിച്ചു പറയേണ്ടിയിരിക്കുന്നു. ഉദയാരൂഢരാശികളിൽ, ബലാധിക്യമനുസരിച്ച് ഏതു രാശിയെക്കൊണ്ടു ഫലംപറയുന്നുവോ, ആ രാശി ചരരാശിയായാൽ മുൻചൊന്ന കാലസംഖ്യയെ ഒന്നുകൊണ്ടു ഗുണിച്ചും സ്ഥിരരാശിയായാൽ രണ്ടുകൊണ്ടു ഗുണിച്ചും ഉഭയരാശിയായാൽ മൂന്നുകൊണ്ടു ഗുണിച്ചും കിട്ടുന്ന സംഖ്യ എത്രയാണോ അത്രയും ദിവസങ്ങൾക്കുള്ളിൽ നഷ്ടദ്രവ്യത്തിൻെറ ലാഭത്തെ പറയേണ്ടതാകുന്നു.

---

# ലാഭാലാഭകാണ്ഡം

---

സ്വാസ്ഥ്യലാഭം രാജ്യലാഭം രാഷ്ട്രലാഭം സ്ത്രിയഃ പതിം ൨൩൭

ഉപാർജ്ജനം സ്വകാര്യാണാം ലാഭലാഭൌ വദേൽ സുധീഃ

ഉദയാദിത്രികാൻ ഖേടാഃ പശ്യന്ത്യുച്ചേശ്വരാ യദി ൨൩൮

ചിന്തിതാർത്ഥാഗമശ്ചൈവ സ്ത്രീലാഭോ രാജ്യസിദ്ധയഃ

ശത്രുനീചഖേടഷിണോ ഖേടാഃ പശ്യന്തി യദി നാശയേൽ

ഏവം വിവാഹകാര്യേ ച ശുഭാശുഭനിരൂപണം

സാരം—ഉദയം, ആരൂഢം, ഛത്രം ഇവയെ ഉച്ചത്തിൽ നിൽക്കുന്ന ഗ്രഹങ്ങൾ നല്ല വസ്തുക്കളുടെ ലാഭത്തെയും രാജ്യപ്രാപ്തിയെയും രാഷ്ട്രലാഭത്തെയും (പല സാമന്തരാജ്യങ്ങൾ ചേൻന്നതു് ഒരു രാഷ്ട്രം) സ്ത്രീകൾക്കു ഭർത്തൃലാഭത്തെയും കീർത്തിയേയും സ്വന്തം കാര്യങ്ങളുടെ ലാഭത്തെയും വിധാൻ അഭിപ്രായപ്പെടേണ്ടതാകുന്നു. മാത്രമല്ല ഉദ്ദിഷ്ടകാര്യസിദ്ധിയും സ്ത്രീലാഭവും ഉദ്യോഗലാഭവും ഉണ്ടാകുമെന്നും പറയണം. ഉദയാരൂഢഛത്രരാശികളെ നീചഗ്രഹങ്ങളോ ശത്രുഗ്രഹങ്ങളോ നോക്കുന്നുവെങ്കിൽ നാശത്തെ പറയണം. ഇപ്രകാരംതന്നെ വിവാഹകാര്യങ്ങളുടേയും ശുഭാശുഭങ്ങളെ നിരൂപണം ചെയ്യേണ്ടതാകുന്നു.

ഉദയാരൂഢഛത്രാണി പശ്യന്തി സുഹൃദോ യദി ൨൪൦

ശത്രുർമിത്രത്വമായാതി രിപുഃ പശ്യതി ചേദ്രിപുഃ.

ഉദയഞ്ചാരൂഢലഗ്നഞ്ച രിപുഃ പശ്യതി വായുതഃ ൨൪൧

ആയുർഹാനി രിപുസ്ഥാനം ഗതശ്ചേദ് ബന്ധനം ഭവേൽ

ഗതോ ന യദി നഷ്ടശ്ചേദ് ബഹിരേവ ഗതം വദേൽ ൨൪൨

ബലവച്ചന്ദ്രജീവാഭ്യാം കേന്ദ്രേഷു സഹിതേഷു ച

നഷ്ടപ്രശ്നേന നഷ്ടം സ്യാൽ മൃത്യുപ്രശ്നേന നശ്യതി

പാപദൃഷ്ടേ യുതേ കേന്ദ്രേ ബ്രൂയാത്തസ്യ വിപര്യയം
ശത്രോരാഗമനം നാസ്തി ചതുൎത്ഥേ പാപസംയുതേ ൨൪
ദശമൈകാദശേ സൌമ്യഗ്രഹാശ്ചേൽ സൎവ്വസിദ്ധയഃ

സാരം—ഉദയാരൂഢഛത്രരാശികളെ അവയുടെ അധിപൻറ മിത്രഗ്രഹം നോക്കുന്നതായാൽ ശത്രു മിത്രമായി ഭവിക്കും. ശത്രുഗ്രഹംനോക്കുന്നതായാൽ മിത്രം ശത്രുവായി ഭവിക്കുകയും ചെയ്യും. ഉദയത്തെയും ചന്ദ്രലഗ്നത്തെയും ശത്രുഗ്രഹം നോക്കുകയൊ അവയിൽ സ്ഥിതിചെയ്യുകയോ ചെയ്യുന്നതായാൽ ആയുൎഹാനി സംഭവിക്കും. മേൽപറഞ്ഞ രാശ്യധിപന്മാർ ശത്രുസ്ഥാനത്തു സ്ഥിതിചെയ്യുന്നതായാൽ ബന്ധനം ഭവിക്കും ശത്രുസ്ഥാനത്തെ പ്രാപിക്കാതിരുന്നാൽ നഷ്ടവസ്തു ഗൃഹത്തിന്റെ വെളിയിൽ പൊയ്പ്പോയതായിപ്പറയണം. (ഇവിടെ ശത്രുഭാവത്തിൽ സ്ഥിതിചെയ്യലും ചെയ്യാതിരുന്നതുമായ യോഗങ്ങൾക്കു ചന്ദ്രനെ യോഗകൎത്താവാക്കി ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു. ചന്ദ്രനെ യോഗകൎത്താവാക്കുവാൻ യുക്തലക്ഷ്യങ്ങളില്ലാത്തതുകൊണ്ടും ഉദയാരൂഢഛത്രരാശികളുടെ അധിപന്മാൎക്കു നഷ്ടപ്രശ്നത്തിൽ ചന്ദ്രനേക്കാൾ പ്രാധാന്യമുള്ളതുകൊണ്ടും ചന്ദ്രനെ യോഗകൎത്താവാക്കിയതു യുക്തിഭംഗമാണെന്നുതോന്നുകയാൽ രാശ്യധിപനു പ്രാധാന്യംനൽകി ഇവിടെ വ്യാഖ്യാനംചെയ്തതാണ്.) ബലവാനായ ചന്ദ്രനൊ ഗുരുവൊ കേന്ദ്രങ്ങളിൽനിന്നാൽ നഷ്ടപ്രശ്നത്തിൽ നഷ്ടം സംഭവിച്ചിട്ടില്ലെന്നു പറയണം; മൃത്യുപ്രശ്നത്തിൽ മരണമില്ലെന്നും പറയണം. കേന്ദ്രത്തിൽ പാപദൃഷ്ടിയൊ പാപയോഗമൊ സംഭവിച്ചാൽ നഷ്ടപ്രശ്നത്തിലും മൃത്യുപ്രശ്നത്തിലും വിപരീതഫലത്തെ പറയേണ്ടതാകുന്നു. നാലാമിടം പാപസംയുതമായിരുന്നാൽ ശത്രുവിൻറ ആഗമനം സംഭവിക്കുകയില്ല. പത്താമിടത്തും പതിനൊന്നാമിടത്തും ശുഭഗ്രഹങ്ങൾ ഉണ്ടായിരുന്നാൽ സൎവ്വകാൎയ്യസിദ്ധിയെ ഉപദേശിക്കേണ്ടതാകുന്നു.

ഉദയാദ്രന്ധ്രഷഷ്ഠേഷു കേന്ദ്രേഷു ഭുജഗോ യദി ൮൭

ദൂരസ്ഥിതോ ന ചാഽയാതി തത്ര ബന്ധോ ഭവിഷ്യതി
വിഷാദിപീഡാപ്രശ്നേ തു രോഗിണോ മരണം ഭവേൽ

ഗമനം വിദ്യതേ പ്രഷ്ടുർനാസ്തീതി കഥയേദ് ബുധഃ
പ്രാരബ്ധകാര്യഹാനിസ്സ്യാദ്ധനസ്യാപഹൃതിർമിതാ ൮൮

ചന്ദ്രാദേദ്യാമസ്ഥിതേ ശുക്രേ ജീവാദേദ്യാമസ്ഥിതേഽഥവാ
തല്ലഗ്നേ കാര്യസിദ്ധിസ്സ്യാൽ പൃച്ഛകാനാം ന സംശയഃ

ഉദയാൽ സപ്തമേ വ്യോമ്നി ശുക്രശ്ചേൽ സ്ത്രീസമാഗമഃ
ധനാഗമശ്ച സൌഖ്യഞ്ച ചന്ദ്രേഽപ്യേവം പ്രകീർത്തിതം

മിത്രസ്വാത്യുച്ചമായാന്തി യദാ ഖേടാസ്തദേഷ്ടദാഃ
നീചാരിബലയോഗാഭ്യാം സർവ്വകാര്യവിനാശനം. ൯൦

സാരം ഉദയാഷ്ടമഷഷ്ഠങ്ങളിലും കേന്ദ്രങ്ങളിലും രാഹു നിന്നാൽ അന്യദിക്കിൽ സ്ഥിതിചെയ്യുന്നവൻ വരികയില്ല; അവിടെ ബന്ധനം ഭവിച്ചിരിക്കും. വിഷപീഡാപ്രശ്നത്തിങ്കൽ മേൽപറഞ്ഞ യോഗം കണ്ടാൽ മരണം സംഭവിക്കും. ഗമനപ്രശ്നത്തിൽ മേൽപറഞ്ഞ യോഗം കണ്ടാൽ പ്രഷ്ടാവിന്നു പോകുവാൻ സാധിക്കുകയില്ലെന്നു വിദ്വാനായ ജ്യൌതിഷികൻ പറയേണ്ടതാകുന്നു. പ്രശ്നാന്തരത്തിൽ പ്രാരബ്ധമായാൽ കാര്യഹാനിയും ധനത്തിന്ന് അപഹൃതിയും നേരിടുമെന്നു പറയണം. ചന്ദ്രന്റെ പത്താമിടത്തിൽ ശുക്രനോ ഗുരുവിന്റെ പത്താമിടത്തു സൂര്യനോ നിന്നാൽ പ്രഷ്ടാവിന്നു സർവ്വകാര്യസിദ്ധിയെ നിശ്ചയമായി പറയേണ്ടതാകുന്നു. ലഗ്നത്തിൽനിന്ന് ഏഴിലും പത്തിലും ശുക്രൻനിന്നാൽ സ്ത്രീസമാഗമവും ധനാഗമവും സൌഖ്യവുമുണ്ടാകും. ഈ യോഗത്തിൽ ശുക്രനു പകരം ചന്ദ്രൻ നിന്നാലും ഇതേ ഫലംതന്നെ പറയേണ്ടതാകുന്നു. ഗ്രഹങ്ങൾ മിത്രരാശിയെയും സ്വക്ഷേത്രത്തെയും അത്യുച്ചത്തെ

ഷ്യം എപ്പോൾ പ്രാപിക്കുന്നുവൊ അപ്പോൾ ഇഷ്ടഫല
ത്തെ ചെയ്യുന്നതാണു്. നീചരാശിയിലും ശത്രുരാശിയിലും
എത്തുമ്പോൾ സർവ്വകാര്യനാശത്തെ ചെയ്യുന്നതുമാണു്.

---

# രോഗകാണ്ഡം.

---

പൂർവ്വശാസ്ത്രാനുസാരേണ വ്യാധിമൃത്യുവിനിർണ്ണയഃ
ഷഷ്ഠോഽയ ഉദയാദ്വ്യാധിരഷ്ടമോ മൃത്യുസംജ്ഞകഃ വ൧൧

തത്ര ഷഷ്ഠേ വ്യാധിചിന്താ നിധനേ മൃത്യു ചിന്തനാ
തത്തദ്ഗ്രഹയുതേ ദൃഷ്ടേ വ്യാധിം മൃത്യും വദേൽ ക്രമാൽ

പാപനീചാരയഃ ഖേടാഃ പശ്യന്തി യദി സംയുതാഃ
ന വ്യാധിശമനം മൃത്യും പ്രവിചാര്യ വദേൽ സുധീഃ വ൧൨

ഏതയോശ്ചന്ദ്രജ്ഞജഗൌ തിഷ്ഠതോ യദി ചോദയേ
ഗരാദിനാ ഭവേദ്വ്യാധിർന്നശാമ്യതി ന സംശയഃ വ൧൩

പൃഷ്ഠോദയർക്ഷേ തച്ഛത്രേ വ്യാധിമോക്ഷോ നജായതെ.

സാരം—പൂർവ്വശാസ്ത്രങ്ങളെ അനുസരിച്ചു വ്യാധി, മരണം
ഇവയെ ഇവിടെ നിർണ്ണയം ചെയ്യുന്നു. ഉദയലഗ്നത്തിന്റെ
ആറാംഭാവത്തിനു വ്യാധിയെന്നും, എട്ടാംഭാവത്തിനു മൃത്യുവെ
ന്നും പേരുകളുണ്ടു്. അവയിൽ ആറാംഭാവത്തെക്കൊണ്ടു
വ്യാധിയേയും എട്ടാംഭാവത്തെക്കൊണ്ടു മൃത്യുവിനേയും ചി
ന്തിക്കേണ്ടതാകുന്നു. ആ രാശികളിൽനില്ക്കുന്ന ഗ്രഹങ്ങളെയും
നോക്കുന്ന ഗ്രഹങ്ങളേയും ചിന്തിച്ചിട്ടു് അടിയിൽ പറയും
പ്രകാരം വ്യാധിയെയും മൃത്യുവിനെയും പറയേണ്ടതാകുന്നു.
പാപന്മാരോ നീചസ്ഥിതന്മാരോ ശത്രുഗ്രഹങ്ങളോ നില്ക്കു
കയൊ നോക്കുകയോ ചെയ്താൽ വ്യാധി ശമിക്കുകയില്ലെന്നും
മരണം ഭവിക്കുമെന്നും വിദ്വാൻ ഫലം പറയണം. ടി ൫ാ

വങ്ങളിലും ഉദയലഗ്നത്തിലും ചന്ദ്രരാഹുക്കൾ നിന്നാൽ വിഷം മുതലായവയാൽ രോഗം ബാധിക്കുമെന്നും ശമനമുണ്ടാവുകയില്ലെന്നും സംശയംകൂടാതെ പറയണം. അതിന്റെ ഛത്രരാശി പൃഷ്ഠോദയരാശിയായി ഭവിച്ചാലും രോഗശമനം നേരിടുകയില്ലെന്നു പറയേണ്ടതാകുന്നു.

വ്യാധിസ്ഥാനമിദം പ്രാഹുർമ്മൂർദ്ധ്നി വക്ത്രേ ഭുജേ കരേ
വക്ഷസിസ്തനയോഃ കുക്ഷൌ കക്ഷേ മൂലേ ച മേഹനേ ഽഥവാ
ഊരൌ പാദൌ ച മേഷാദ്യാരാശയഃ പരികീർത്തിതഃ

സാരം — മേടം തുടങ്ങി പന്ത്രണ്ടുരാശികൾ യഥാക്രമം ശിരസ്സ്, മുഖം, ഭുജം, കൈ, വക്ഷസ്സ്, മുലകൾ, വയറ്, കക്ഷം, മലദ്വാരം, ഗുഹ്യം, തുടകൾ, പാദങ്ങൾ ഇങ്ങനെ പന്ത്രണ്ട് അവയവങ്ങളായി കല്പിക്കപ്പെട്ടിരിക്കുന്നു. ഇതനുസരിച്ചു വ്യാധിസ്ഥാനങ്ങളെ നിശ്ചയിച്ചുകൊള്ളണം.

കുജോ മൂർദ്ധ്നി മുഖേ ശുക്രഃ കണ്ഠേരാഹുർഭുജേബുധഃ ഽഥ
ചന്ദ്രോവക്ഷസിനാഭിക്കക്ഷൌ ച ഭാനുന്നാഭേരധോഗുരുഃ
ഊരൌ ശനിരഹിഃ പാദേ ഗ്രഹാണാം സ്ഥാനമീരിതം ഽഥവാ

സാരം — കുജൻ മൂർദ്ധാവിലും ശുക്രൻ മുഖത്തും രാഹു കണ്ഠത്തിലും ബുധൻ ഭുജത്തിലും ചന്ദ്രൻ വക്ഷസ്സിലും ഭാനു വയററിലും ഗുരു നാഭിക്കുതാഴെയും ശനി തുടകളിലും കേതു പാദത്തിലും ഭവിക്കുന്നുവെന്നു ഗ്രഹസ്ഥാനങ്ങളെ നിർണ്ണയിച്ചിരിക്കുന്നു. ("അഹിഃപാദേ" എന്നതിനു രാഹുപാദത്തിൽ എന്നു ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു, 'രാഹുർഭുജേ' എന്നതിന് രാഹു 'ഭുജ'ത്തിൽ എന്നു വ്യാഖ്യാനിച്ചതിനുശേഷം രാഹുപാദത്തിൽ എന്നു വ്യാഖ്യാനിച്ചതിന് എന്താണു സമാധാനമെന്നറിയുന്നില്ല. അഹിശബ്ദത്തിനു ഇവിടെ കേതുവെന്നു അർത്ഥം കല്പിച്ചു "കേതുപാദത്തിൽ"എന്നു വ്യാഖ്യാനിക്കുന്നതാണു് സമുചിതമെന്നു തോന്നുന്നു. ഒൻപതു സ്ഥാനങ്ങളിൽ ഒൻപതു ഗ്രഹങ്ങളെ കല്പിച്ചിരിക്കുന്നുതത

ന്നെ സൂര്യാദികേതുപര്യന്തം ഒൻപതു ഗ്രഹങ്ങളെയും ഉദ്ദേശിച്ചിട്ടായിരിക്കണമെന്നു വിചാരിക്കുന്നതും ആക്ഷേപാർഹമല്ലെന്നു പറയേണ്ടിയിരിക്കുന്നു).

ഏതോഷേപവസ്ഥലേഷു സ്യാന്നഷ്ടമേതേഷുരാശിഷു
പാപയുക്തേഷുദൃഷ്ടേഷു നീചാരിസ്ഥേഷുരുഗ്ഭവേൽ൨൫

സാരം — നഷ്ടപ്രശ്നത്തിൽ നഷ്ടവസ്തു യോഗസ്ഥിതിയനുസരിച്ച് അതതു രാശികൾക്കു നിർദ്ദേശിക്കപ്പെട്ട സ്ഥലത്ത് ഉണ്ടായിരിക്കുമെന്നു പറഞ്ഞതുപോലെ രോഗപ്രശ്നത്തിലും പാപന്മാരുടെ യോഗവും ദൃഷ്ടിയും നീചശത്രുക്ഷേത്രസ്ഥിതിയും ഭവിച്ചാൽ അതതു രാശികൾക്കും ഗ്രഹങ്ങൾക്കും നിർണ്ണയിക്കപ്പെട്ട അവയവങ്ങളിൽ രോഗമുണ്ടാകുമെന്നു പറയണം

പശ്യന്തിയേ ഗ്രഹാശ്ചന്ദ്രം വ്യാധിസ്ഥാനാവലോകിനം
പൂർവ്വോക്തമാസവർഷാണി ദിനാനിചവദേദ്ബുധഃ ൨൬

ഷഷ്ഠാഷ്ടമേ പാപയുതേ രോഗശാന്തിർന്നജായതേ
ഷഷ്ഠാഷ്ടമേ ശുഭയുതേ തദാ വ്യാധിവിമോചനഃ ൨൭

കിഞ്ചിദത്ര വിശേഷോഽസ്തി രോഗമൃത്യുസ്ഥിതേ ശുഭാഃ
യാ വദ്ഭിർദിവസൈര്യാന്തി താവദ്ഭിർവ്യാധിമോചനം.

സാരം —വ്യാധിസ്ഥാനമായ ആറാംഭാവത്തെ നോക്കുന്ന ചന്ദ്രനെ ഏതൊരു ഗ്രഹം വീക്ഷിക്കുന്നുവോ, ആ ഗ്രഹത്തെക്കൊണ്ടു രോഗശമനത്തിനു മുൻചൊന്നപ്രകാരം കാലനിർണ്ണയം ചെയ്യണം. (ഗ്രഹങ്ങളുടെ കാലനിർണ്ണയവിധി മുമ്പു നഷ്ടപ്രശ്നത്തിൽ ഉപദേശിച്ചിട്ടുണ്ടല്ലോ) ആറിലും എട്ടിലും പാപന്മാർ നിന്നാൽ രോഗശാന്തിയുണ്ടാകുന്നതല്ല. ആ ഭാവങ്ങളിൽ ശുഭന്മാർ നിന്നാൽ രോഗശമനം നേരിടുന്നതാണ്. ഇവിടെ അല്പം വിശേഷമുണ്ടു; രോഗമൃത്യുസ്ഥാനങ്ങളിൽ ശുഭന്മാർ നിന്നാൽ ആ ഗ്രഹങ്ങൾ അടുത്ത പരിവൃത്തി തദ്രാശികളിൽ പ്രവേശിക്കുമ്പോൾ വ്യാധി ശമിക്കുമെന്നു പറയണം.

രോഗസ്ഥാനാദ്ഭവേഽസ്തേ വാ പാപഖേടയുതേ തഥാ
ഷഷ്ഠാഷ്ടമേ ചന്ദ്രയുതേ മരണം രോഗിണാം ഭവേൽ ൨൱൩
രോഗസ്ഥാനം കുജഃ പശ്യേച്ഛിരസ്തോദോ ജ്വരോ ഭവേൽ
ഭൃഗുർവിഷൂചിസ്സൗമ്യശ്ചേൽ കക്ഷേ ഗ്രന്ഥിർഭവിഷ്യതി
രവിശ്ചേദുദരവ്യാധിഃ ശനിർവ്വാതശ്ച പങ്ഗുതാ
രാഹുർവിഷം ശശീ പശ്യേന്നേത്രരോഗോ ഭവിഷ്യതി. ൨൱൪
മൂലവ്യാധിർഗുരുഃ പശ്യേച്ഛന്ദ്രവൽ സ്യാദ് ഭൃഗുഃ പരേ
പരിധാവിന്ദ്രകോദണ്ഡദൃഷ്ടേ പ്രശ്നേയുതേ സതി ൨൱൫
കുക്ഷിവ്യാധിമിതി ബ്രൂയാദ് ധൂമേ ഭൂതാഗതം വദേൽ
സർവ്വേഽപസ്മാരമാദിത്യേ പിശാചപരിപീഡനം ൨൱൬
കാസം ശ്വാസം ച ശൂലം ച ശനൗ ശീതജ്വരഃ കുജേ
ശുക്രേ കോദണ്ഡപരിധി ദൃഷ്ടേ പ്രശ്നേ തു രോഗിണാം
ന വ്യാധിശമനം കിഞ്ചിദ്ദൃദിനേ ക്ഷന്തി ചേച്ഛുഭാഃ
രോഗശാന്തിർഭവേച്ഛീഘ്രം മിത്രസ്വോച്ചസംസ്ഥിതാഃ.

സാരം — രോഗസ്ഥാനത്തിന്റെ പതിനൊന്നിലോ ഏഴിലോ പാപഗ്രഹം നിന്നാലും ആറിലോ എട്ടിലോ ചന്ദ്രൻ നിന്നാലും രോഗികൾക്കു മരണം ഭവിക്കുന്നു. രോഗസ്ഥാനത്തെ കുജൻ നോക്കുന്നുവെങ്കിൽ തലവേദനയും ജ്വരവും ഭവിക്കും. ശുക്രൻ നോക്കുന്നുവെങ്കിൽ വിഷൂചികയും ബുധൻ നോക്കുന്നുവെങ്കിൽ കക്ഷത്തിൽ ഗ്രന്ഥിയും ഭവിക്കുന്നു. ആദിത്യൻ നോക്കുന്നുവെങ്കിൽ വയറുവേദന മുതലായ ഉദരവ്യാധികളും ശനി നോക്കുന്നുവെങ്കിൽ വാതവും മുടന്തുമുണ്ടാകും. രാഹു നോക്കിയാൽ വിഷസംബന്ധമായ രോഗവും ചന്ദ്രൻ നോക്കിയാൽ നേത്രവ്യാധിയും ഭവിക്കുന്നു. ഗുരു നോക്കിയാൽ മൂലവ്യാധിയും ഉണ്ടാകും. ശുക്രൻ നോക്കിയാൽ ചന്ദ്രനു പറഞ്ഞ രോഗങ്ങൾ ഉണ്ടാകുമെന്നാണു് ചിലരുടെ അഭിപ്രായം. പരിവേഷമെന്ന ഉപഗ്രഹം പ്രശ്നകാലത്തിൽ ഇന്ദ്രധനുസ്സിനെ നോക്കുകയോ അതിനോടു ചേരുക

യോ ചെയ്താൽ കുഷ്ഠരോഗം ഭവിക്കുന്നു. ധൂമഗ്രഹത്തെ ഇന്ദ്രധനസ്സു നോക്കുകയോ അതിനോടു ചേരുകയോ ചെയ്താൽ ഭൂതാവേശത്താൽ രോഗമുണ്ടായതാണെന്നു പറയണം. സർവ്വഗ്രഹങ്ങളും ഇന്ദ്രധനസ്സിന്റെ യോഗത്തിനോ ദൃഷ്ടിക്കോ പാത്രമായാൽ അപസ്മാരരോഗത്തെ വിധിക്കണം. ആദിത്യന് ഇന്ദ്രധനസ്സിന്റെ ദൃഷ്ടിയോ യോഗമോ സംഭവിച്ചാൽ പിശാചിന്റെ പരിപീഡനത്തെപ്പറയണം. ശനിക്ക് ഇന്ദ്രധനസ്സിന്റെ ദൃഷ്ടിയോ യോഗമോ സംഭവിച്ചാൽ കാസശ്വാസരോഗത്തെയും ശൂലരോഗത്തെയും വിധിക്കണം. ചൊവ്വാ ഇന്ദ്രധനസ്സിന്റെ ദൃഷ്ടിയിലോ യോഗത്തിലോ ഭവിച്ചാൽ ശീതജ്വരത്തെപ്പറയണം. ശുക്രൻ ഇന്ദ്രധനസ്സിന്റെയോ പരിവേഷത്തിന്റെയോ ദൃഷ്ടിയിൽ പെട്ടാൽ. ശുഭന്മാരുടെ ദൃഷ്ടി സംഭവിക്കാതെയുമിരുന്നാൽ, ഒട്ടെങ്കിലും രോഗശമനമുണ്ടാകുകയുമില്ല. എന്നാൽ ശുഭഗ്രഹങ്ങൾ മിത്രക്ഷേത്രത്തിലോ സ്വക്ഷേത്രത്തിലോ അത്യുച്ചത്തിലോ നിന്നാൽ വളരെ എളുപ്പത്തിൽ രോഗം ശമിക്കുന്നതാണ്.

ശിരോലലാടഭ്രൂനേത്രനാസികാശ്രുതയോ ऽധരഃ
ചിബുകഞ്ചാങ്ഗുളിശ്ചൈവ വൃത്തികാദ്യാനവോഡവഃ ൨൧
കണ്ഠവക്ഷസ്ഥലകുചോദരമദ്ധ്യനിതംബകാഃ
ശിശ്നമണ്ഡോ ऽധരഃപ്രോക്തശ്ചോത്തരാദ്യാനവോഡവഃ
ജാനുജങ്ഘോപാദസന്ധി പൃഷ്ഠാന്തഃ സ്ഫിചഗുല്ഫകാഃ
പാദാഗ്രതാളികാങ്ഗുല്യോ വിശാഖാദ്യനവോഡവഃ ൨൨
ഉദയർക്ഷവശാദേവം ജ്ഞാത്വാ തത്ര ഗദം വദേൽ
അർക്കനക്ഷത്രകം ജ്ഞാത്വാ നഷ്ടദ്രവ്യം തഥാ വദേൽ ൨൩

സാരം—കാർത്തിക മുതൽ പൂരംവരെ ഒൻപതു നക്ഷത്രങ്ങൾ യഥാക്രമം ശിരസ്സ്, നെററി, പുരികം, കണ്ണ്, മൂക്ക്, ചെവി, ചുണ്ട്, താടി, വിരൽ എന്നീ അവയവങ്ങളാകുന്നു. ഉത്രം മുതൽ പൂരാടംവരെ ഒൻപതു നക്ഷത്രങ്ങൾ യഥാക്ര

മം കഴുത്തു്, വക്ഷസ്സ്, കുചം, ഉദരം, അരക്കെട്ട്, നിതംബം, ഗുഹ്യം, അന്ധം, അണ്ഡത്തിന്റെ കീഴ്ഭാഗം എന്നീ അവയവങ്ങളാകുന്നു. ഉത്രാടം മുതൽ ഭരണിവരെ ഒൻപതു നക്ഷത്രങ്ങൾ യഥാക്രമം കാൽമുട്ട്, മുഴങ്കാൽ പാദസന്ധി പൃഷ്ഠാന്തം (പൃഷ്ഠത്തിന്റെ അവസാനഭാഗം) പിൻതുട, ഉപ്പൂററി പാദാഗ്രം, കണങ്കാൽ, കാൽവിരൽ എന്നീ ഒൻപതു് അവയവങ്ങളാകുന്നു. ഉദയനക്ഷത്രത്തെ അറിഞ്ഞു് (ഉദയസ്ഫുടത്തിൽ നാളു കണ്ടാൽ കിട്ടുന്ന നക്ഷത്രം) ഇപ്രകാരം രോഗസ്ഥാനം നിശ്ചയിക്കണം. സൂര്യസ്ഫുടത്തിലെ നക്ഷത്രം അറിഞ്ഞു നഷ്ടദ്രവ്യത്തെ നിശ്ചയിക്കയും വേണം. സൂര്യസ്ഫുടനക്ഷത്രം ഏതൊരു അവയവത്തെ കുറിക്കുന്നുവോ ആ അവയവത്തെ സംബന്ധിച്ച ആഭരണം നഷ്ടപ്പെട്ടതായി നിശ്ചയിക്കണമെന്നു താല്പര്യം. നഷ്ടദ്രവ്യം ആഭരണമാണെന്നു് അറിഞ്ഞാൽ മാത്രമേ ഇപ്രകാരം ചിന്തിക്കേണ്ട ആവശ്യമുള്ളു.

ത്രികോണലഗ്നദശമേ ശുഭാശ്ചേദ്വ്യാധയോ നഹി
തേഷു നീചാരിയുക്തേഷു ദേഹപീഡാ ഭവിഷ്യതി .൨൪

സാരം—ത്രികോണങ്ങളിലും ലഗ്നത്തിലും ദശമത്തിലും ശുഭന്മാർ നിന്നാൽ വ്യാധിയില്ലെന്നു പറയണം. മേൽപറഞ്ഞ സ്ഥാനങ്ങളിൽ നീചഗ്രഹമോ ശത്രുഗ്രഹമോ നിന്നാൽ ദേഹപീഡയുണ്ടായിരിക്കയും ചെയ്യും.

---

## മരണകാണ്ഡം.

---

മരണസ്യ വിധാനാനി ജ്ഞാതവ്യാനി മനീഷിഭിഃ
വൃഷസ്യ വൃഷഭച്ഛത്രാ സിംഹച്ഛത്രം ഹരേ ഭവേൽ ൨൫
അളിനോ വൃശ്ചികശ്ഛത്രം കുംഭശ്ഛത്രങ്ഘടസ്യ ച
ഉച്ചസ്ഥാനാമിതിജ്ഞാത്വാ / ശ്രുഭേ സ്യാദ്ദുഭയേ യദിവന്നു

മരണം ന ഭവേത്തസ്യ രോഗിണോ നാത്ര സംശയഃ

സാരം—മരണത്തെ സംബന്ധിച്ച സംഗതികൾ ബുദ്ധിമാന്മാരാൽ ഇപ്രകാരം അറിയപ്പെടുന്നു ഇടവം ആരൂഢമോ ലഗ്നമോ ആവുകയും അതുതന്നെ ഛത്രരാശിയാവുകയും ചെയ്താൽ അതിനെ ഉച്ചസ്ഥാനമെന്നറിയണം. ചിങ്ങം ആരൂഢമോ ഉദയമോ ആവുകയും അതുതന്നെ ഛത്രരാശിയാവുകയുംചെയ്താൽ അതും ഉച്ചസ്ഥാനമാകുന്നു. വൃശ്ചികത്തിനും കുംഭത്തിനും ഇങ്ങനെ കണ്ടുകൊള്ളുകയും വേണം. ഇങ്ങനെ ഉച്ചസ്ഥാനയോഗം കണ്ടാൽ രോഗിക്കു മരണമില്ലെന്നു പറയാം. അതിൽ സംശയമില്ല.

തുലായാ കാർമ്മുകം ഛത്രം നീചം മൃത്യുർവിപര്യയേ ൫൭

മേഷസ്യ മിഥുനം ഛത്രം നീചം മൃത്യുർവിപര്യയേ
കന്യാഛത്രം കളിരസ്യ നീചം മൃത്യുർവിപര്യയേ ൫൮

നക്രസ്യ മീനഛത്രം ന നീചം മൃത്യുർവിപര്യയേ
നീചേന ശാമ്യതി വ്യാധിർമൃത്യൌ മരണമാദിശേൽ. ൫൯

സാരം—തുലാത്തിനു ധനുസ്സു ഛത്രമായാൽ നീചവും വിപരീതമായാൽ (ധനുവിനു തുലാംഛത്രമായാൽ) മൃത്യുവുമാകുന്നു. മേടത്തിനു മിഥുനം ഛത്രമായാൽ നീചവും വിപരീതമായാൽ മൃത്യുവുമാണു്. കൎക്കടകത്തിനു കന്നി ഛത്രമായാൽ നീചവും വിപരീതമായാൽ മൃത്യുവുമത്രെ. മകരത്തിനു മീനം ഛത്രമായാൽ നീചവും വിപരീതമായാൽ മൃത്യുവുമാകുന്നു. നീചയോഗം കണ്ടാൽ വ്യാധി ശമിക്കുകയില്ല; മൃത്യുയോഗംകണ്ടാൽ മരണത്തെ പറയണം.

ഗ്രഹേഷു ബലവാൻ സൂര്യൌ യദി മൃത്യുസ്തദാഗ്നിനാ
മന്ദഃ ക്ഷുത്താജലേനേന്ദുഃ ശീതേന കവിരുച്യതേ ൬൦

ബുധസ്തുഷാരവാതാഭ്യാം ശസ്ത്രേണാരോബലീ യദി
രാഹുർവിഷേണ ജീവസ്തു കുക്ഷിരോഗേണ നശ്യതി ൬൧

സാരം—പ്രശ്നകാലത്തിൽ ഗ്രഹങ്ങളിൽ സൂര്യൻ ബലവാനാണെങ്കിൽ അഗ്നിനിമിത്തം മരണം സംഭവിക്കും. ശനി ബലവാനാണെങ്കിൽ വിശപ്പു നിമിത്തവും ചന്ദ്രൻ ബലവാനായാൽ വെള്ളം നിമിത്തവും ശുക്രൻ ബലവാനായാൽ ശൈത്യംകൊണ്ടും ബുധൻ ബലവാനായാൽ മഞ്ഞും കാററും നിമിത്തവും കുജൻ ബലവാനായാൽ ആയുധം നിമിത്തവും രാഹു ബലവാനായാൽ വിഷംകൊണ്ടും ഗുരു ബലവാനായാൽ ഉദരവ്യാധി നിമിത്തവും മൃത്യു സംഭവിക്കും.

വിധോഃ ഷഷ്ഠാഷ്ടമേ പാപാസ്സപ്തമേ വാ യദി സ്ഥിതാഃ
രോഗമൃത്യുസ്ഥലാഭ്യാം വാ രോഗിണാം മരണം ധ്രുവം. ൨൱൨

ആരൂഢം മരണസ്ഥാനം തസ്മാദഷ്ടഗമസ്തുശി
പാപാഃ പശ്യന്തി ചേൻമൃത്യും രോഗിണാം കഥയേൽസുധിഃ

സാരം – ചന്ദ്രൻെറ ആറിലോ എട്ടിലോ ഏഴിലോ മുമ്പൊന്ന നീചമൃത്യുസ്ഥാനങ്ങളിലോ (നീചത്തിലോ മൃത്യുസ്ഥാനത്തോ) പാപന്മാർ സ്ഥിതിചെയ്യുന്നതായാൽ മരണം നിശ്ചയമാണ്. മുമ്പൊന്നപ്രകാരം ആരൂഢം മരണസ്ഥാനമായി വരികയും അതിൻെറ എട്ടിൽ ചന്ദ്രൻ നില്ക്കുകയും ആ ചന്ദ്രനെ പാപന്മാർ നോക്കുകയും ചെയ്താൽ ബുദ്ധിമാൻ രോഗിക്കു മൃത്യുവിനെപ്പറയണം.

തൃതീയേ ഭാനുസംയുക്തേ ദശമേ പാപസംയുതേ
ദശാഹാന്മരണം ബ്രൂയാച്ഛുക്രജീവൌ തൃതീയഗൌ ൨൱൪

സപ്താഹാന്മരണം ബ്രൂയാദ്രോഗിണാമതിബുദ്ധിമാൻ
ഉദയേ ചതുരസ്രേ വാ പാപാസ്സപ്തദിനാൻ മൃതിഃ ൨൱൫

ലഗ്നാദപിതൃതീയഗാഃ പാപാശ്ചതുർദ്ദശദിനാൻ മൃതിഃ
ത്രിദിനാന്മരണം കിന്തു ദശമേ പാപസംയുതേ ൨൱൬

തസ്മാൽ സപ്തമഗേ പാപേ ദശാഹാന്മരണം ഭവേൽ
നിധനാരൂഢഗേ പാപേ ദൃഷ്ടേ വാ മരണം ഭവേൽ ൨൱൭

തത്തദ്ഗ്രഹവശേനൈവ ദിനമാസാദിനിർണ്ണയഃ

സാരം—മൂന്നിൽ സൂര്യനും പത്തിൽ പാപനും നിന്നാൽ (ഇതുരണ്ടു യോഗമായി ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു.) പത്തു ദിവസത്തിനുള്ളിൽ മരിക്കുമെന്നു പറയണം. ശുക്രനും ഗുരുവും മൂന്നിൽ നിന്നാൽ ഏഴു ദിവസത്തിനുള്ളിൽ മരണം പറയാം. ഉദയത്തിലോ ചതുരശ്രത്തിലോ (നാലിലും എട്ടിലും) പാപന്മാർ നിന്നാൽ എട്ടുദിവസത്തിനുള്ളിൽ മരിക്കും. ലഗ്നത്തിന്റെ രണ്ടിൽ പാപൻ നിന്നാൽ പതിന്നാലുദിവസത്തിനുള്ളിൽ മരിക്കും. ലഗ്നത്തിന്റെ പത്തിൽ പാപൻ നിന്നാൽ മൂന്നുദിവസത്തിനുള്ളിൽ മരിക്കും. ലഗ്നത്തിന്റെ ഏഴിൽ പാപൻ ഭവിച്ചാൽ പത്തുദിവസത്തിനുള്ളിൽ മരിക്കും. എട്ടിലും ആരൂഢത്തിലും പാപൻ നില്ക്കുകയോ നോക്കുകയോ ചെയ്താൽമരണം ഭവിക്കും. അതോടുകൂടി മൃത്യുയോഗം വഹിക്കുന്ന ഗ്രഹത്തിന്റെ ദിനമാസാദികളെയും നിർണ്ണയിച്ചുകൊള്ളണം (മരണത്തെ സൂചിപ്പിക്കുന്ന രാശി സ്ഥിരരാശിയായാൽ മരണം സ്വദേശത്തും ചരരാശിയായാൽ വിദേശത്തും ഉഭയരാശിയായാൽ സ്വദേശത്തിനു സമീപവും മരണം ഭവിക്കുന്നു.)

---

## സ്വർഗ്ഗകാണ്ഡം

ഗ്രഹോച്ചേ സ്വർഗ്ഗമായാതി രിപൗ മൃഗകുലേ ഭവഃ വ്യയ
നീചേ നരകമായാതി മിത്രേ മിത്രകുലേ ഭവഃ

സ്വക്ഷേത്രേ സ്വജനേ ജന്മമൃതാനാം കഥയേദ് ബുധഃ

സാരം-ലഗ്നാധിപനു് പ്രശ്നകാലത്തിൽ ഉച്ചസ്ഥിതി സംഭവിച്ചാൽ മരിച്ചവൻ സ്വർഗ്ഗത്തെ പ്രാപിക്കുന്നതാണു്. ലഗ്നാധിപൻ ശത്രുക്ഷേത്രത്തിൽ നിന്നാൽ മരിച്ച

വൻ മൃഗകുലത്തിൽ ജനിക്കുന്നതാണ്. ലഗ്നാധിപന് നീചസ്ഥിതി ഭവിച്ചാൽ മരിച്ചവൻ നരകത്തെ പ്രാപിക്കുന്നതാണ്. ലഗ്നാധിപൻ മിത്രക്ഷേത്രത്തിൽ സ്ഥിതിചെയ്താൽ മരിച്ചവൻ ബന്ധുകുലത്തിൽ ജനിക്കുന്നതാണ്. ലഗ്നാധിപന് സ്വക്ഷേത്രസ്ഥിതി ഭവിച്ചാൽ മരിച്ചവൻ സ്വജനങ്ങളുടെ ഇടയിൽ തന്നെ ജനിക്കുന്നതാണ്. മരണാനന്തരഗതിയെപ്പററി ബുദ്ധിമാൻ ഇപ്രകാരം ഫലം പറയേണ്ടതാകുന്നു.

---

## ഭോജനകാണ്ഡം



കഥയാമി വിശേഷേണ ഭുക്തദ്രവ്യസ്യ നിർണ്ണയം
പാകഭാണ്ഡാനി ഭുക്താനി വ്യഞ്ജനാനി രസാസ്തഥഃ ൯൬൦
സഹഭൈാക്തൄൻ ഭാജനാനി തദ്ദാതൄസ്സേഹിനോരിപൂൻ

സാരം—ഭുജിക്കപ്പെട്ട ദ്രവ്യത്തെ നിർണ്ണയിക്കാൻ ഞാൻ ശരിയായ മാർഗ്ഗം പറയാം പാകപാത്രങ്ങൾ, ഭക്ഷ്യസാധനങ്ങൾ, വ്യഞ്ജനങ്ങൾ, അവയുടെ സ്വാദുകൾ, ഒന്നിച്ചിരുന്നു ഭക്ഷിച്ചവർ, ഭക്ഷണപാത്രങ്ങൾ, വിളമ്പിയവൻെറ ശത്രുക്കളും മിത്രങ്ങളും ഇവയെ അറിവാനുള്ള മാർഗ്ഗത്തെ ഉപദേശിക്കുന്നു.

മേഷരാശൌ ഭവേച്ഛാഗം വൃഷഭേ ഗവ്യമുച്യതേ ൯൬൧
ധനുർമ്മിഥുനസിംഹേഷു മത്സ്യമാംസാദിഭോജനം
നക്രാലികർക്കിമീനേഷു പരിപക്വഫലാദികം ൯൬൨
തുലാകന്യാഘടേഷ്വേവ ശുദ്ധാന്നമിതി കീർത്തയേൽ.

സാരം പ്രശ്നകാലത്തിൽ മേടംരാശി ഉദയമായാൽ ആട്ടിനെ (ആട്ടിൻമാംസം) ഭക്ഷിച്ചുവെന്നും ഇടവമായാൽ പ

ശ്രുമാംസം ഭക്ഷിച്ചുവെന്നും ധനു, മിഥുനം, സിംഹം ഇവ ഉദയമായാൽ മത്സ്യമാംസം ഭക്ഷിച്ചുവെന്നും മകരം, വൃശ്ചികം കക്കടകം, മീനം ഇവ ഉദയമായാൽ നല്ലപോലെ പഴുത്ത പഴം മുതലായതു് ഭക്ഷിച്ചുവെന്നും തുലാം, കന്നി, കുംഭം ഇവ ഉദയമായാൽ ശുദ്ധാന്നം ഭക്ഷിച്ചുവെന്നും പറയേണ്ടതാകുന്നു.

ഭാനൌ തിക്തകടുക്ഷാരമിശ്രം ഭോജനമുച്യതേ ൨൯൫

കൃഷ്ണാന്നം ക്ഷൌദ്രസംയുക്തം ഭൂമിപുത്രസ്യ ഭോജനം
പർജ്ജിതാന്യുപദംശാനി സൌമ്യസ്യാഹുർമ്മനീഷിണഃ ൨൯൬

പായസാന്നം ഘൃതയുതം ഗുരോർഭോജനമീരിതം
സതൈലകോദ്രവാന്നം ച ഭവേന്മന്ദസ്യ ഭോജനം ൨൯൭

ചണകം രാഹുകേത്വോശ്ച രസവർഗ്ഗ ഉദാഹൃതഃ

സാരം—പ്രശ്നകാലത്തിൽ ഉദയലഗ്നത്തിൽ സൂൎയ്യൻ നിന്നാൽ കൈപ്പും എരിയും ഉപ്പുമുള്ള ഭക്ഷണത്തെയും ചൊവ്വാ നിന്നാൽ തേൻ കലന്ന കറുപ്പുനിറമുള്ള ഭക്ഷണത്തേയും ബുധൻ നിന്നാൽ കടുവറുത്ത കൂട്ടുവാൻ ഉപ്പിലിട്ടതു മുതലായവയേയും ഗുരു നിന്നാൽ നെയ് ചേൎന്ന പായസാന്നത്തെയും ശനി നിന്നാൽ എണ്ണ കലന്ന കൂവരക മുതലായവയുടെ അന്നത്തെയും രാഹുവോ കേതുവോ നിന്നാൽ കടല മുതലായവ പുഴുങ്ങിയ ഭക്ഷണത്തേയും നിശ്ചയിക്കണം.

ജീവസ്യ മാഷവടകം സൂപമിശ്രം തു ഭോജനം. ൨൯൮

ചന്ദ്രസ്യ കന്ദപ്രസവമത്സ്യാദ്യൈർഭോജനം ഭവേൽ
ക്ഷൌദ്രാപൂപപയോയുഗ്ഭിർവ്യഞ്ജനൈർഭോജനം ഭൃഗോഃ

സാരം—ഗുരുവിനെക്കൊണ്ടു് ഉഴുന്നുവട, പരിപ്പുചേൎന്ന ആഹാരം ഇവയെയും ചന്ദ്രനെക്കൊണ്ടു് കിഴങ്ങു്, പൂ

വു്, മത്സ്യം മുതലായവ ചേൎന്ന ആഹാരത്തെയും ശുക്ര നെക്കൊണ്ടു തേൻ, വട (ജിലേബി), പാൽ ഇവയോടുകൂടി യ വ്യഞ്ജനഭോജനത്തെയും കണ്ടുകൊള്ളണം.

ഓജരാശൌ ശുഭൈർദൃഷ്ടേ സ്വരുച്യാ ഭോജനം ഭവേൽ
സമരാശൌ മന്ദരുച്യാ ഭുംക്തേഽല്പാ പാപവീക്ഷിതേ

കേചിൽ പശ്യന്തി പാപാഢ്യേൽ പുരാണാന്നം ക്ഷുധാൎത്തിതഃ
അൎക്കാരൌ മാംസഭോക്താരാവുശനശ്ചന്ദ്രഭോഗിനഃ വൻൻ

നവീനതൈലതക്ഷീരദധിഭിർഭോജനം ഭവേൽ
ജലരാശിഷു പാപേഷു സസൌമ്യേഷ്വീക്ഷിതേഷു ച ൩൦൦

സതൈലഭോജനം ബ്രൂയാദിതി ജ്ഞാത്വാ വിചക്ഷണഃ
പൂൎവോക്തധാതുവൎഗ്ഗേണ ഭോജനാനി വിനിർദിശേൽ

മൂലവൎഗ്ഗേണ ശാകാദിനപലംശാന്വദേൽ ബുധഃ
ജീവവൎഗ്ഗേണ ഭോക്താംശ്ച മത്സ്യമാംസാദികാനപി ൩൦൨

സൎവമാലോക്യ നിശ്ചിത്യ പ്രശ്നാംഗ്ഗണാം ബുധോ വദേൽ

സാരം—ഓജരാശി ഉദയത്തിൽ ശുഭദൃഷ്ടി സംഭവി ച്ചാൽ നല്ലസ്വാദുള്ള ഭക്ഷണത്തെയും സമരാശ്യുദയത്തിൽ അശുഭദൃഷ്ടി സംഭവിച്ചാൽ സ്വല്പരുചിയോടുകൂടിയ അല്പാ ഹാരത്തെയും പറയണം. പാപന്മാരുടെ ദൃഷ്ടി ഉദയ ത്തിൽ സംഭവിച്ചാൽ പഴയ ഭക്ഷണത്തെ വിശപ്പുകൊണ്ടു പീഡിക്കപ്പെട്ടതിനു ശേഷം ഭുജിച്ചതായി പറയണമെന്നു ചിലർ അഭിപ്രായപ്പെടുന്നു. സൂൎയ്യൻ, കുജൻ ഇവരെക്കൊ ണ്ടു മാംസഭോജനത്തെയും ശുക്രൻ, ചന്ദ്രൻ, രാഹു ഇവരെ ക്കൊണ്ടു് എണ്ണ, നെയ്, പാൽ, തൈർ മുതലായവയോ ടുകൂടിയ ഭക്ഷണത്തെയും പറയണം. ജലരാശിയിൽ ശുഭ നോടുകൂടിയ പാപൻ നില്ക്കുകയോ നോക്കുകയോ ചെയ്താൽ എണ്ണയോടുകൂടിയ ആഹാരത്തെ ഉപദേശിക്കേണ്ടതാകുന്നു. ബുദ്ധിമാൻ ഇപ്രകാരം ചിന്തിച്ചു്, മുമ്പു ഗ്രഹങ്ങൾക്കും രാ

ശികൾക്കും പറഞ്ഞ ധാതുവർഗ്ഗങ്ങളെക്കൊണ്ടു് പാകപാത്രം ഭോജനപാത്രം മുതലായവയേയും മൂലവർഗ്ഗങ്ങളെക്കൊണ്ടു് കായ്, കനി മുതലായ ഉപദംശങ്ങളേയും ജീവവർഗ്ഗത്തെക്കൊണ്ടു ഭക്ഷിച്ചവനെയും മത്സ്യം, ഉഴുന്നു് ഇവകൊണ്ടുണ്ടാക്കിയ ആഹാരങ്ങൾ മുതലായവയേയും പറയേണ്ടതാകുന്നു. പ്രശ്നത്തിൽ ഇപ്രകാരം സകലതും ആലോചിച്ചു നിശ്ചയിച്ചതിനു ശേഷം ബുദ്ധിമാൻ ഫലം പറയേണ്ടതാണു്.

---

## സ്വപ്നകാണ്ഡം.

---

സ്വപ്നേയാൻ പരിപശ്യന്തി സർവാനപക്ഷ്യാമി സർവഥാ

മേഷോദയേ ദേവഗൃഹം പ്രാസാദാഃ സംഭവന്തി ച
വൃഷോദയേ ദിനാധിശേ ജ്ഞാതഗേഹസ്യ ദർശനം ൩൦൪

വൃശ്ചികസ്യോദയേ ʃക്രൌര്യ വ്യാകുലം മൃതദർശനം
മിഥുനസ്യോദയേ വിപ്രാ തപസ്വിവചനാനി ച ൩൦൫

കുളീരസ്യോദയേ ക്ഷേത്ര സസ്യം ദൃഷ്ട്വാ പുനർഗ്ഗൃഹം
തൃണാന്യാദായ ഹസ്താഭ്യാം ഗച്ഛതീതി വിനിർദ്ദിശേൽ

സിംഹോദയോ കിരാതാംശ്ച മഹിഷാൻ ഗിരിപദ്ധതിം
കന്യോദയേ ʃപിചാശ്രുധൈ മുണ്ഡസ്ത്രീഭിഃ പിബന്ത്യപഃ

സാരം—സ്വപ്നത്തിൽ എന്തെല്ലാം കാണപ്പെടുന്നുവോ അവ എല്ലാററിനേയും ഞാൻ പറയുന്നു. മേടം ഉദയരാശിയായാൽ കോവിൽ, മാളിക ഇവയുടെ ദർശനം സ്വപ്നത്തിനുണ്ടാകും ഇടവം ഉദയമായി അതിൽ സൂര്യൻ നിന്നാൽ മുമ്പൊന്നവയുടെ പുനർദ്ദർശനമുണ്ടാകും. വൃശ്ചികോദയത്തിൽ സൂര്യനൊ ചൊവ്വയൊ നിന്നാൽ സ്വപ്ന

ത്തിൽ ദുഃഖവും മരിച്ചുപോയ മനുഷ്യന്റെ ദർശനവുമുണ്ടാകും. മിഥുനോദയത്തിൽ ബ്രാഹ്മണനെക്കാണുകയും താപസന്റെ ഉപദേശത്തെ കേൾക്കുകയും ചെയ്യും. കക്കടകം രാശി ഉദയത്തിൽ വയലിൽ ചെന്നു കൃഷികൾ നോക്കിയുംവെച്ചു കൈയിൽ പുല്ലുംകൊണ്ടുവീട്ടിലേക്കു മടങ്ങിവന്നതായി സ്വപ്നം കാണും. സിംഹംരാശി ഉദയത്തിൽ വേടനെയും എരുമയെയും പർവ്വതശൃംഗങ്ങളെയും സ്വപ്നം കാണും കന്നിരാശി ഉദയത്തിൽ (കന്നിരാശി ആരൂഢത്തിൽ) മുണ്ഡനംചെയ്ത സ്ത്രീയാൽ നല്കപ്പെട്ട ജലത്തെ പാനംചെയ്തതായി സ്വപ്നം കാണും.

തുലോദയേ നൃപം സ്വർണ്ണം വണിജം ച സ പശ്യതി
വൃശ്ചികസ്യോദയേ സ്വപ്നേ പശ്യത്യലിമൃഗാദികം ൧൦൨

വൃഷാംശ്ചൈവ തഥാ ദൃഷ്ട്വാ സ്വപ്നേ ബ്രൂയാദശങ്കിതഃ
ഉദയേ ധനുഷഃ പശ്യേൽ വൃക്ഷം പക്വഫലം ലഭേൽ ൧൦൩

മൃഗോദയേ നദീം നാരീം പുമാൻ സ്വപ്നേഷു പശ്യതി
കുംഭോദയേ ച മുകുരം മീനേ സ്വർണ്ണം ജലാശയം. ൧൦൪

സാരം—തുലാംരാശി ഉദയമായാൽ സ്വപ്നത്തിൽ രാജാവിനേയും സ്വർണ്ണത്തെയും വ്യാപാരിയേയും ദർശിക്കും വൃശ്ചികംരാശി ഉദിച്ചാൽ വണ്ടു്, മൃഗം മുതലായവയെസ്വപ്നത്തിൽ കാണും. കാളകളെക്കണ്ടു എന്നും നിർഭയം വിരട്ടിഓടിച്ചുവെന്നും സ്വപ്നംകാണുകയും ചെയ്യും. ധനുരാശി ഉദിച്ചാൽ വൃക്ഷത്തെ സ്വപ്നം കാണും. പഴുത്ത പഴം സ്വപ്നത്തിൽ ലഭിക്കുകയും ചെയ്യും. മകരം ഉദിച്ചാൽ നദിയേയും സ്ത്രീയെയും സ്വപ്നം കാണും. കുംഭരാശി ഉദിക്കുന്നതായാൽ കണ്ണാടിയും മീനംരാശി ഉദിച്ചാൽ സ്വർണ്ണം ജലാശയം മുതലായവയും കാണപ്പെടുന്നതാണു്.

തുര്യേ തിഷ്ഠതി ശുക്രേ ച രാജതം വസ്തു പശ്യതി
ആദിത്യശ്ചേൻമൃതാൻ പുംസഃ പതനം ശുഷ്കശാഖിനാം

ചന്ദ്രശ്ചേൽ പ്ലവനം സിന്ധൌ രാഹുർമ്മദ്യം വിഷം ഭവേൽ
അത്ര കിഞ്ചിദ്വിശേഷോ/സ്തി ഛത്രാരൂഢോദയേഷു ച

ശുക്രസ്ഥിതശ്ചേൽ സുശ്വേതസൗധംസൗമ്യോ/മരാനദേൽ
ചതുർത്ഥസ്ഥവശാൽ സ്വപ്നം ബ്രൂയാദ് ഗ്രഹനിരീക്ഷണൈഃ

അത്രാനുക്തം തദഖിലം ബ്രൂയാൽ പൂർവ്വോക്തവർത്മനാ.

സാരം നാലിൽ ശുക്രൻനിന്നാൽ വെള്ളികൊണ്ടു നിർമ്മിക്കപ്പെട്ട സാധനങ്ങൾ സ്വപ്നം കാണും. സൂര്യൻ നിന്നാൽ മരിച്ച പുരുഷന്മാരെയും ഉണങ്ങിയ മരത്തിൽ നിന്നുമുള്ള പതനത്തെയും സ്വപ്നത്തിൽ കാണും. ചന്ദ്രൻ നിന്നാൽ സമുദ്രത്തിൽ നീന്തിയതായി സ്വപ്നംകാണുകയും രാഹു നിന്നാൽ മദ്യം വിഷം ഇവയെകാണുകയും ചെയ്യും. ഇവിടെ ഒരു വിശേഷം ഭവിക്കുന്നു. ഛത്രം,ആരൂഢം ഉദയം ഇവയിൽ ശുക്രൻ നിന്നാൽ വെണ്മാടത്തെയും ബുധൻ നിന്നാൽ ദേവന്മാരെയും സ്വപ്നം കാണുമെന്നു പറയണം. നാലാമിടത്തു നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടും അവിടെ നോക്കുന്ന ഗ്രഹങ്ങളെക്കൊണ്ടും സ്വപ്നഫലത്തെ പറയേണ്ടതാകുന്നു. ഇവിടെ പറഞ്ഞിട്ടില്ലാത്ത വിഷയങ്ങളെല്ലാം പൂർവ്വോക്തശാസ്ത്രങ്ങൾ അനുസരിച്ചു ചിന്തിച്ചു കൊള്ളണം.

---

## നിമിത്തകാണ്ഡം

---

അഥോഭയർക്ഷേ പഥികോ ദുർന്നിമിത്തോ നിവർത്തതേ
ചരോദയേ നിമിത്താനിർത്ഥാദായെയാദിതീരയേൽ

സ്ഥിരോദയേ നിമിത്താനാം വിരോധേന ച ഗച്ഛതി ന ഫല

സാരം—യാത്രാപ്രശ്നത്തിൽ ഉദയരാശി ഉദയമായാൽ ദുന്നിമിത്തം കണ്ടു തിരികെപ്പോരുമെന്നും ചരരാശി ഉദയമായാൽ സന്നിമിത്തം കണ്ടു യാത്രചെയ്യുമെന്നും സ്ഥിരരാശി ഉദയമായാൽ ശകുനത്തടസ്സത്താൽ യാത്രചെയ്യാനിടയാകയില്ലെന്നും പറയണം.

ചന്ദ്രോദയേ ദിവാഭീതചാഷപാരാവതാദയഃ
ശകുനാ ഭയദാ ദൃഷ്ടാ ഇതി ബ്രൂയാദ്വിചക്ഷണഃ ൩൧൩

ഗുരൂദയേ തഥാ കാകഭാരദ്വാജാദിപക്ഷിണഃ
മന്ദോദയേ കലിങ്ഗസ്യാജ്ജ്ഞോദയേ പിംഗലോ ഭവേൽ
സൂര്യ്യോദയേ ച ഗരുഡഃ സവ്യം സവിവശാദ് ഭവേൽ.

സാരം—ഉദയലഗ്നത്തിൽ ചന്ദ്രൻ നിന്നാൽ മൂങ്ങ, കാട്ടുകാക്ക, പ്രാവു് ഇത്യാദി ഭീകരമായ ശകുനങ്ങൾ കാണാനിടയാകുമെന്നു ബുദ്ധിമാൻ ഫലംപറയേണ്ടതാകുന്നു. ഗുരു ലഗ്നത്തിൽ നിന്നാൽ കാക്ക, ഭാരദ്വാജം (വാൽ നീണ്ട ഒരുതരം പക്ഷി) മുതലായവയും ശനി ഉദയത്തിൽ നിന്നാൽ കലിഗമെന്ന പക്ഷിയും ബുധൻ ലഗ്നത്തിൽനിന്നാൽ പിംഗളമെന്ന പക്ഷിയും കാണപ്പെട്ടുവെന്നു പറയണം. ഉദയലഗ്നത്തിൽസൂര്യ്യൻ പൂർവാദ്ധത്തിൽ നിന്നാൽ ഗരുഡനെ വലതുവശം കണ്ടുവെന്നും ഉത്തരാദ്ധത്തിൽ നിന്നാൽ ഇടതുവശം കണ്ടുവെന്നും പറയേണ്ടതാകുന്നു.

സ്ഥിരരാശൗ സ്ഥിരാൻ പശ്യേച്ചരേതിര്യ്യഗ്ഗതാനിതി ൩൧൪

ഉദയേ ധനനിവൃത്തിഃ സ്യാദ് ഗ്രഹസ്ഥിതിവശാദമീ
രാഹോർഗോധാവിധോശ്ചാഷോജ്ഞേ ന്യച് ചക്രന്ദരീ ഭവേൽ

ദധിശ്ശുക്രസ്യ ജീവസ്യ ക്ഷീരം സർപ്പിരുദാഹൃതം
ഭാനോശ്ച ശ്വേതഗരുഡഃ ശിവാ ഭൌമസ്യ കീർത്തിതാ ൩൧൫

ശനേസ്തസ്കരവഹ്നീ ച നിമിത്തം ദൃഷ്ടമാദിശേൽ
ഭൌമസ്യശ്വാനഭല്ലൂകഭാരദ്വാജശശാ ഇതി ൩൧൬

ഉലൂകസ്ഥിതിരശ്ചൈവ കപോതശ്ച ഗുരോരമി
ശുക്രസ്യ പക്ഷിണോ ബ്രൂയാദ് ഗഗനേ സരതസ്ഥഥാ ൩൨൨

ജീവകാണ്ഡപ്രകാരേണ പക്ഷിണോ ന്യാനപി ചാരയേൽ.

സാരം— സ്ഥിരരാശി ഉദയത്തിൽ സ്ഥിരമായ ശകുനങ്ങളും ചരരാശി ഉദയത്തിൽ കറുക്കെ പോകുന്ന ശകുനങ്ങളും ഉഭയരാശി ഉദയത്തിൽ വഴിയിൽ ശകുനങ്ങളും കാണാനിടയാകും. ഉദയലഗ്നത്തിൽ രാഹു നിന്നാൽ ഉടുമ്പിനെയും ചന്ദ്രൻ നിന്നാൽ കാട്ടുകാക്കയെയും ബുധൻ നിന്നാൽ മൂഞ്ഞൂര എന്ന പക്ഷിയെയും ശുക്രൻ നിന്നാൽ തൈരും, വ്യാഴം നിന്നാൽ പാൽ നെയ്യ് ഇവയും സൂര്യൻനിന്നാൽ വെളുത്ത ഗരുഡനും ചൊവ്വ നിന്നാൽ കറുക്കനും ശനി നിന്നാൽ തസ്കരൻ അഗ്നി ഇവയും ശകുനം കണ്ടുവെന്നു പറയേണ്ടതാണ്. കുജനു പട്ടി, കരടി, മാർജ്ജാരം, മുയൽ ഇവയും ഗുരുവിനു മൂങ്ങ, ചിച്ചിരിയെന്ന പക്ഷി, പ്രാവ് ഇവയും ശുക്രന് ആകാശത്തിൽ ചരിക്കുന്ന എല്ലാ പക്ഷികളും ഒന്നും വക്തവ്യങ്ങളാകുന്നു. ജീവകാണ്ഡമനുസരിച്ചുള്ള പക്ഷികളെക്കൂടി വിചാരിക്കേണ്ടതാണ്.

---

## വിവാഹകാണ്ഡം.

---

പ്രശ്നേ വൈവാഹികേ ലഗ്നേ കുജസൂര്യബുധം യദി ൩൨൨

വൈധവ്യം ശീഘ്രമായാതി സാ നാരീ നാത്ര സംശയഃ
ഉദയേ മന്ദഗേ നാരീ രിക്തം മൃതസുതാ ഭവേൽ ൩൨൪

ചന്ദ്രോദയേ തു മരണം ദമ്പത്യോശ്ശീഘ്രമേവ ച
സിതജീവബുധാ ലഗ്നേ യദി തൌ ദീർഘജീവിനൌ ൩൨൫

സാരം—വിവാഹപ്രശ്നത്തിൽ, ലഗ്നത്തിൽ ചൊവ്വ, സൂൎയ്യൻ, ബുധൻ ഈ ഗ്രഹങ്ങൾ നിന്നാൽ വിവാഹം ചെയ്യപ്പെടുന്ന സ്ത്രീ വൈധവ്യമനുഭവിക്കും ലഗ്നത്തിൽ ശനി നിന്നാൽ വിവാഹം ചെയ്യപ്പെടുന്ന സ്ത്രീ നിൎദ്ധനയായും മൃതസുതന്മാരോടുകൂടിയവളായും ഭവിക്കും. ചന്ദ്രൻ ഉദയലഗ്നത്തിൽ നിന്നാൽ ദമ്പതികൾ പെട്ടെന്നു മരിക്കാനിടയാകും. ലഗ്നത്തിൽ ശുക്രൻ, ഗുരു, ബുധൻ ഈ ഗ്രഹങ്ങൾ നിന്നാൽ ദമ്പതികൾ ദീർഘകാലം ജീവിക്കാനിടയാകും.

ദ്വിതീയസ്ഥേ നിശാനാഥേ ബഹുപുത്രവതീ ഭവേൽ
സ്ഥിതാ യദ്യൎക്കമന്ദാരാ മനഃക്ലേശോ ദരിദ്രതാ ൩൨൩

ദ്വിതീയേ രാഹുസംയുക്തേ സാ ഭാൎയ്യാ വ്യഭിചാരിണി
ശുഭഗ്രഹാഃ ദ്വിതീയസ്ഥാ മാംഗല്യബഹുപുത്രദാഃ ൩൨൪

തൃതീയേ ജീവരാഹുശ്ചേത്സാ വന്ധ്യാ ഭവതി ധ്രുവം
അന്യേ തൃതീയരാശിസ്ഥാ ധനസൌഭാഗ്യവൃദ്ധിദാഃ ൩൨൫

ചതുൎത്ഥേഽൎക്കനിശാധീശൌ തിഷ്ഠതോ യദി പാപിനൌ
ശനൌ സ്തന്യേന ഹീനാ സ്യാദഥൈവ സാപത്ന്യവത്യസൌ

ബുധശുക്രാരജീവശ്ചേദല്പജീവനവത്യസൌ.

സാരം—ലഗ്നത്തിന്റെ രണ്ടാമിടത്തു ചന്ദ്രൻ നിന്നാൽ വിവാഹംചെയ്യപ്പെട്ട സ്ത്രീ ബഹുപുത്രന്മാരോടുകൂടിയവളായി ഭവിക്കും. രണ്ടിൽ സൂൎയ്യനോ ശനിയോ കുജനോ നിന്നാൽ മനഃക്ലേശവും ദാരിദ്ര്യവുമനുഭവിക്കും രണ്ടിൽ രാഹു നിന്നാൽ ഭാൎയ്യ വ്യഭിചാരിണിയായിത്തീരും. രണ്ടിൽ ശുഭഗ്രഹങ്ങൾ നിന്നാൽ മംഗല്യവും ബഹുപുത്രത്വവും ഉണ്ടാകും. മൂന്നിൽ ഗുരുവോ രാഹുവോ നിന്നാൽ ആ ഭാൎയ്യ നിശ്ചയമായും വന്ധ്യയായിത്തീരും മറ്റുള്ളവർ മൂന്നിൽ നിന്നാൽ ധനത്തിനും സൌഭാഗ്യത്തിനും അഭിവൃദ്ധിയുണ്ടാകുന്നതാണു്. നാലിൽ സൂൎയ്യനും പാപിയായ ചന്ദ്രനും ശ

നിയും നിന്നാൽ ഭാൎയ്യ മുലപ്പാൽ ഇല്ലാത്തവളായിത്തീരും. നാലിൽ രാഹു നിന്നാൽ സപത്നിയോടു കൂടിയവളായി ഭവിക്കും. നാലിൽ ബുധൻ, ശുക്രൻ, ചൊവ്വ, ഗുരു ഇവർ നിന്നാൽ ഭാൎയ്യ ദീൎഘായുസ്സോടു കൂടിയവളായിത്തീരും.

പഞ്ചമേ യദി സൌരിസ്സ്യാദ് വ്യാധിനാ സാ പ്രപീഡിതാ
ശുക്രജീവബുധാഃ സ്യുശ്ചേദ് ബഹുപുത്രവതീ വധൂഃ
ചന്ദ്രാദിത്യൌ തു വന്ധ്യാ സ്യാദ്രാഹുശ്ചേന്മരണം ഭവേൽ

ആരശ്ചേൽ പുത്രനാശസ്സ്യാൽ പ്രശ്നേ പാണിഗ്രഹോ-
ഷഷ്ഠേ ശശീ ചേദ് വിധവാ ബുധഃ കലഹകാരിണീ (ചിതേ

ഷഷ്ഠേ തിഷ്ഠതി ശുക്രേ ചേദ്ദീൎഘമംഗളഹാരിണീ
അന്യേ തിഷ്ഠന്തി ചേന്നാരീ സുഖിനീ വൃദ്ധിമത്യപി ൩൩൩

സപ്തമസ്ഥേ ശനൗ നാരീ തരസാ വിധവാ ഭവേൽ
വ്യാധിഗ്രസ്താ ഭവേന്നാരീ സപ്തമസ്ഥേ രവൗ യദി ൩൩൪

സപ്തമസ്ഥേ നിശാനാഥേ ജ്വരപീഡാവതീ ഭവേൽ
പരേണാപഹൃതാ യാതി കുജേ തിഷ്ഠതി സപ്തമേ. ൩൩൫

ബുധജീവൗ സമൃദ്ധിസ്സ്യാദ്രാഹുശ്ചേദ് വിധവാ ഭവേൽ
ശുക്രശ്ചേൽ സപ്തമേ രാശൗ വധൂൎമ്മൃത്യും പ്രയാസ്യതി.

സാരം—വിവാഹപ്രശ്നത്തിൽ ശനി അഞ്ചിൽ നിന്നാൽ വിവാഹം ചെയ്യപ്പെടുന്ന സ്ത്രീ വ്യാധിപീഡിതയായി ഭവിക്കും. ശുക്രൻ, ഗുരു, ബുധൻ ഇവർ അഞ്ചിൽ നിന്നാൽ ബഹുപുത്രയായിത്തീരും. ചന്ദ്രനും സൂൎയ്യനും അഞ്ചിൽ നിന്നാൽ വന്ധ്യയായി ഭവിക്കും. രാഹു അഞ്ചിൽ നിന്നാൽ മരണം നേരിടും. കുജൻ അഞ്ചിൽ നിന്നാൽ പുത്രനാശം അനുഭവിക്കും. ആറിൽ ചന്ദ്രൻ നിന്നാൽ വിധവയായിത്തീരും. ബുധൻ ആറിൽ നിന്നാൽ കലഹകാരിണിയാകും. ശുക്രൻ ആറിൽ നിന്നാൽ ദീൎഘമംഗല്യത്തോടുകൂടിയവളായി ഭവിക്കും. സൂൎയ്യൻ, ചൊവ്വ, ഗുരു, ശനി,

രാഹു ഇവർ ആറിൽ നിന്നാൽ സുഖവും ശ്രേയോഭിവൃദ്ധിയും ഉള്ളവളായിത്തീരും. ഏഴിൽ ശനി നിന്നാൽ എളുപ്പത്തിൽ വിധവയായി ഭവിക്കും. ഏഴിൽ സൂര്യൻ നിന്നാൽ രോഗപീഡിതയാകും. ഏഴിൽ ചന്ദ്രൻ നിന്നാൽ ജ്വരപീഡയായിത്തീരും. ഏഴിൽ കുജൻ നിന്നാൽ അന്യനാൽ അപഹരിക്കപ്പെട്ടവളായും ഏഴിൽ ബുധനും ഗുരുവും നിന്നാൽ ഐശ്വര്യവതിയായും ഭവിക്കും. രാഹു നിന്നാൽ വിധവയായിത്തീരും. ശുക്രൻ നിന്നാൽ മരണത്തെ പ്രാപിക്കും.

അഷ്ടമസ്ഥാ ശുക്രഗുരുഭുജംഗാ നാശയന്തി ച
ശനിജ്ഞൌ വൃദ്ധിദൌ ചന്ദ്രോ മാരയത്യേവ ഭാമിനീം

ആദിത്യാരൌ പുനർഭ്രസ്സ്യാൽ പ്രശ്നേ വൈവാഹികേ
വധോഃ
നവമേ യദി സൌമ്യസ്സ്യാദപാധിഹീനാ ഭവേദ്വധൂഃ ൩൩൮

ജീവചന്ദ്രൌ യദി സ്യാതാം ബഹുപുത്രവതീ ഭവേൽ
അന്യേ തിഷ്ഠന്തി നവമേ യദി വന്ധ്യാ ന സംശയഃ. ൩൩൯

ദശമേ യദി ചന്ദ്രസ്സ്യാദപസ്മാ ഭവതി ഭാമിനി
ഭാർഗ്ഗവോ യദി വേശ്യാ സ്യാദപിധവാക്കികുജാദയഃ ൩൪൦

രിക്താ ഗുരുശ്ചേജ്ജ്ഞാദിത്യൌ യദി തസ്യാശ്ശുഭം വദേൽ
ലാഭസ്ഥാനഗതാസ്സർവ്വേ പുത്രസൌഭാഗ്യവൃദ്ധിദാഃ ൩൪൧

ലഗ്നാദപാദശഗശ്ചന്ദ്രോ യദി സ്യാന്നാശമാദിശേൽ
ശനിഭൌമൌ യദി സ്യാതാം സുരാപാനവതീ ഭവേൽ ൩൪൨

ബുധേ പുത്രവതീ ജീവേ ധനധാന്യവതീ വധൂഃ
സപ്താദിത്യൌ സ്ഥിതൌ വന്ധ്യാ ശുക്രേ സുഖവതീ ഭവേൽ.

സാരം—ശുക്രൻ, ഗുരു, രാഹു ഇവർ പ്രശ്നലഗ്നത്തിന്റെ എട്ടിൽ നിന്നാൽ നാശത്തെ ചെയ്യുന്നതാണ്. ശനി, ബുധൻ ഇവർ എട്ടിൽ നിന്നാൽ അഭിവൃദ്ധി ഉണ്ടാ

കം. ചന്ദ്രൻ എട്ടിൽ നിന്നാൽ സ്ത്രീക്കു നാശം സംഭവിക്കും. സൂര്യനും ചൊവ്വയും എട്ടിൽ നിന്നാൽ സ്ത്രീ രണ്ടു പ്രാവശ്യം വേൾക്കപ്പെടും. ഒൻപതിൽ ബുധൻ നിന്നാൽ സ്ത്രീ അരോഗയായിത്തീരും. ഗുരുവും ചന്ദ്രനും ഒൻപതിൽ നിന്നാൽ സ്ത്രീ അനേക പുത്രന്മാരോടുകൂടിയവളായി ഭവിക്കും. അന്യഗ്രഹങ്ങൾ (സൂര്യൻ, കുജൻ, ശുക്രൻ, ശനി ഇവർ) ഒൻപതിൽനിന്നാൽ സ്ത്രീ വന്ധ്യയായിത്തീരും; ഇതിൽ സംശയിക്കാനില്ല. പത്താമിടത്തു ചന്ദ്രൻ നിന്നാൽ സ്ത്രീ വന്ധ്യയായിത്തീരും. പത്താമിടത്തു ശുക്രൻ നിന്നാൽ അവൾ വേശ്യയായി ഭവിക്കും. ശനിയും ചൊവ്വയും നിന്നാൽ വൈധവ്യം അനുഭവിക്കും. ഗുരു പത്തിൽ നിന്നാൽ സ്ത്രീ അഗതിയായിത്തീരും. ബുധനും സൂര്യനും നിന്നാൽ സ്ത്രീക്കു ശുഭത്തെ പറയണം. പതിനൊന്നാം ഭാവത്തിൽ നില്ക്കുന്ന എല്ലാ ഗ്രഹങ്ങളും സന്താനവൃദ്ധിയും സൗഭാഗ്യവൃദ്ധിയും നല്കുന്നതാണ്. പന്ത്രണ്ടിൽ ചന്ദ്രൻ നിന്നാൽ നാശത്തെ പറയേണ്ടതാകുന്നു. ശനിയും ചൊവ്വയും പന്ത്രണ്ടിൽനിന്നാൽ മദ്യപാനം ചെയ്യുന്നവളായി ഭവിക്കും. പന്ത്രണ്ടിൽ ബുധൻ നിന്നാൽ പുത്രവതിയായും ഗുരു നിന്നാൽ ധനധാന്യവതിയായും ഭവിക്കും. പ്രശ്നലഗ്നത്തിന്റെ പന്ത്രണ്ടിൽ രാഹുവും സൂര്യനും നിന്നാൽ വന്ധ്യയായും ശുക്രൻ നിന്നാൽ ശുഭവതിയായും തീരും.

---

## കാമകാണ്ഡം

---

സ്ത്രീപുംസോ രതിഭോഗാംശ്ച സ്നേഹാസ്നേഹൗ പതിവ്രതം
ശുദ്ധാശുദ്ധൗ ക്രമാൽ പ്രോക്താശ്ശാസ്ത്രേ ജ്ഞാനപ്രദീപകേ

പൃച്ഛാദാവുദയാരൂഢകേന്ദ്രേഷു ഭുജഗോ യദി
തേഷാം ദൃഷ്ടാസ്ത്രിയസ്സാക്ഷാദ്ദേവാനാമപ്യസംശയഃ നര്ക്ക

ലഗ്നാദേകാദശേ സ്ഥേ ച തൃതീയേ ദശമേ ശശി
ജീവദൃഷ്ടിയുതസ്തിഷ്ഠേദ്യദി ഭാര്യാ പതിവ്രതാ. ൩൪൩

ചന്ദ്രം പശ്യന്തി പുംഖേടാസ്തേന യുക്താ ഭവന്തി ചേൽ
തദ്ഭാര്യാ ദുർജ്ജനീ ഭൂയാദിതി ശാസ്ത്രവിദോ വിദുഃ ൩൪൪

സാരം—സ്ത്രീപുരുഷന്മാരുടെ അതിയായ ഭോഗാനുഭൂതി, പരസ്പരസ്നേഹം, സ്നേഹരാഹിത്യം, പാതിവ്രത്യം, ശുദ്ധി, അശുദ്ധി, ഇവയായ ഈ ജ്ഞാനപ്രദീപശാസ്ത്രത്തിൽ യഥാക്രമം വിവരണം ചെയ്യുന്നു പ്രശ്നലഗ്നത്തിന്റെയും ആരൂഢത്തിന്റെയും കേന്ദ്രങ്ങളിൽ രാഹു നിന്നാൽ പ്രഷ്ടാക്കൾ ദേവന്മാരായിരുന്നാലും ഭാര്യ ദുഷ്ടയായിരിക്കുമെന്നുള്ളതിൽ സംശയമില്ല. പതിനൊന്ന്, മൂന്ന്, പത്ത് ഈ ഭാവങ്ങളിൽ നില്ക്കുന്ന ചന്ദ്രൻ ഗുരുവിനാൽ വീക്ഷിക്കപ്പെട്ടാൽ ഭാര്യ പതിവ്രതയായിരിക്കും. പുരുഷഗ്രഹങ്ങൾ ചന്ദ്രനെ നോക്കിയാലും ചന്ദ്രനോടു പുരുഷഗ്രഹങ്ങൾ ചേർന്നുനിന്നാലും അവന്റെ ഭാര്യ ദുർന്നടപടിയോടു കൂടിയവളായിരിക്കുമെന്ന ശാസ്ത്രജ്ഞന്മാർ അറിയുന്നു.

സപ്തമസ്ഥദ്വിഷൽഖേടൈർദൃഷ്ടാ നീചാരിഗശ്ശശീ
ബന്ധുവിദ്വേഷിണീ ലോകേ ഭാര്യാ സ്യാച്ച ശുഭേക്ഷിതാ

ഭാനുജീവൗ നിശാധീശം പശ്യന്തൗ വായുതൗ യദി
പതിവ്രതാ ഭവേന്നാരീ രൂപിണീതി വദേദ് ബുധഃ ൩൪൫

ശുക്രേണ യുക്തോഥദൃഷ്ടോ വാ ഭൗമശ്ചേൽ പരഗാമിനീ
ബൃഹസ്പതിർബുധാഭ്യാം യുക്തശ്ചേൽ കന്യകാ രതിഃ ൩൪൬

ശുക്രവർഗ്ഗയുതേ ഭൗമേ ഭൗമവർഗ്ഗയുതേ ഭൃഗൗ
പ്രഷ്ടുസ്സ്യാദ്വിധവാ ഭാര്യാ തസ്യാ ദോഷോ ഭവിഷ്യതി

ഭാനുവർഗ്ഗയുതേ ശുക്രേ രാജസ്ത്രീ രതിഭാഗിനീ
ജീവവർഗ്ഗയുതേ ചന്ദ്രേ സ്നേഹേന രതിഭാഗിനീ ൩൪൭

ചന്ദ്രഃ സ്ത്രീവർഗ്ഗയുക്തശ്ചേൽ സ്ത്രീ സ്വാതന്ത്ര്യവതീ ഭവേൽ
ശനൈശ്ചരേണ യുക്തശ്ചേദതീവവ്യഭിചാരിണീ ൩൧൭

പാപവർഗ്ഗയുതേ ദൃഷ്ടെ ശുക്രേ ചേദ്വ്യഭിചാരിണീ
അരിവർഗ്ഗയുതശ്ചന്ദ്രോ യദ്യമിത്രവധൂരതി. ൩൧൮

സാരം—സ്വക്ഷത്തെയൊ മിത്രസ്ഥാനത്തെയൊ പ്രാപി ച്ചിരിക്കുന്ന ചന്ദ്രൻ ഏഴിൽ നില്ക്കുന്ന ശത്രുഗ്രഹങ്ങളാൽ വീക്ഷിക്കപ്പെട്ടാൽ സ്ത്രീ ബന്ധുക്കളെ ദ്വേഷിക്കപ്പെട്ടവളായും ലോകാചാരങ്ങളിൽനിന്നും തെററിയവളായും ഭവിക്കും. ആ ചന്ദ്രനെ ശുഭൻ നോക്കുകയൊ ചേൎന്നില്ക്കുകയൊ ചെയ്താൽ അവരം സദാചാരമായിരിക്കും. സൂര്യൻ, ഗുരു ഇവർ ചന്ദ്രനെ നോക്കിയാലും ചന്ദ്രനോട്ട ചേൎന്നാലും ഭാര്യപതിവ്രതയും രൂപലാവണ്യതയോടുകൂടിയവളുമായിരിക്കുമെന്നു പറയണം കുജനു ശുക്രൻെറ ദൃഷ്ടിയോ യോഗമോ സംഭവിച്ചാൽ സ്ത്രീ പരപുരുഷഗമനയായിരിക്കും. ഗുരു, ബുധകുജന്മാരോടു ചേൎന്നാൽ കന്യകയുമായി രതി സംഭവിക്കും ശുക്രൻെറ വർഗ്ഗത്തോടുകൂടിയ കുജനും കുജൻെറ വർഗ്ഗത്തോടുകൂടിയ ശുക്രനും സംഭവിച്ചാൽ പ്രഷ്ടാവിൻെറ ഭാര്യ വിധവയായി ഭവിക്കും അനേകം ദോഷവും സംഭവിക്കും. പ്രശ്നസമയത്തിൽ ശുക്രൻ സൂര്യൻെറ വർഗ്ഗത്തിൽ നിന്നാൽ രാജസ്ത്രീകൾ തുല്യമായ സുഖഭോഗങ്ങൾ അനുഭവിക്കും. ചന്ദ്രൻ ഗുരുവിൻെറ വർഗ്ഗത്തിൽ നിന്നാൽ സ്നേഹത്തോടുകൂടിയ രതിസുഖങ്ങളോടുകൂടിയവളായി ഭവിക്കും. ചന്ദ്രൻ സ്ത്രീഗ്രഹങ്ങളുടെ വർഗ്ഗത്തിൽ നിന്നാൽ സ്ത്രീ സ്വാതന്ത്ര്യയായിത്തീരും. ചന്ദ്രൻ ശനിയോടു ചേൎന്നിന്നാൽ വലിയ വ്യഭിചാരിണിയായി ഭവിക്കും. ശുക്രൻ പാപൻെറ വർഗ്ഗത്തിലൊ പാപനാൽ വീക്ഷിക്കപ്പെട്ടൊ നിന്നാൽ സ്ത്രീ വ്യഭിചാരിണിയായിത്തീരും. ചന്ദ്രൻ പാപൻെറ വർഗ്ഗത്തിലൊ പാപനാൽ വീക്ഷിക്കപ്പെട്ടോ നിന്നാൽ ശത്രുഭാര്യയുമായി രതി സംഭവിക്കും.

നീചവർഗ്ഗയുതശ്ചന്ദ്രോ നീചസ്ത്രീഭോഗകാമുകഃ
മിത്രവർഗ്ഗയുതശ്ചന്ദ്രോ മിത്രവർഗ്ഗവധൂരതിഃ ൩൫

സ്വക്ഷേത്രേ യദി ശീതാംശു സ്വഭാര്യായാം രതിർഭവേൽ
സ്വവർഗ്ഗയുക്തശ്ചന്ദ്രശ്ചേൽ സ്വോച്ചവംശസ്ത്രീയാരതിഃ

ഉദാസീനഗ്രഹയുതോ ദൃഷ്ടോ വാ യദി ചന്ദ്രമാഃ
ഉദാസീനവധൂഭോഗ ഇതി ചാഹുർമ്മനീഷിണഃ ൩൬

ലഗ്നേ ച ദശമേഽസ്തേ ച പഞ്ചമേ ശനിയുക് ശശീ
ചോരരൂപേണ കഥയേദ്രാത്രൌ സ്വപ്നവധൂരതിം. ൩൭

സാരം — പ്രശ്നസമയത്തിൽ ചന്ദ്രൻ നീചവർഗ്ഗസ്ഥിതിയെ പ്രാപിച്ചാൽ നീചസ്ത്രീഭോഗത്തിൽ ആഗ്രഹത്തോടുകൂടിയവനായിത്തീരും. ചന്ദ്രൻ മിത്രവർഗ്ഗത്തിൽ സ്ഥിതിചെയ്താൽ മിത്രവർഗ്ഗത്തെ ചേർന്ന സ്ത്രീയിൽ രതിയോടുകൂടിയവനായി ഭവിക്കും. ചന്ദ്രൻ സ്വഗൃഹത്തിൽ നിന്നാൽ സ്വഭാര്യയിൽ രതി ഭവിക്കും. ചന്ദ്രൻ സ്വവർഗ്ഗത്തിൽ നിന്നാൽ തന്റെ വംശത്തേക്കാൾ ഉയർന്ന വംശത്തെ സ്സംബന്ധിച്ച സ്ത്രീയുടെ രതി ഭവിക്കും ചന്ദ്രൻ സമനോടുകൂടിയോ സമനാൽ വീക്ഷിക്കപ്പെട്ടോ നിന്നാൽ ശത്രുവും മിത്രവുമല്ലാത്ത ഉദാസീനയായ സ്ത്രീയുടെ രതി സംഭവിക്കമെന്നു വിദ്വാന്മാർ പറയുന്നു. ലഗ്നത്തിലൊ പത്തിലൊ ഏഴിലൊ അഞ്ചിലോ ചന്ദ്രൻ ശനിയോടുകൂടി നിന്നാൽ രാത്രിയിൽ വ്യാജവേഷത്തോടുകൂടിച്ചെന്നു്, ഉറങ്ങിക്കിടക്കുന്ന സ്ത്രീയുമായി സംഭോഗം നടത്താനിടയാകും.

ഓജോദയേ തദധിപേ ത്വേകമൈഥുനമുച്യതേ
സമോദയേ തദധിപേ സമസംഖ്യാ രതീ തഥാ ൩൮

ലഗ്നേശചരബലം ജ്ഞാത്വാ തേഷാം കിരണസംഖ്യയാ
അഥവാ കഥയേദ്വിദ്വാംസ്സന്ദൃഷ്ടഗ്രഹസംഖ്യയാ ൩൯

ചന്ദ്രേ ഭൌമയുതേ ദൃഷ്ടേ കലഹേന പൃഥക് ശയഃ
ഭൃഗൌ സൌരിയുതേ ദൃഷ്ടേ സ്വസ്ത്രീകലഹ ഉച്യതേ. ൪൦

ചതുൎത്ഥേ ച തൃതീയേ ച പഞ്ചമേ സപ്തമേ ƒപി വാ
ചന്ദ്രേ ശുക്രയുതേദൃഷ്ടേ സപത്നീയാകലഹോഭവേൽ ൯൩൫
തദീയവസനച്ഛേദം രചിതം പരികീൎത്തയേൽ
സപ്തമേ പാപസംയുക്തേ ദശമേ പാപസംയുതേ ൯൩൬
തൃതീയേ ബുധസംയുക്തേ സ്ത്രീവിവാദാൽ സ്ഥലശയഃ
ലഗ്നേ ചന്ദ്രയുതേ ഭൗമേ ദ്വിതീയസ്ഥേ തദാ നിശി ൯൩൭

സാരം—പ്രശ്നസമയത്തിൽ ഓജരാശി ഉദിക്കുകയും അതിന്റെ അധിപൻ ഓജരാശിയിൽ നില്ക്കുകയും ചെയ്താൽ ഒരുപ്രാവശ്യം രതി സംഭവിച്ചതായി പറയണം. യുഗ്മരാശി ഉദയമാവുകയും തദധിപൻ യുഗ്മരാശിയിൽതന്നെ നില്ക്കുകയും ചെയ്താൽ രണ്ടുപ്രാവശ്യം സുരതം സംഭവിച്ചതായി പറയേണ്ടതാകുന്നു. ലഗ്നാധിപന്റെ ബലത്തെ അറിഞ്ഞു തൽകിരണസംഖ്യയൊ അഥവാ ദൃഷ്ടിചെയ്യുന്ന ഗ്രഹങ്ങളുടെ സംഖ്യയോ അനുസരിച്ചു വിദ്വാന്മാർ സുരതത്തിന്റെ എണ്ണം പറയേണ്ടതാകുന്നു. ചന്ദ്രൻ ചൊവ്വയോടു ചേൎന്നാലും കുജനാൽ വീക്ഷിക്കപ്പെട്ടാലും കലഹംനിമിത്തം വേറെ കിടക്കാനിടയാകും. ശുക്രൻ ശനിയോടു ചേൎന്നാലും ശനിയാൽ വീക്ഷിക്കപ്പെട്ടാലും തന്റെ സ്ത്രീയുമായി കലഹമുണ്ടാകും. മൂന്നു്, നാലു്, അഞ്ചു്, ഏഴു് ഇവയിൽ ഏതെങ്കിലും ഒരു ഭാവത്തിൽ ശുക്രനോടുകൂടിയ ചന്ദ്രനോ ശുക്രനാൽ വീക്ഷിക്കപ്പെട്ട ചന്ദ്രനോ നിന്നാൽ സപത്നീയുമായി കലഹം നേരിടും. ഏഴാംഭാവത്തിലും പത്താംഭാവത്തിലും പാപയോഗം സംഭവിച്ചാൽ അവളുടെ വസ്ത്രം വലിച്ചുകീറിയതായി പറയേണ്ടതാകുന്നു. മൂന്നാംഭാവത്തിൽ ബുധൻ നിന്നാൽ സ്ത്രീയുമായി കലഹിച്ചു നിലത്തുകിടക്കാനിടയാകും. ലഗ്നത്തിൽ ചന്ദ്രനും രണ്ടിൽ ചൊവ്വയും നിന്നാലും ഈ ഫലംതന്നെ രാത്രിയിൽ സംഭവിച്ചിരിക്കും.

ജാഗരം ചോരഭീത്യൎത്ഥം രാശിനക്ഷത്രസന്ധിഷു
ദൃഷ്ടശ്ചേദ്ഗ്രഹാധവാഭോഗമകരോദിതി കീൎത്തയേൽ ൯൩൮

തത്സന്ധൗ ശുക്രസൗമ്യൗ ചേത്തദാ ദാസ്യഃ പതിം വദേൽ
യത്രകുത്രാപി ശശിനം പാപാഃ പശ്യന്തി ചേത്തദാ ന്യന്യ

പുംസി ചാസജ്ജ്യതി വധൂഃ ശുഭാശ്ചേൽ പുരുഷപ്രിയം
സാത്വികാശ്ചന്ദ്രജീവാർക്കാ രാജസൗ ശുക്രസോമജൗ

താമസൗ ശനിഭൂപുത്രൗ ചൈവം സ്ത്രീപുംഗുണാസ്മൃതാഃ

സാരം—രാശിസന്ധി, നക്ഷത്രസന്ധിഇവയിൽ പ്രശ്നം സംഭവിച്ചാൽ ചോരഭയത്താൽ ഉണൎന്നുപോയി എന്നും മേല്പറഞ്ഞ സന്ധികളിൽ ഗ്രഹവീക്ഷണം സംഭവിച്ചാൽ വിധവാസംഭോഗം നടത്തിയെന്നും പറയേണ്ടതാകുന്നു മേല്പറഞ്ഞ സന്ധികളിൽ ശുക്രനും ബുധനും നിന്നാൽ വേശ്യാഭോഗം നടത്തിയെന്നു പറയണം. പ്രശ്നസമയത്തിൽ ചന്ദ്രൻ ഏതൊരു ഭാവത്തിൽ നിന്നാലും പാപഗ്രഹങ്ങളാൽ വീക്ഷിക്കപ്പെട്ടാൽ സ്ത്രീ പരപുരുഷനിൽ ആശയോടുകൂടിയവളാണെന്നു പറയേണ്ടതാകുന്നു. ചന്ദ്രനെ ശുഭൻ നോക്കിയാൽ സ്വഭൎത്താവിൽ സ്നേഹമുള്ളവളാണെന്നു പറയാം. ചന്ദ്രൻ, ഗുരു, സൂൎയ്യൻ ഇവർ സാത്വികഗ്രഹങ്ങളും ശുക്രൻ, ബുധൻ ഇവർ രാജഗ്രഹങ്ങളും ശനി, കുജൻ ഇവർ താമസഗ്രഹങ്ങളുമാകുന്നു ഗ്രഹങ്ങളുടെ ഗുണമനുസരിച്ചു സ്ത്രീപുരുഷന്മാരുടെ ഗുണങ്ങൾ വിചാരിക്കപ്പെടേണ്ടതാകുന്നു.

---

## പുത്രകാണ്ഡം

---

പുത്രോല്പത്തിനിമിത്തം യൽ പ്രശ്നേ സ്ത്രീഭിഃ കൃതേ സതി

ഉദയാരൂഢഛത്രേഷു രാഹുശ്ചേദ്ഗർഭമാദിശേൽ
ലഗ്നാദ്വാ ചന്ദ്രലഗ്നാദ്വാത്രികോണേ സപ്തമേപിവാ മന്ദൻ

ബൃഹസ്പതൌ സ്ഥിതേ വാപി യദി പശ്യതി ഗർഭിണീ
ശുഭവർഗ്ഗേണ യുക്തശ്ചേൽ സുഖപ്രസവമാദിശേൽ ൩൦

അരിനീചഗ്രഹസ്ഥശ്ചേത്സുതാരിഷ്ടം ഭവിഷ്യതി
പ്രശ്നകാലേ തു പരിധൌ വൃഷേ ഗർഭവതീ ഭവേൽ.

തദന്തസ്ഥഗ്രഹവശാൽ പുംസ്ത്രീഭേദം വദേദ് ബുധഃ
യത്ര തത്ര സ്ഥിതശ്ചന്ദ്രഃ ശുഭൈര്യുക്തസ്തു ഗർഭിണീ.

ലഗ്നാ സ്ത്രീ നവഭൂതേഷു ശുക്രാദിത്യേന്ദവഃ ക്രമാൽ
തിഷ്ഠന്തി ചേന്ന ഗർഭസ്സ്യാദേകത്രൈതേ സ്ഥിതാ ന ച.

സാരം—പുത്രോല്പത്തിയെ വിഷയമാക്കി സ്ത്രീകളാൽ നടത്തപ്പെടുന്ന പ്രശ്നത്തിൽ പുത്രോല്പത്തിയുടെ നിമിത്തങ്ങളെ പറയേണ്ടതാകുന്നു. ഉദയലഗ്നം ആരൂഢലഗ്നം ചന്ദ്രലഗ്നം ഇവയിൽ രാഹുനിന്നാൽ ഗർഭമുണ്ടാകുമെന്നു പറയണം. ഉദയലഗ്നത്തിൻെറയോ ചന്ദ്രലഗ്നത്തിൻെറയൊ അഞ്ചാംഭാവത്തിലൊ ഒൻപതാംഭാവത്തിലൊ ഏഴാംഭാവത്തിലൊ ഗുരു നിന്നാലും ഇപ്പറഞ്ഞഭാവങ്ങളിൽ ഗുരു നോക്കിയാലും ഗർഭിണിയാകുന്നെന്നു പറയണം. ഗുരു ശുഭവർഗ്ഗത്തെ പ്രാപിച്ചിരുന്നാൽ സുഖപ്രസവത്തെയും ശത്രുക്ഷേത്രത്തിലൊ നീചക്ഷേത്രത്തിലൊ നിന്നാൽ സന്താനത്തിനു അരിഷ്ടത്തെയും പറയണം. പരിവേഷമെന്ന ഉപഗ്രഹം ഈ വർഗ്ഗത്തിൽ നിന്നാൽ സ്ത്രീ ഗർഭിണിയായിരിക്കും. പരിവേഷത്തോടുചേൎന്നു നിൽക്കുന്ന ഗ്രഹത്തെക്കൊണ്ടു സന്താനത്തിൻെറ സ്ത്രീപുരുഷഭേദത്തെ പറയണം. ചന്ദ്രൻ ഏതൊരുഭാവത്തിലെങ്കിലും ശുഭനോടുചേൎന്നു നിന്നാൽ സ്ത്രീ ഗർഭിണിയാണെന്നു പറയേണ്ടതാകുന്നു. ലഗ്നത്തിൻെറ മൂന്നാംഭാവത്തിലും ഒൻപതാംഭാവത്തിലും അഞ്ചാംഭാവത്തിലും യഥാക്രമം ശുക്രൻ സൂൎയ്യൻ ചന്ദ്രൻ ഇവർ നില്ക്കുകയൊ ഇപ്പറഞ്ഞഭാവങ്ങളിൽ ഈ മൂന്നുഗ്രഹങ്ങളും ഒന്നിച്ചു സ്ഥിതിചെയ്യുകയൊ ചെയ്താൽ ഗർഭമുണ്ടാകുകയില്ല.

സ്ത്രീപുംവിവേകേ ഗർഭിണ്യാഃ പൃഷ്ടേ വാ തത്ര കാലകേ
പരിവേഷാദിഭിർദൃഷ്ടേ തസ്യാ ഗർഭോ വിനശ്യതി. ൩൭
ലഗ്നാദോജസ്ഥിതേ ചന്ദ്രേ പുത്രം സൂതേ സമേസുതാം
വശാന്നക്ഷത്രരാശീനാം യഥായോഗം സുതം സുതാം. ൩൮
ലഗ്നാത്തൃതീയനവമദശമൈകാദശേഷ്വപി
ഭാനുഃ സ്ഥിതശ്ചേൽപുത്രസ്സ്യാൽ തഥൈവ ച ശനൈശ്ചരഃ
ഓജസ്ഥാനഗതാസ്സർവ്വേ ഗ്രഹാശ്ചേൽ പുത്രസംഭവഃ
സമസ്ഥാനഗതാസ്സർവ്വേ യദി പുത്രീ ന സംശയഃ ൩൯
ആരൂഢാൽ സപ്തമം രാശിം യാവച്ചന്ദ്രോ ഗമിഷ്യതി
താവന്നക്ഷത്രസംഖ്യാകൈസ്സൂതെ സാ ദിവസൈസ്സുതം.

സാരം — ഗർഭത്തിൽ വസിക്കുന്ന ശിശു ആണൊ പെണ്ണൊ എന്നറിവാൻ പ്രശ്നം നടന്നാൽ ഇപ്രകാരം ചിന്തിക്കേണ്ടതാകുന്നു. പ്രശ്നസമയത്തിൽ പരിവേഷം മുതലായവയാൽ ലഗ്നം വീക്ഷിക്കപ്പെട്ടാൽ ഗർഭം നശിച്ചുപോകും. ചന്ദ്രൻ പ്രശ്നലഗ്നാൽ ഓജരാശിയിൽ സ്ഥിതിചെയ്താൽ ആൺകുട്ടിയെ പ്രസവിക്കുന്നതാണു്. ചന്ദ്രൻ യുഗ്മരാശിയിൽ നിന്നാൽ സ്ത്രീസന്താനത്തെ പ്രസവിക്കും. പ്രശ്നസമയത്തെ നക്ഷത്രം രാശി ഇവയുടെ സ്ത്രീപുരുഷഭേദമനുസരിച്ചും ശിശുവിന്റെ സ്ത്രീപുരുഷഭേദത്തെ ചിന്തിക്കേണ്ടതാകുന്നു. പ്രശ്നലഗ്നത്തിൽനിന്നു മൂന്നു്, ഒൻപതു്, പത്തു്, പതിനൊന്നു് ഈ ഭാവങ്ങളിൽ സൂര്യൻ നിന്നാലും ശനി നിന്നാലും പുരുഷസന്താനത്തെ പ്രസവിക്കും. പ്രശ്നസമയത്തിൽ സകല ഗ്രഹങ്ങൾക്കും ഓജരാശിസ്ഥിതി ഭവിച്ചാൽ ആൺകുട്ടിയെ പ്രസവിക്കും. എല്ലാ ഗ്രഹങ്ങളും യുഗ്മരാശിയിൽനിന്നാൽ പ്രസവിക്കുന്നതു പെൺകുട്ടിയെ ആണെന്നു സംശയംകൂടാതെ പറയണം. ആരൂഢരാശിയിൽനിന്നു് ഏഴാംഭാവത്തിൽ ചന്ദ്രൻ കടക്കാൻ എത്ര നക്ഷത്രങ്ങൾ വേണ്ടിവരുമൊ അത്രയും ദിവസത്തിനുള്ളിൽ പ്രസവം നടക്കുമെന്നു പറയണം.



# പുത്രാരിഷ്ടകാണ്ഡം

---

സുതാരിഷ്ടമഥോ വക്ഷ്യേ സദ്യഃ പ്രത്യയകാരകം
ലഗ്നാൽ ഷഷ്ഠസ്ഥിതേ ചന്ദ്രേ തദസ്തേ പാപസംയുതേ.

മാതുസ്സുതസ്യ മരണം കിന്തു പഞ്ചമഷഷ്ഠയോഃ
പാപാസ്തിഷ്ഠന്തി ചേന്മാതുർമ്മരണം ഭവതി ധ്രുവം. ൧൨൧

ദ്വാദശേ ചന്ദ്രസംയുക്തേ പുത്രവാമാക്ഷിനാശനം
വ്യയസ്ഥേ ഭാസ്കരേ നശ്യേൽ പുത്രദക്ഷിണലോചനം.

പാപാഃ പശ്യന്തി ഭാനും ചേൽ പിതുർമ്മരണമാദിശേൽ
ചന്ദ്രേണ യുക്തേ ദൃഷ്ടേ വാ മാതുർമ്മരണമാദിശേൽ. ൧൨൨

സാരം—ഉടനടി വിശ്വാസം ജനിപ്പിക്കുന്ന സന്താനാരിഷ്ടത്തെ ഇനിപ്പറയുന്നു. പ്രശ്നലഗ്നത്തിന്റെ ആറാംഭാവത്തിൽ ചന്ദ്രൻ നില്ക്കുകയും അതിന്റെ ഏഴാംഭാവത്തിൽ പാപൻ നില്ക്കുകയും ചെയ്താൽ കുട്ടിക്കും തള്ളയ്ക്കും മരണം സംഭവിക്കും. എന്നാൽ അഞ്ചിലും ആറിലും പാപന്മാർ നിന്നാൽ നിശ്ചയമായി മാതാവു മരിക്കും. പന്ത്രണ്ടാമിടത്തു ചന്ദ്രൻ നിന്നാൽ കുട്ടിയുടെ ഇടത്തെ കണ്ണും സൂര്യൻ നിന്നാൽ വലത്തെ കണ്ണും നശിക്കുന്നതാണ്. സൂര്യനെ പാപന്മാർ വീക്ഷിച്ചാൽ പിതാവിനു മരണത്തെയും സൂര്യൻ ചന്ദ്രനോടുചേർന്നോ ചന്ദ്രന്റെ നോട്ടത്തോടുകൂടിയോ നിന്നാൽ മാതാവിനു മരണത്തെയും പറയേണ്ടതാകുന്നു.

ചന്ദ്രാദിത്യൌ ഗുരുഃ പശ്യേന്മാതാപിത്രോർഗ്ഗദോ ഭവേൽ
യദി ലഗ്നഗതോ രാഹുർജ്ജീവദൃഷ്ടി വിവർജ്ജിതഃ ൧൨൩

ജാതസ്യ മരണം ശീഘ്രം വദേദത്ര ന സംശയഃ
ദ്വാദശസ്ഥാവർക്കചന്ദ്രൌ നേത്രയുഗ്മം വിനശ്യതി ൧൨൪

ഷഷ്ഠേ വാ പഞ്ചമേ പാപാഃ പശ്യന്തീന്ദുദിവാകരൌ
മാതാപിത്രോസ്തു മരണം തയോർമ്മന്ദഃ സ്ഥിതോ യദി
ഭ്രാതൃനാശം തഥാ ഭൌമോ മാതുലസ്യമൃതിം വദേൽ
ഉദയാദിത്രികാനാം തു കന്ദ്രകേഷു ശുഭാ യദി നവൃന്ദ
മിത്രസ്വാത്യുച്ചവർഗ്ഗസ്ഥാ സർവ്വാരിഷ്ടം വിനശ്യതി
ലഗ്നം ച ചന്ദ്രലഗ്നം ച ജീവോ യദി ന പശ്യതി നവ്യാ
പാപാഃ പശ്യന്തി ചേൽ പുത്രോ വ്യഭിചാരേണ ജായതേ

സാരം—പ്രശ്നസമയത്തിൽ ചന്ദ്രാദിത്യന്മാരെ ഗുരുനോക്കിയാൽ മാതാവിനും പിതാവിനും രോഗത്തെപ്പറയണം. രാഹു ലഗ്നത്തിൽനില്ക്കുകയും ഗുരുവിനാൽ വീക്ഷിക്കപ്പെടാതിരിക്കുകയും ചെയ്താൽ ജനിച്ചശിശുവിനു വേഗത്തിൽമരണം സംഭവിക്കും; സംശയമില്ല. സൂര്യനും ചന്ദ്രനും പ്രശ്നലഗ്നത്തിൻെറ പന്ത്രണ്ടാമിടത്തുനിന്നാൽ കുട്ടിയുടെ രണ്ടുകണ്ണും നശിക്കും പ്രശ്നലഗ്നത്തിൻെറ ആറിലൊ അഞ്ചിലോ നില്ക്കുന്ന ചന്ദ്രൻ, സൂര്യൻ ഇവരെ പാപഗ്രഹങ്ങൾ വീക്ഷിച്ചാൽ മാതാവും പിതാവും മരിക്കും. ആറാംഭാവത്തിലൊ അഞ്ചാംഭാവത്തിലൊ ശനി നിന്നാൽ സഹോദരനാശത്തെയും ഈ ഭാവങ്ങളിൽ ചൊവ്വാ നിന്നാൽ മാതുലമരണത്തെയും പറയേണ്ടതാകുന്നു. ഉദയം, ആരൂഢം ചന്ദ്രലഗ്നം ഇവയുടെ കേന്ദ്രങ്ങളിൽ ശുഭന്മാർ നില്ക്കുകയോ ശുഭഗ്രഹങ്ങൾ മിത്രക്ഷേത്രം, സ്വക്ഷേത്രം, ഉച്ചക്ഷേത്രം ഈ സ്ഥാനങ്ങളിൽ നില്ക്കുകയോ ചെയ്താൽ സകല അരിഷ്ടതകളും നശിക്കുന്നതാണ്. ലഗ്നം ചന്ദ്രലഗ്നം ഇവയെ വ്യാഴം നോക്കാതിരിക്കുകയും പാപന്മാർ നോക്കുകയും ചെയ്താൽ പുത്രൻ അന്യനാൽ ജനിപ്പിക്കപ്പെട്ടവനാണെന്നു പറയണം.

---

# ഛുരികാ കാണ്ഡം

---

ഛുരികാലക്ഷണം സമ്യക് പ്രവക്ഷ്യാമി യഥാ തഥാ ൩൭൭
രാഹുണാ സംയുതേ ചന്ദ്രേ ശസ്ത്രഭങ്ഗോ ഭവിഷ്യതി
നീചാരിസ്ഥാഃ പ്രപശ്യന്തി യദി ശസ്ത്രസ്യ ഭഞ്ജനം ൩൭൮
ശുഭഗ്രഹയുതേ ചന്ദ്രേ ദൃഷ്ടേ വാസ്തേ ശുഭം ഭവേൽ
പാപഗ്രഹസമേതേഷു ഛത്രാരൂഢോദയേഷു ച. ൩൮൦
പ്രഷ്ടാ പ്രശ്നാശ്രിതഃ കിന്തു തദസ്ത്രേണ ഹതോ ഭവേൽ
അഥവാ കലഹാൻ ഖഡ്ഗം പരേണാപഹൃതം ഭവേൽ
തേഷു സ്ഥാനേഷു സൌമ്യേഷു ഖഡ്ഗസ്തു ശുഭദോ ഭവേൻ
പ്രദർശിതസ്യ ഖഡ്ഗസ്യ ലഗ്നേ/സ്തേ പാപസംയുതേ
ഖഡ്ഗസ്യാദൌ വ്രണം ബ്രൂയാത് ത്രികോണോ
(പാപസംയുതേ
ശസ്ത്രഭങ്ഗസ്തതോ വ്യോമ്നി ചതുർത്ഥേ പാപസംയുതേ
ഖഡ്ഗസ്യ ഭംഗാ മദ്ധ്യേ സ്യാദിതി ജ്ഞാത്വാ വദേൽ
സുധീഃ
ഏകാദശേ തൃതീയേ ച പാപേ ശസ്ത്രാഗ്രഭഞ്ജനം. ൩൮൧

സാരം—ഛുരികയുടെ ലക്ഷണം യാതൊന്നോ അതിനെ ഞാൻ വഴിപോലെ പറയുന്നു ചന്ദ്രൻ രാഹുവിനോടു ചേൎന്നുനിന്നാൽ ഛുരിക ഒടിഞ്ഞുപോകും. നീചരാശിയിലും ചന്ദ്രരാശിയിലും നില്ക്കുന്ന ഗ്രഹങ്ങൾ ചന്ദ്രനെനോക്കിയാലും ഫലം അതുതന്നെയാണു്. ചന്ദ്രൻ ശുഭനോടുചേൎന്നോ ശുഭനാൽ വീക്ഷിക്കപ്പെട്ടോ ഏഴാമിടത്തുനിന്നാൽ ഛുരികയ്ക്കു ശുഭത്വം പറയണം. ചന്ദ്രലഗ്നം ആരൂഢം ഉദയം ഈ സ്ഥാനങ്ങൾ പാപഗ്രഹയുതമായിരുന്നാൽ പ്രഷ്ടാവു് അതേ ശസ്ത്രത്താൽ കൊല്ലപ്പെടുന്നതാണു്.

അല്ലെങ്കിൽ കലഹംനിമിത്തം ശസ്ത്രം ശത്രുവിനാൽ അപഹരിക്കപ്പെട്ടും. ഇപ്പറഞ്ഞ സ്ഥാനങ്ങളിൽ ശുഭന്മാർ നിന്നാൽ ശസ്ത്രം നന്മയെച്ചെയ്യുന്നതാണു്. പൃഷ്ടാവു് ഏതൊരു രാശിയിൽ സ്ഥിതിചെയ്തുകൊണ്ടു ശസ്ത്രം ദൈവജ്ഞനെ കാണിച്ചുവോ ആ ഖഡ്ഗലഗ്നത്തിലൊ അതിന്റെ ഏഴാംഭാവത്തിലോ പാപൻ നിന്നാൽ ഖഡ്ഗം ചുവട്ടിൽവച്ചു മുറിയാനിടയാകും അഞ്ചാംഭാവത്തിലും ഒൻപതാംഭാവത്തിലും പാപന്മാർ നിന്നാൽ ഖഡ്ഗത്തിനു ഭംഗം നേരിടും. പത്തിലും നാലിലും പാപന്മാർ നിന്നാൽ ഖഡ്ഗം മദ്ധ്യത്തിൽ വച്ചു് ഒടിയുന്നതാണു്. പതിനൊന്നാംഭാവത്തിലോ മൂന്നാംഭാവത്തിലോ പാപന്മാർനിന്നാൽ ഖഡ്ഗത്തിന്റെ അഗ്രഭാഗം ഒടിയാനിടയുണ്ടു്.

മിത്രസ്വാത്മ്യച്ഛന്നിചാരിവർഗ്ഗാനധിഗതാ ഗ്രഹാ.
തത്തദ്വശ്ഗ്സ്ഥലായത്തം ശസ്ത്രമിത്യഭിധീയതേ ൨൯

* സന്മുഖോ യദി ഖേടസ്സ്യാത്തദീയം ഖഡ്ഗമുച്യതേ
തിര്യങ്മുഖശ്ചേത്തച്ഛസ്ത്രമന്യദീയമിതീരയേൽ ൩൦

---

* "സന്മുഖോ യദി ഖഡ്ഗീ സ്യാൽ"എന്നു പാഠഭേദം കാണുന്നു. ഈ പാഠത്തിനു അർത്ഥവൈകല്യം സംഭവിക്കുന്നതിനാൽ "സന്മുഖോ യദി ഖേടസ്യാൽ"എന്ന പാഠത്തെ സ്വീകരിക്കുകയും സന്മുഖശബ്ദത്തെ പ്രകൃതത്തിനനുസരിച്ചു പരസ്പരദൃഷ്ടിയെന്നു വ്യാഖ്യാനിക്കുകയും ചെയ്യുന്നതാകുന്നു. ജിതേന്ദ്രമാല 336-ാം പാട്ടൽ, സ്വീകൃതപാഠഭേദത്തേയും ഈ വ്യാഖ്യാനത്തെയും അനുകൂലിക്കുന്നുമുണ്ടു്. ആ പാട്ടൽ അടിയിൽ കുറിക്കുന്നു.

തന്നേർമുകനോക്കിററനൽതാന്തർപിറിന്തു
പിന്നെ മുകനോക്കിർ പിററതാ—മിന്നേ
കവിഴ്ന്തു നിലനോക്കിർ കൈയുടയാൻചാകു
മവിഴ്ന്തു നിലൻചേർവതന്റെ.

അധോമുഖ്യേ തസങ്ഗ്രാമേച്യുതമാഹൃതമുച്യതേ
തത്തച്ചേഷ്ടാനുരൂപേണ സ്വാന്യാഹരണവിസ്മൃതിഃ

സാരം ഉദയം, ആരൂഢം, ഛത്രം ഈ രാശികളെ മിത്രവർഗ്ഗം സ്വവർഗ്ഗം, അത്യുച്ചവർഗ്ഗം ശത്രുവർഗ്ഗം, നീചവർഗ്ഗം ഇവയിൽ ഏതു വർഗ്ഗത്തെ പ്രാപിച്ച ഗ്രഹം നോക്കുന്നുവോ ഖഡ്ഗം ആ വർഗ്ഗത്താൽ സൂചിപ്പിക്കപ്പെടുന്ന ആളിന്റേതാണെന്നു പറയണം. എങ്ങനെയെന്നാൽ ഉദയാരൂഢഛത്രരാശികളെ മിത്രവർഗ്ഗത്തെ പ്രാപിച്ചഗ്രഹം വീക്ഷിക്കുന്നുവെങ്കിൽഖഡ്ഗം ബന്ധുവിന്റേതാണെന്നും സ്വവർഗ്ഗത്തെ പ്രാപിച്ച ഗ്രഹം വീക്ഷിക്കുന്നുവെങ്കിൽ ഖഡ്ഗം സ്വന്തമാണെന്നും അത്യുച്ചവർഗ്ഗത്തെ പ്രാപിച്ച ഗ്രഹം വീക്ഷിച്ചാൽ ഖഡ്ഗം തന്നേക്കാൾ ഉയർന്ന നിലയിലുള്ള ആളിന്റേതാണെന്നും നീചവർഗ്ഗത്തെ പ്രാപിച്ച ഗ്രഹം ദൃഷ്ടിചെയ്താൽ ഖഡ്ഗം തന്നിൽ താണ ഒരുവന്റേതാണെന്നും ശത്രുവർഗ്ഗത്തെ പ്രാപിച്ച ഗ്രഹം വീക്ഷിക്കുന്നുവെങ്കിൽ ഖഡ്ഗം ശത്രുവിന്റേതാണെന്നും ഗ്രഹിക്കേണ്ടതാകുന്നു. (1) സന്മുഖഗ്രഹം (പരസ്പരദൃഷ്ടിയുള്ള ഗ്രഹം) ഉദയാരൂഢരാശികളെ വീക്ഷിക്കുമെങ്കിൽ ഖഡ്ഗം സ്വന്തമായിരിക്കും. (2) തിര്യങ്മുഖഗ്രഹം (കുറുകെ നോക്കുന്ന ഗ്രഹം) നോക്കുന്നുവെങ്കിൽ ഖഡ്ഗം അന്യന്റേതാകുന്നു. (3) അധോമുഖഗ്രഹം (കീഴ്പ്പോട്ടു നോക്കുന്ന ഗ്രഹം) നോക്കുന്നുവെങ്കിൽ യുദ്ധത്തിൽ ഖഡ്ഗം പ്രതിപക്ഷിയാൽ നിലംപതിപ്പിക്കപ്പെട്ടതാണെന്നു പറയണം. അതതുഗ്രഹത്തിന്റെ ചേഷ്ടാനുസരണം ഖഡ്ഗം തന്റേതോ അന്യന്റേതോ അപഹ

---

(1) (2) (3) സന്മുഖഗ്രഹം തിര്യങ്മുഖഗ്രഹം അധോമുഖഗ്രഹം ഇവയെ ധാതുജ്ഞാനകാണ്ഡത്തിൽ നിന്നും ഗ്രഹിച്ചുകൊള്ളണം.

രിക്കപ്പെട്ടതോ മറക്കപ്പെട്ടതോ ഇത്യാദി വിവരങ്ങൾ ഗ്രഹിച്ചുകൊള്ളണം.

ശല്യപ്രശ്നേ തു തൽകാലേ പാദഭാവസുനേത്രയുക്
അഭ്യസ്താ നുപസങ്ഖ്യാദിശേഷാണാം ഫലമുച്യതേ.

സാരം—ശല്യപ്രശ്നത്തിൽ തൽക്കാലഛായ അളന്ന് അതിനോട് ഇരുപത്തെട്ടു കൂട്ടി പന്ത്രണ്ടുകൊണ്ടു ഗുണിച്ച് പതിനാറുകൊണ്ട് ഹരിച്ചാൽ കിട്ടുന്ന ശിഷ്ടത്തിനു ഫലം പറയുന്നു.

പതിനാറുകൊണ്ടു ഹരിച്ചാൽ ശിഷ്ടമില്ലാതെ വന്നാൽ ശിഷ്ടം പതിനാറാണെന്നു ധരിച്ചുകൊള്ളണം.

കപാലാസ്ഥീഷ്ടകാലോഷ്ട കാഷ്ഠദേവവിഗ്രഹാഃ
ശവാങ്ഗാരകധാന്യാനി ധനപാഷാണദർദ്ദുരാഃ [illegible]
ഗോസ്ഥിശ്വാസ്ഥിപിശാചാശ്ച ക്രമാച്ഛല്യാനി ഷോഡശ.

സാരം—ശല്യങ്ങൾ (1) തലയോട് (2) അസ്ഥി (3) ചെങ്കൽ (4) ഓട് (5) വിറക് (6) ദേവതാവിഗ്രഹം (7) ചാമ്പൽ (8) ശവം (9) കരി (10) ധാന്യം (11) ധനം (പൊൻ വെള്ളി തുടങ്ങിയവ) (12) കരിങ്കൽ (13) തവള (14) പശുവിന്റെ അസ്ഥി (15) പട്ടിയുടെ അസ്ഥി (16) പിശാചം ഇങ്ങനെ യഥാക്രമം പതിനാറാകുന്നു.

ഏഷു ശല്യേഷു മണ്ഡൂകസ്വർണ്ണഗോസ്ഥി ച ധാന്യകം
ദൃഷ്ടചേദുത്തമം ചാന്യേ സർവ്വേപ്യശുഭാവഹാഃ

സാരം—ശല്യങ്ങൾ പതിനാറിൽ തവള ധനം പശുവിന്റെ അസ്ഥി ധാന്യം ഈ ശല്യങ്ങൾ കാണപ്പെടുമെങ്കിൽ അതു് ഉത്തമമായിട്ടുള്ളതാകുന്നു. മറ്റുള്ള ശല്യങ്ങളെല്ലാം അശുഭങ്ങളാണ്. ആദ്യത്തെ പദ്യത്തിൽ പറഞ്ഞതുപോലെ അളന്നുകിട്ടിയ ഛായയോട് ഇരുപത്തെട്ടുകൂട്ടി പന്ത്ര

ണ്ടുകൊണ്ടു ഗുണിച്ച് പതിനാറുകൊണ്ടു ഹരിച്ചാൽ കിട്ടുന്ന ശിഷ്ടം ശല്യങ്ങളുടെ ക്രമസംഖ്യയെ കുറിക്കുന്നു. ഛായ അളന്നപ്പോൾ പന്ത്രണ്ട് അടി കണ്ടുവെന്നിരിക്കട്ടെ; അതിനോട് ഇരുപത്തെട്ടു കൂട്ടുമ്പോൾ നാല്പതു കിട്ടും. അതിനെ പന്ത്രണ്ടുകൊണ്ടു ഗുണിച്ചാൽ ഫലം നാനൂറ്റിഎൺപതാണ്. 480-നെ 16 കൊണ്ട് ഹരിച്ചാൽ ശിഷ്ടമില്ല. അങ്ങനെ വരുമ്പോൾ ശിഷ്ടം പതിനാറാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതനുസരിച്ച് ഇവിടെ പിശാചശല്യം കാണപ്പെട്ടു. പിശാചശല്യം അശുഭമാണെന്നും അറിഞ്ഞുകൊള്ളണം.

അഹിചക്രം പ്രവക്ഷ്യാമി യഥാ സർവ്വജ്ഞഭാഷിതം ൪൦൧

ദ്രവ്യം ശല്യം തഥാ ശൂന്യം യേന ജാനാതി സാധകാഃ
ഊർദ്ധ്വം രേഖാഷ്ടകം ലേഖ്യം തിര്യക് പഞ്ചതഥൈവ ച ർവേ

അഹിചക്രം ഭവേദേവമഷ്ടാവിംശതി കോഷ്ഠകം
അഷ്ടാവിംശതികോഷ്ഠേഷു ധാനിഷ്ഠ്യാദികാം ന്യസേൽ

യത്ര ഭേ തിഷ്ഠതി ശശീ തത്ര ശല്യമുദാഹൃതം
ഉദയർക്ഷാദികാം ന്യസ്യേദഷ്ടാവിംശതികോഷ്ഠകേ ൪൦൨

ഗണയേച്ചന്ദ്രനക്ഷത്രം തത്ര ശല്യം പ്രകീർത്തിതം

സാരം—സർവ്വജ്ഞന്മാരാൽ പറയപ്പെട്ട അഹിചക്രത്തെ ഞാൻ പറയുന്നു. ഇതിൽനിന്നും ദ്രവ്യം, ശല്യം ശൂന്യം ഈ മൂന്നിനെയും സാധകൻ അറിയുന്നു. കിഴമേൽ എട്ടുവരെയും കുറുകെ അഞ്ചു വരെയും വരയ്ക്കുക. ഇരുപത്തെട്ടു ഖണ്ഡങ്ങൾ കിട്ടും. ഇതത്രെ അഹിചക്രമെന്നു പറയപ്പെടുന്നത്. ഈ ഇരുപത്തെട്ടു ഖണ്ഡങ്ങളിലും കാർത്തിക തുടങ്ങി ഇരുപത്തെട്ടു നക്ഷത്രങ്ങളെയും (അഭിജിത്ത് ഉൾപ്പടെ) യഥാക്രമം അടയാളപ്പെടുത്താകുന്നു. അവയിൽ ഏതു നക്ഷത്രത്തിൽ ചന്ദ്രൻ നില്ക്കുന്നുവോ ആ സ്ഥാനത്തു ശല്യത്തെ

ഗ്രഹിച്ചുകൊള്ളണം. പ്രശ്നസമയത്തിൽ ഉദിച്ച നക്ഷത്രം തുടങ്ങി ഇരുപത്തെട്ടു നക്ഷത്രങ്ങളെയും ന്യസിച്ചു ചന്ദ്രൻ സ്ഥിതിചെയ്യുന്ന നക്ഷത്രംവരെ എണ്ണി അവിടെ ശല്യം നില്ക്കുന്നതായി ഗ്രഹിക്കുകയും ചെയ്യാം.

നധേനിവനൈകസ്ഥസ്സംഭ്രാന്തോ യത്ര ഭൂതലേ
തത്ര ചക്രമിദം സ്ഥാപ്യം സ്ഥാനദപാംമുഖാസ്ഥിതം

സാരം—നിധിയെടുക്കാനായി ഏതൊരിടത്തു ചുററിത്തിരിയുന്നുവൊ ആ സ്ഥലത്ത് ഈ അഹിചക്രത്തെ നേരാകംവണ്ണം സ്ഥാപിക്കണം.

തത്ര പൌഷ്ണാശ്വിയാമ്യർക്ഷം കൃത്തികാ പിതൃഭാഗ്യകം
ഉത്തരാ ഫൽഗുനീ ലേഖ്യം പൂർവ്വപങ്ക്ത്യംഭസപ്തകം
അഹിർബുദ്ധ്ന്യാദിപാദർക്ഷം ശതഭം ബ്രഹ്മസാപ്പ്ദം
പുഷ്യഹസ്തം സമാലേഖ്യം ദ്വിതീയാം പങ്ക്തിമാസ്ഥിതം
വിധിവിഷ്ണുധനിഷ്ഠാഖ്യം സൌമ്യം രൌദ്രപുനർവ്വസു
ചിത്രാഭം ച തൃതീയായാം പങ്ക്തൌ ധിഷ്ണ്യസപ്തകം
വിശ്വർക്ഷം തോയഭം മൂലം ജ്യേഷ്ഠാമൈത്രവിശാഖകേ
സ്വാതീപങ്ക്തൌ ചതുർത്ഥ്യാം തു കൃത്വാ ചക്രം വിലേ
(ഖയേൽ
ഏവം പ്രജായതേ ചക്രേ പ്രസ്താരാ പന്നഗാകൃതിഃ
ദ്വാരശാഖേ മഖായാമ്യേ ദ്വാരസ്ഥാ കൃത്തികാ മതാ ൪൦

സാരം—അഹിചക്രത്തിൻെറ മേൽഭാഗം കിഴക്കും കീഴ്ഭാഗം പടിഞ്ഞാറും വലതുഭാഗം തെക്കും ഇടതുഭാഗം വടക്കുമാകുന്നു. കിഴക്ക് ആദ്യത്തെ വരിയിലുള്ള ഖണ്ഡികകളിൽ വടക്കേയററത്തെ ഖണ്ഡികതുടങ്ങി (1) രേവതി (2) അശ്വതി (3) ഭരണി (4) കാർത്തിക (5) മകം (6) പൂരം (7) ഉത്രം ഈ ഏഴു നക്ഷത്രങ്ങളെയും സ്ഥാപിക്കണം. അനന്തരം അതിൻെറ താഴത്തെ വരിയിൽ (1) ഉത്തൃട്ടാതി (2) പൂരുരുട്ടാതി (3) ചതയം (4) രോഹിണി (5) ആയില്യം (6) പൂയം (7) അത്തം ഈ ഏഴു നക്ഷത്രങ്ങളെ സ്ഥാപിക്കേണ്ടതാകുന്നു. അതിൻെറ താഴത്തെ വരിയിൽ (1) അഭി

ജിത്ത് (2) തിരുവോണം (3) അവിട്ടം (4) മകയിരം (5) തിരുവാതിര (6) പുണർതം (7) ചിത്തിര ഈ എഴ നക്ഷത്രങ്ങളെയും സ്ഥാപിക്കേണ്ടതാണ്. അതിന്റെ താഴത്തെ വരിയിൽ, അതായത് പടിഞ്ഞാറെ അററത്തെ വരിയിൽ 1. ഉത്രാടം 2. പൂരാടം 3 മൂലം 4. കേട്ട 5. അനിഴം 6. വിശാഖം 7. ചോതി ഈ നക്ഷത്രങ്ങളെയും അടയ്ക്കണം. ഇത്രയുംകൊണ്ട് അഹിചക്രം രൂപവൽക്കരിക്കപ്പെട്ടു. ഇപ്രകാരം അഹിചക്രത്തിൽ നക്ഷത്രന്യാസം ചെയ്തുകഴിയുമ്പോൾ ദ്വാരത്തിന്റെ നേക്കു കാർത്തികയും ദ്വാരത്തിന്റെ ഇടത്തും വലത്തുമുള്ള ശാഖകളിൽ യഥാക്രമം ഭരണിയും മകവും വരുന്നതാണ്.



അഹിചക്രം

കിഴക്ക്.

ദ്വാരശാഖ ദ്വാരം ദ്വാരശാഖ

വടക്ക്. തെക്ക്.

| | | | | | | |
|---|---|---|---|---|---|---|
| രേവതി ച | അശ്വതി ച | ഭരണി ച | കാർത്തിക ച | മകം ച | പൂരം ര | ഉത്രം ര |
| ഉത്രട്ടാതി ര | പൂരുരുട്ടാതി ച | ചതയം ര | രോഹിണി ര | ആയില്യം ച | പൂയം ച | അത്തം ര |
| അഭിജിത്ത് ര | തിരുവോണം ച | അവിട്ടം ച | മകയിരം ര | തിരുവാതിര ച | പുണർതം ച | ചിത്തിര ര |
| ഉത്രാടം ച | പൂരാടം ച | മൂലം ര | കേട്ട ര | അനിഴം ര | വിശാഖം ര | ചോതി ര |

പടിഞ്ഞാറ്.

അഹിചക്രത്തിൽ 'ര' എന്നും 'ച' എന്നും എഴുതിയിരിക്കുന്നിടത്തു രവിയുടേതെന്നും ചന്ദ്രന്റേതെന്നും മനസ്സിലാക്കിക്കൊള്ളണം

അശ്വിനീപൂർവ്വാഷാഢാദിത്രികം പഞ്ചചതുഷ്ടയം ൪൧൭
രേവതീപൂർവ്വാഭാർദ്രേന്ദോർദ്വാന്യന്യാനി തു ഭാസ്വതഃ

സാരം — അശ്വതിതുടങ്ങി മൂന്നു നക്ഷത്രങ്ങളും തിരുവാതിരമുതൽ അഞ്ചു നക്ഷത്രങ്ങളും പൂരാടം തുടങ്ങി നാലു നക്ഷത്രങ്ങളും രേവതി, പൂരുരുട്ടാതി ഈ രണ്ടു നക്ഷത്രങ്ങളും ചന്ദ്രന്റേതും, ബാക്കിയുള്ള രോഹിണി, മകയിരം, പൂരം, ഉത്രം, അത്തം, ചിത്തിര, ചോതി, വിശാഖം, അനിഴം, കേട്ട, മൂലം, അഭിജിത്തു്, ചതയം, ഉത്രട്ടാതി ഇവ രവിയുടേതുമാകുന്നു.

ഉദയാദിഗതാന്നാഡ്യോ ഭാനാം ഷഷ്ട്യാപ്തശേഷകെ ൪൧൮
ദിനേഭുക്തയുക്താ യേ ഭേഭ്യസ്തൽകാലചന്ദ്രമാഃ
ഷഷ്ടിഘ്നം തം നിശാനാഥം ശാന്തോദ്ധൃതം പുനഃ ൪൧൯
യുഗൈർഗ്ഗോണം ഭേഭ്യസ്താൽ പ്രാഗാദിചക്രവർഗ്ഗഗേ
ചന്ദ്രവൽസാധയേൽ സൂര്യ്യമൃക്ഷസ്ഥം ചേഷ്ടകാലികം ൪൨൦

സാരം — തല്ക്കാലചന്ദ്രൻ നില്ക്കുന്ന നക്ഷത്രത്തിൽ കഴിഞ്ഞ നാഴിക (പ്രശ്നാരൂഢസമയംവരെ കഴിഞ്ഞ നാഴിക)യെ ഇരുപത്തേഴുകൊണ്ടു ഗുണിച്ചു അറുപതുകൊണ്ടു ഹരിച്ചാൽ ശിഷ്ടം എത്ര കിട്ടുന്നുവോ, ഇഷ്ടദിവസത്തെ നക്ഷത്രം തുടങ്ങി അത്രാമത്തെ നക്ഷത്രത്തിൽ തല്ക്കാലചന്ദ്രൻ ദിനേഭുക്തനായി ഭവിക്കുന്നു. തല്ക്കാലനക്ഷത്രത്തിലെ ഭുക്തനാഴികയെ (കഴിഞ്ഞ നാഴികയെ) അറുപതുകൊണ്ടു ഗുണിച്ചു ൪൫ കൊണ്ടു ഹരിച്ചാൽ കിട്ടുന്ന ഹരണഫലത്തെ വീണ്ടും നാലുകൊണ്ടു ഹരിക്കണം. ശിഷ്ടസംഖ്യ കിഴക്കുതുടങ്ങി ഏതു ദിക്കിനെ കുറിക്കുന്നുവോ ആ ദിക്കിൽ തല്ക്കാലചന്ദ്രൻ സ്ഥിതിചെയ്യുന്നുവെന്നു മനസ്സിലാക്കണം. തല്ക്കാലസൂര്യ്യനെ അറിവാനും ഇതുതന്നെയാണു മാർഗ്ഗം.

ഈ ക്രിയയെ ഉദാഹരണത്താൽ വെളിപ്പെടുത്തുന്നു. (൧) തല്ക്കാലനക്ഷത്രം വിശാഖവും അതിൽ ഇഷ്ടസമയം

വരെ കഴിഞ്ഞ നാഴിക ൨൧-ം ആണെന്നിരിക്കട്ടെ. ആഭുക്തനാഴികയായ ൨൧-നെ ൨൭ കൊണ്ടു പെരുക്കണം. ഫലം ൫൬൭ വരും അതിനെ ൬൦ കൊണ്ടു ഹരിച്ചാൽ ശിഷ്ടം ൨൭ ആണല്ലോ കിട്ടുക. തല്ക്കാലനക്ഷത്രമാകുന്ന വിശാഖം മുതൽ എണ്ണിയാൽ ൨൭-ാമത്തെ നക്ഷത്രം ചോതിയാകുന്നു തല്ക്കാലചന്ദ്രൻ ചോതിയിൽ നില്ക്കുന്നു വെന്നു ധരിക്കേണ്ടതാണ്. (൨)ഇനി ദിക്കറിവാനുള്ള ക്രിയയ്ക്കു ഉദാ: തല്ക്കാലചന്ദ്രൻെറ ഭുക്തനാഴിക (തല്ക്കാലചന്ദ്രനിൽ കഴിഞ്ഞനാഴിക) ൨൧ ആണല്ലൊ. അതിനെ ൬൦ കൊണ്ടു ഗുണിച്ചാൽ ൧൨൬൦ ഗുണനഫലം കിട്ടും അതിനെ ൪൫ കൊണ്ടു ഹരിക്കണം. ൨൮ ഹരണഫലം വരും. അതിനെ ൪ കൊണ്ടു ഹരിച്ചാൽ ശിഷ്ടം ൪ തന്നെയാണല്ലോ. കിഴക്കുതുടങ്ങി ൪ ാമത്തെ ദിക്കായ വടക്കു തല്ക്കാലചന്ദ്രൻ വൎത്തിക്കുന്നുവെന്നും മനസ്സിലാക്കാം.

പശ്ചാദവിലോകയേത്തൗ ച സ്വൎക്ഷേ വാചാന്യഭേസ്ഥിതൗ ചന്ദ്രൎക്ഷേ യദാൎക്കേന്ദു നിധിസ്തത്ര ന സംശയഃ ൪൧

ഭാനുൎക്ഷേ സ്ഥിതൌ തൗ ചേത്തദാ ശല്യം ച നാന്യഥാ

സാരം — മുമ്പൊന്നപ്രകാരം സൂൎയ്യചന്ദ്രന്മാരുടെ സ്ഥിതി അറിഞ്ഞതിനുശേഷം അവർ സ്വഗൃഹത്തിലൊ അന്യഗൃഹത്തിലൊ സ്ഥിതിചെയ്യുന്നതെന്നു മനസ്സിലാക്കണം. ചന്ദ്രനും സൂൎയ്യനും ചന്ദ്രൻെറ ഭവനത്തിൽ സ്ഥിതി ചെയ്യുന്നുവെങ്കിൽ അവിടെ വിധിയുണ്ടായിരിക്കും; സംശയമില്ല സൂൎയ്യക്ഷേത്രത്തിൽ രണ്ടുപേരും സ്ഥിതിചെയ്യുന്നതായാൽ മുമ്പൊന്ന ശല്യമുണ്ടായിരിക്കും; അന്യഥാ സംഭവിക്കുകയില്ല.

സ്വസ്വഭവസ്ഥിതയം ജ്ഞേയം നാസ്തികിഞ്ചിദവിപൎയ്യയേൎഗ്ഗൃഹ

സ്ഥിതം നോലഭതേ ദ്രവ്യം ചന്ദ്രേ ക്രൂരഗ്രഹാന്വിതേ

സാരം — സൂൎയ്യനും ചന്ദ്രനും സ്വസ്വഗൃഹങ്ങളിൽ സ്ഥിതിചെയ്യുന്നതും രണ്ടാളും ഒരേ ഗൃഹത്തിൽ സ്ഥിതി

ചെയ്യുന്നതുംകണ്ടു്, നിധി, ശല്യം ഇവയുടെ സ്ഥിതി മേൽ പ്രകാരം മനസ്സിലാക്കിയാൽ, ചന്ദ്രനെ ക്രൂരഗ്രഹം നോക്കുന്നുണ്ടെങ്കിൽ നിധിയുണ്ടെങ്കിലും അതു ലഭിക്കുകയില്ലെന്നു പറയണം.

പൂർണ്ണേ ചന്ദ്രേ ഭവന്മുദ്രാ ക്ഷീണേ ചന്ദ്രേ$\int$ല്പകോനിധിഃ

ഗ്രഹദൃഷ്ടിവശാൽ സോപി വിജ്ഞേയോ നവധാ ബുധൈഃ
ഹേമതാരം ച താമ്രാം രത്നം കാംസ്യായസം ത്രപു

നാഗം ചന്ദ്രേ വിജാനീയാദ്ഭാസ്കരാദിഗ്രഹേക്ഷിതേ

സാരം — ചന്ദ്രനു പുഷ്ടിയുണ്ടായിരുന്നാൽ നിധിയിൽ മുദ്രയുണ്ടായിരിക്കും. ക്ഷീണചന്ദ്രനാണെങ്കിൽ നിധി അല്പമാത്രമായിരിക്കും. ചന്ദ്രനെ നോക്കുന്ന ഗ്രഹങ്ങളെ അനുസരിച്ചു് ഒൻപതു പ്രകാരത്തിലുള്ള നിധി [illegible] അറിയപ്പെടേണ്ടതാകുന്നു. ഏതു ഗ്രഹം നോക്കിയാൽ നിധി ഏതു ദ്രവ്യമയമാണെന്നും ചന്ദ്രൻ നോക്കിയാൽ (അഹിചക്രത്തിലെ നക്ഷത്രസ്ഥിതികൊണ്ടു ഗ്രഹിക്കപ്പെട്ട ചന്ദ്രനെക്കൊണ്ടാണല്ലോ നിധിയിരിപ്പുണ്ടെന്നു മനസ്സിലാക്കുന്നതു്. ആ അഹിചക്രചന്ദ്രനെ ദശാചന്ദ്രൻ വീക്ഷിക്കുന്നുവെങ്കിൽ) നിധി വെള്ളിയോ മുത്തോ ആയിരിക്കുമെന്നും കുജൻ നോക്കിയാൽ നിധി ചെമ്പായിരിക്കുമെന്നും ബുധൻ നോക്കിയാൽ പിച്ചളയാണെന്നും ഗുരു വീക്ഷിച്ചാൽ രത്നമാണെന്നും ശുക്രൻ നോക്കിയാൽ വെങ്കലമെന്നും ശനി വീക്ഷിച്ചാൽ ഇരുമ്പെന്നും രാഹുവാണെങ്കിൽ ഈയമെന്നും കേതു നോക്കിയാൽ നാകമെന്നും പറയേണ്ടതാകുന്നു. (മുദ്രയെന്ന പദത്തിനെ ചിലർ അധികമെന്ന അർത്ഥത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നു. ആ വ്യാഖ്യാനത്തിനു സാധുത്വം കല്പിക്കേണ്ടതാണു്. മൂലത്തിൽ ക്ഷീണചന്ദ്രനു് അല്പനിധി നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതിനാൽ പൂർണ്ണചന്ദ്രനു് അനല്പനിധിയെ കല്പിക്കുന്നതു യുക്തമാണല്ലോ.)

മിശ്രൈർമ്മിശ്രം ഭവേദ് ദ്രവ്യം ശൂന്യം ദൃഷ്ടിവിപര്യയേ.
സർവ്വഗ്രഹേക്ഷിതേ ചന്ദ്രേ നിർദ്ദിഷ്ടോ ƒസൌ മഹാനിധി.

സാരം—പല ഗ്രഹങ്ങൾ വീക്ഷിക്കുന്നുവെങ്കിൽ, നിധിയും പല രൂപത്തോടുകൂടിയതായിരിക്കും യാതൊരു ഗ്രഹവും ചന്ദ്രനെ വീക്ഷിക്കാതിരുന്നാൽ നിധി ശൂന്യമാണെന്നു പറയണം. ചന്ദ്രൻ സർവ്വരാലും വീക്ഷിക്കപ്പെട്ടാൽ (ഇവിടെ രാഹുകേതുക്കളിൽ ഒന്നിന്റെ യോഗത്തെ ദൃഷ്ടികളായകരം സ്വീകരിച്ചുകൊണ്ടാൽമതി) മഹാനിധിയെ നിർദ്ദേശിച്ചുകൊള്ളണം.

ശുഭക്ഷേത്രഗതേ ചന്ദ്രേ ലാഭസ്സ്യാന്നാത്ര സംശയഃ ൪൨൦
പാപക്ഷേത്രേ ന ലാഭോ ഹി വിജ്ഞേയഃ ഖഗപാരഗൈഃ

സാരം—ചന്ദ്രൻ ശുഭക്ഷേത്രത്തിൽ നിന്നാൽ, സംശയം വിനാ നിധിലാഭമുണ്ടാകും. പാപക്ഷേത്രത്തിൽ നിന്നാൽ ശനി ലഭിക്കയില്ലെന്നു ശല്യനിർണ്ണയസമർത്ഥന്മാർ അറിയേണ്ടതാകുന്നു.

ഹേമതാരം ച താമ്രാരം പാഷാണം മൃണ്മയായസം ൪൨൧
സൂര്യാദിഗ്രഹഗേ ചന്ദ്രേ ദ്രവ്യഭാണ്ഡം പ്രജായതേ.

സാരം—ചന്ദ്രൻ സൂര്യഗ്രഹത്തിൽ നിന്നാൽ നിധിയിരിക്കുന്ന പാത്രം തങ്കമയമാണെന്നും സ്വക്ഷേത്രത്തിൽ നിന്നാൽ പാത്രം മുത്തുപതിച്ചതോ രജതമയമോ ആണെന്നും കുജഗ്രഹത്തിൽ നിന്നാൽ ചെമ്പുക്കുടമെന്നും ബുധഗ്രഹത്തിൽ നിന്നാൽ പിച്ചളപ്പാത്രമെന്നും ഗുരുഭവനത്തിൽ നിന്നാൽ പാഷാണകുംഭമെന്നും ശുക്രഗ്രഹത്തിൽ നിന്നാൽ മൺകുടമെന്നും ശനിഗ്രഹത്തിൽ നിന്നാൽ ഇരിമ്പുപാത്രമെന്നും ഗ്രഹിക്കേണ്ടതാകുന്നു.

ഭുക്തരാശ്യംശമാനേന ഭൂമാനം കോപിതൈഃ കരൈഃ ൪൨൨

നീചേ വിഘ്നം പരം നീചേ ജലസ്ഥോऽസൌ ഭവേന്നിധിഃ
സ്വോച്ചസ്ഥ ഊർദ്ധ്വഗം ദ്രവ്യം വനാംശകക്രമേണ ച

പരമോച്ചേ പരേ തുംഗേ ഭിത്തിസ്ഥം തൃക്ഷസംക്രമേ

സാരം — ചന്ദ്രൻ ഭുജിച്ച രാശ്യംശകത്തിന്റെ കണക്കു കൊണ്ടും അവിടെ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങളുടെ എണ്ണം കൊണ്ടും ഭൂഗർഭത്തിലിരിക്കുന്ന നിധിയുടെ സ്ഥാനം കാണേണ്ടതാകുന്നു. ചന്ദ്രൻ നീചാംശകത്തിൽ നിന്നാൽ നിധി ലാഭവിഷയത്തിൽ വിഘ്നം നേരിടുമെന്നും പരമനീചത്തിൽ നിന്നാൽ നിധി ജലത്തിൽ ഇരിക്കുന്നുവെന്നും പറയണം. ചന്ദ്രൻ തന്റെ ഉച്ചരാശിയിൽ നില്ക്കുകയോ അംശകിക്കുകയോ ചെയ്താൽ നിധി മുകളിൽ ഇരിക്കുന്നുവെന്നും പരമോച്ചത്തിൽ നില്ക്കുകയോ അംശകിക്കുകയോ ചെയ്താൽ നിധി ഏറ്റവും മുകളിൽ ഇരിക്കുന്നുവെന്നാം. ചന്ദ്രൻ രാശിസന്ധിയിൽ നില്ക്കുകയോ അംശകിക്കുകയോ ചെയ്താൽ നിധി ഭിത്തിയിലിരിക്കുന്നുവെന്നും ഗ്രഹിക്കേണ്ടതാകുന്നു.

ചന്ദ്രാംശഭുക്തമാനേന ദ്രവ്യസംഖ്യാ വിധീയതേ ൪൨൪

തസ്യാ ദശഗുണാവൃദ്ധിഃ ഷഡ്വർഗ്ഗേന്ദുബലക്രമാൽ
ഗ്രഹോമുഖം ഗ്രഹശ്ചൈവ ക്ഷേത്രപാലശ്ച മാതൃകാഃ

ദീപേശം ഭീഷണം രുദ്രം യക്ഷം നാഗം വിദുഃ ക്രമാൽ.
ഗ്രഹേ ഹോമഃ പ്രകർത്തവ്യോ മുഖേ നാരായണോ ബലിഃ

ക്ഷേത്രപാലേ സുരാം മാംസം മാതൃകായാം മഹാബലിഃ
ദീപേശേ ദീപജാ പൂജാ ഭീഷണേ ഭീഷണാർച്ചനം

രുദ്രേ ച രുദ്രജോജാപ്യോ യക്ഷേ യക്ഷാദിശാന്തയഃ
നാഗേ നാഗഗ്രഹാഃ പൂജ്യാ ഗണനാഥേന സംയുതാഃ ൪൨൫

ലക്ഷ്മീധരാദിതന്ത്രാണി സർവ്വകാര്യേഷു പൂജയേൽ.

സാരം—ചന്ദ്രൻ എത്ര അംശകം ഭുജിച്ചുവോ അത്രയും നിധിയിരുപ്പുണ്ടെന്നു പറയണം. ഷഡ്വർഗ്ഗത്തിൽ ചന്ദ്രൻ ബലവാനായിരുന്നാൽ അതിൻെറ (ചന്ദ്രൻഭുജിച്ച അംശകത്തിൻെറ) പത്തുഗുണം നിധിയുണ്ടെന്നു പറയണം. ഓരോ ദശാംശത്തിനും യഥാക്രമം ഗ്രഹം, മുഖം, ഗ്രഹം, ക്ഷേത്രപാലം, മാതൃകകൾ, ദീപേശം, ഭീഷണം, രുദ്രം, യക്ഷം, നാശം ഇങ്ങനെ നാമകരണം ചെയ്യപ്പെട്ടിരിക്കുന്നു. ഒന്നാമത്തെ ഗ്രഹമെന്ന വൃദ്ധിക്കു ഹോമവും രണ്ടാമത്തെ മുഖമെന്ന വൃദ്ധിക്കു നാരായണബലിയും മൂന്നാമത്തെ ഗ്രഹമെന്ന വൃദ്ധിക്കു ഹോമവും നടത്തണം. നാലാമത്തെ ക്ഷേത്രപാലമെന്ന വൃദ്ധിക്കു മദ്യമാംസം നല്കണം അഞ്ചാമത്തേതായ മാതൃകാവൃദ്ധിക്കു മഹാബലി നടത്തേണ്ടതാകുന്നു. ആറാമത്തെ ദീപേശവൃദ്ധിക്കു ദീപാരാധനയും ഏഴാമത്തെ ഭീഷണമെന്ന വൃദ്ധിക്കു ഭീകരദേവതാപൂജയും നടത്തേണ്ടതാകുന്നു. എട്ടാമത്തേതായ രുദ്രമെന്ന വൃദ്ധിക്കു രുദ്രസൂക്തം ജപിക്കുകയും ഒൻപതാമത്തെ യക്ഷവൃദ്ധിക്കു യക്ഷാദികളെ ശാന്തിപ്പെടുത്തുകയും ചെയ്യണം. പത്താമത്തേതായ നാഗമെന്ന വൃദ്ധിക്കു ഗണനാഥനോടുകൂടിയ നാഗഗ്രഹങ്ങളെ പൂജിക്കേണ്ടതാകുന്നു. സർവ്വകാര്യങ്ങളിലും ലക്ഷ്മീധരാദിതങ്ങളെ വിശേഷിച്ചും പൂജിക്കേണ്ടതുമാണ്.

ഏവം കൃതേ വിധാനേ ഹി നിരസാദ്ധ്യോऽപി സിദ്ധ്യതി
നിധിപ്രാപ്ത്യാ നരാലോകേ വന്ദനീയാ ന സംശയഃ

സാരം—ഇപ്രകാരം പൂജാവിധാനങ്ങൾ അനുഷ്ഠിക്കപ്പെട്ടുമെങ്കിൽ എത്രതന്നെ അസാദ്ധ്യമായിരുന്നാലും സാധിക്കുന്നതാണ്. നിധിയെടുത്ത മനുഷ്യൻ സംശയംവിനാ ലോകത്തിൽ വന്ദിക്കപ്പെടുവാൻ യോഗ്യനായി ഭവിക്കുന്നു.

ശങ്കാസ്ഥലസ്യ വിസ്താരായാമാവന്യോന്യതാഡിനൌ
വിംശത്യാപഹൃതം ശേഷമരത്നിരിതി കീർത്തിതം
രത്നിം ഗുണിതാ നവഭിർന്നിരിസന്താനമുച്യതേ

തൽപ്രദേശം ഗുണിതഃാംകൈർ ഹൃതാ വിംശതിഭിര്യ്യദി
ശിഷ്ടമംഗുളമേവോക്തം രത്നിപ്രാദേശമംഗുളം

ഏവം ക്രമേണ രത്ന്യാദ്യമഗാധം കഥയേദ്ബുധഃ

സാരം—നിധിയുണ്ടെന്നു ശങ്കിക്കപ്പെട്ട പ്രദേശത്തിന്റെ നീളവും വീതിയും പ്രത്യേകം പ്രത്യേകം അളന്നു് അവതമ്മിൽ പെരുക്കി ഇരുപതുകൊണ്ടു് ഹരിച്ചാൽകിട്ടുന്ന ശിഷ്ടം അരത്നിയെന്നു പറയപ്പെടുന്നു. ഗുണനഫലമാകുന്ന രത്നിയെ ഒൻപതുകൊണ്ടു ഗുണിച്ചുകിട്ടുന്ന ഫലത്തിന്നു് നിരിസന്താനമെന്നുപേരാണു്. അതിനെ വീണ്ടും ഒൻപതുകൊണ്ടു് ഗുണിച്ചു് ഇരുപതുകൊണ്ടു് ഹരിക്കുമ്പോൾ കിട്ടുന്ന ശിഷ്ടം അംഗുലമാകുന്നു. ഇതിനെ രത്നിപ്രാദേശമംഗുലമെന്നു് പറയപ്പെടുന്നു. ഇപ്രകാരം ക്രിയ ചെയ്തു്, ഭൂമിയ്ക്കുള്ളിൽ ഇത്രഅരത്നി ഇത്രഅംഗുലം താഴ്ചയിൽ നിധിയിരുപ്പുണ്ടെന്നു പറയണം.

കേന്ദ്രേഷു പാപയുക്തേഷു പൃഷ്ടം ശല്യം ന ദൃശ്യതേ
ശുഭഗ്രഹയുതേഷ്വേഷു ശല്യം തത്ര പ്രജായതേ
പാപസൗമ്യയുതേ കേന്ദ്രേ ശല്യമസ്തീതി നിർദ്ദിശേൽ ര. ന. ര

സാരം—കേന്ദ്രങ്ങളിൽ പാപസ്ഥിതിഭവിച്ചാൽ ചോദിക്കപ്പെട്ട ശല്യം കാണപ്പെടുകയില്ല. കേന്ദ്രങ്ങൾ ശുഭഗ്രഹയുതമായിരുന്നാൽ ശല്യം കാണപ്പെടുന്നതാണു്. പാപന്മാരും ശുഭന്മാരുമുണ്ടായിരുന്നാൽ ശല്യമുണ്ടെന്നുമാത്രം പറയണം.

രവിഃ പശ്യതി ചേദ്ദേവാം കുജശ്ചേദ് ബ്രഹ്മരാക്ഷസം
കേന്ദ്രേ ചന്ദ്രാരസഹിതേ കുജനക്ഷത്രകോഷ്ഠകേ ര. ന. മ
പിപീലികാദ്ധ്യഃകേന്ദ്രേ തു ജീവചന്ദ്രസമന്വിതേ
ജീവനേത്ഥാ സുഗതേ കോഷ്ഠേ സപർണ്ണം ഗോപുരഷാസ്ഥിനീ.

സാരം—സൂര്യൻ കേന്ദ്രത്തെ നോക്കിയാൽ ദേവനെയും കുജൻ നോക്കിയാൽ ബ്രഹ്മരാക്ഷസനെയും പറയണം.

കേന്ദ്രത്തിൽ ചന്ദ്രനും ചൊവ്വയും നില്ക്കുകയും ആ രാശികളുടെ നക്ഷത്രകോഷ്ഠമാവുകയും ചെയ്താൽ അടിയിൽ എറുമ്പുകൾ ഉണ്ടായിരിക്കും. ഗുരുവും ചന്ദ്രനും കേന്ദ്രത്തിൽ നില്ക്കുകയും ഗുരുവിൻെറ നക്ഷത്രത്തിൽ കോഷ്ഠം ഭവിക്കുകയും ചെയ്താൽ സ്വർണ്ണത്തെയോ, പശുവിൻെറയോ പുരുഷൻെറയോ അസ്ഥികളെയോ പറയേണ്ടതാകുന്നു.

ഉദയാദ്ബുധകേന്ദ്രേഷു സ്വർഭാനുര്യദി തിഷ്ഠതി
രാഹുസ്ഥർക്ഷഗതേ കോഷ്ഠേ വല്മീകമുപദീപയുക്. ൪൩

സാരം — ഉദയാദ്ബുധകേന്ദ്രങ്ങളിൽ രാഹുനില്ക്കുകയും രാഹുവിൻെറ നക്ഷത്രത്തിൽ കോഷ്ഠംഭവിക്കുകയുംചെയ്താൽ ദീപത്തോടുകൂടിയ ചിതൽപ്പുററ് ഉണ്ടെന്നു പറയണം.

ശുഭാൻ കേന്ദ്രയുതാൻ പാപാഃ പശ്യന്തി ബലിനോ യദി
തൽക്ഷേത്രേ വിദ്യതേ ശല്യമേഷു പാപാ യദി സ്ഥിതാഃ
ദേവയക്ഷപിശാചാദ്യാസ്തത്ര തിഷ്ഠന്ത്യസംശയം
ഗ്രഹാംശസംഖ്യയാ തേഷാം ഖാതമാനം വദേൽ സുധീഃ ൪൪

സാരം കേന്ദ്രത്തിൽ നില്ക്കുന്ന ശുഭഗ്രഹങ്ങളെ ബലവാന്മാരായ പാപഗ്രഹങ്ങൾ നോക്കിയാൽ ശല്യമിരിപ്പുണ്ടെന്നു പറയണം. കേന്ദ്രങ്ങളിൽ പാപന്മാർ നിന്നാൽ ദേവയക്ഷപിശാചാദികൾ ആ സ്ഥലത്തുണ്ടെന്നുള്ളതിനു സംശയമില്ല. അവർ ഗ്രഹങ്ങളുടെ കിരണസംഖ്യയനുസരിച്ചുള്ള താഴ്ചയിൽ സ്ഥിതിചെയ്യുന്നുവെന്നു വിദ്വാന്മാർ പറയേണ്ടതാകുന്നു.

ചന്ദ്രേ ബുധേന സംയുക്തേ ബുധനക്ഷത്രകോഷ്ഠഗേ
സ്വശല്യം വിദ്യതേ തത്ര കേന്ദ്രേ ശുക്രേന്ദുസംയുതേ. ൪൫
ശുക്രസ്ഥിതർക്ഷഗേ കോഷ്ഠേ രൗപ്യം ശ്വേതശിലാപി വാ
പഞ്ചഷഡ്സുഭ്രതാനി സപാദൈകം തഥൈവ ച ൪൬
സാർദ്ധത്രിപാക്ഷിരവയഃ സൂര്യാദീനാം കരാ സ്മൃതാഃ
ശല്യാഗാധമനേനൈവ കരേണ കഥയേൽ സുധീഃ ൪൭

സാരം—ചന്ദ്രൻ ബുധനോട്ടുകൂടി ബുധനക്ഷത്രകോഷ്ഠത്തിൽ നിന്നാൽ തനിക്കു്, ചന്ദ്രനു പറയപ്പെട്ടിട്ടുള്ളശല്യം അവിടെയുണ്ടായിരിക്കും. കേന്ദ്രം ശുക്രചന്ദ്രന്മാരാൽ യുതമായിരിക്കുകയും ശുക്രനക്ഷത്രത്തിൽ കോഷ്ഠം ഭവിക്കുകയുംചെയ്താൽ വെള്ളിയോ വെള്ളക്കല്ലോ ഉണ്ടായിരിക്കുമെന്നു പറയണം. സൂര്യൻ തുടങ്ങിയുള്ള ഗ്രഹങ്ങൾക്കു് യഥാക്രമം അഞ്ചു്, ആറു്, എട്ടു്, അഞ്ചു്, ഒന്നേകാൽ, ഒന്നര, രണ്ടു്, പന്ത്രണ്ടുവീതം കിരണങ്ങൾ പറയപ്പെട്ടിരിക്കുന്നു. ഈ കിരണസംഖ്യയനുസരിച്ചു ഭൂമിയിൽ നിധിയിരിക്കുന്ന സ്ഥാനത്തിന്റെ താഴ്ചയെ നിശ്ചയിച്ചുകൊള്ളണം.

## കൂപഖാതകാണ്ഡം

അഥ വക്ഷ്യേ വിശേഷേണ കൂപഖാതേ വിനിർണ്ണയം
ആയാമേ ത്വഷ്ടരേഖാഃ സ്യുസ്തിര്യഗ്രേഖാസ്തു പഞ്ച ച
ഏവം കൃതേ ഭവേൽ കോഷ്ഠമഷ്ടാവിംശതി സംഖ്യകം
പ്രഭാതേപ്രാങ്മുഖംകൃത്വാ കോഷ്ഠേഷ്വേതേഷു ബുദ്ധിമാൻ
ഐശ്യേ കോഷ്ഠദ്വയം ത്യക്ത്വാ തൃതീയാദിഷു ച ക്രമാൽ
കൃത്തികാദിത്രയം ന്യസ്യ രൌദ്രഞ്ച തദധോന്യസേൽ. ൪൨
തദുത്തരത്രയേഷ്വേവ പുനർവ്വസ്വാദികം ത്രയം
തൽ പശ്ചിമാദിയാമ്യേഷു യഥാ ചിത്രാവസാനകം ൪൩
തൽ കോഷ്ഠപൂർവ്വയോഃ സ്വാതിവിശാഖേന്യസ്യ തൽപരം
പ്രദക്ഷിണക്രമാദഗ്നിനക്ഷത്രാന്താശ്ച താരകാഃ ൪൪
മധ്യാഹ്നാദക്ഷിണാശാസ്യം പശ്ചിമാസ്യം നിശാമുഖാൽ
ചക്രമാലോകയേദ്വിദ്വാൻ രാത്ര്യാദ്ധാദുത്തരാനനം ൪൫

സാരം—ഇനി കിണർവെട്ടിനെസംബന്ധിച്ച നിർണ്ണയത്തെപറയുന്നു. കീഴ്മേൽ എട്ടുവരകളും കുറുകെ അഞ്ചു

വരകളും മുമ്പ് അഹിചക്രത്തിനു പറഞ്ഞതുപോലെ വരയ്ക്കേണ്ടതാകുന്നു. അതിൽ ഇരുപത്തെട്ടുകോഷ്ഠങ്ങൾ ഉണ്ടായിരിക്കും. ആ ഇരുപത്തെട്ടു ഖണ്ഡങ്ങളിലും അതതുസമയത്തിനനുസരിച്ച് ഇഷ്ടനക്ഷത്രം തുടങ്ങി നക്ഷത്രന്യാസംചെയ്യണം. (രാത്രിയും പകലുംകൂടിയുള്ള സമയത്തെ, പ്രഭാതംമുതൽ മദ്ധ്യാഹ്നംവരെയും മദ്ധ്യാഹ്നംമുതൽ അസ്തമയംവരെയും അസ്തമയംമുതൽ അർദ്ധരാത്രിവരെയും അർദ്ധരാത്രിമുതൽ പ്രഭാതംവരെയും നാലായി ഭാഗിച്ച് ആ ഓരോഭാഗത്തിലും കിഴക്കുതുടങ്ങിയുള്ള ദിക്കുകളെ വ്യത്യാസപ്പെടുത്തി ചക്രംവരയ്ക്കേണ്ടതുകൊണ്ടാണ് സമയമനുസരിച്ച് നക്ഷത്രന്യാസം ചെയ്യണമെന്ന് ഇവിടെ പറഞ്ഞതു്.) പ്രഭാതംമുതൽ മദ്ധ്യാഹ്നത്തിനുള്ളിൽ ക്രൂപപ്രശ്നം നടത്തുന്നതായാൽ ചക്രത്തെ കിഴക്കുമുഖമാക്കിച്ചെയ്യു (ചക്രത്തിന്റെ മേൽഭാഗം കിഴക്കാണെന്നു സങ്കല്പിക്കണം.) ചക്രത്തിൽ ഒന്നാമത്തെയും രണ്ടാമത്തെയും കോഷ്ഠങ്ങൾ തള്ളി മൂന്നാമത്തെ കോഷ്ഠം തുടങ്ങി കാർത്തികമുതൽക്കുള്ള നക്ഷത്രങ്ങളെ ന്യസിക്കണം. ഈ ചക്രത്തിന്റെയും അടുത്ത മൂന്നുസമയങ്ങളിലെ ചക്രങ്ങളുടെ മാതൃക അടിയിൽ ചേർക്കുന്നു.

1. പ്രഭാതംമുതൽ മദ്ധ്യാഹ്നംവരെയുള്ള സമയത്തിലെ ക്രൂ പ ഘാ ത ച ക്രം.

കിഴക്ക്.

വടക്ക്.

| | | | | | | |
|---|---|---|---|---|---|---|
| ഭരണി ത. | ഭരണി | കാർത്തിക | രോഹിണി | മകയിരം | വിശാഖം | അനിഴം |
| രേവതി | ആയില്യം | പൂയം | പുണർതം | തിരുവാതിര | ചോതി | കേട്ട |
| ഉത്രട്ടാതി | മകം | പൂരം | ഉത്രം | അത്തം | ചിത്തിര | മൂലം |
| പൂരട്ടാതി | ചതയം | അവിട്ടം | തിരുവോണം | അഭിജിത്ത് | ഉത്രാടം | പൂരാടം |

തെക്ക്.

പടിഞ്ഞാറ്.

## 2. മദ്ധ്യാഹ്നംമുതൽ അസ്തമയംവരെയുള്ള സമയത്തിലെ

## ക്രൂ പ ഖാ ത ച ക്രം .

തെക്ക്.

കിഴക്ക്. (ഇടത്) — പടിഞ്ഞാറ്. (വലത്)

| | | | | | | |
|---|---|---|---|---|---|---|
| പൂയം | ആയില്യം | മകം | പൂരം | ഉത്രം | തിരുവോണം | അവിട്ടം |
| പുണർതം | വിശാഖം | ചോതി | ചിത്തിര | അത്തം | അഭിജിത്ത് | ചതയം |
| തിരുവാതിര | അനിഴം | കേട്ട | മൂലം | പൂരാടം | ഉത്രാടം | പൂരുട്ടാതി |
| മകയിരം | രോഹിണി | കാർത്തിക | ഭരണി | അശ്വതി | രേവതി | ഉത്തൃട്ടാതി |

വടക്ക്.



## 3 അസ്തമയംമുതൽ അർദ്ധരാത്രിവരെയുള്ള സമയത്തിലെ

## ക്രൂ പ ഖാ ത ച ക്രം .

പടിഞ്ഞാറ്.

തെക്ക്. (ഇടത്) — വടക്ക്. (വലത്)

| | | | | | | |
|---|---|---|---|---|---|---|
| ചോതി | വിശാഖം | അനിഴം | കേട്ട | മൂലം | ഭരണി | കാർത്തിക |
| ചിത്തിര | തിരുവോണം | അഭിജിത്ത് | ഉത്രാടം | പൂരാടം | അശ്വതി | രോഹിണി |
| അത്തം | അവിട്ടം | ചതയം | പൂരുട്ടാതി | ഉത്തൃട്ടാതി | രേവതി | മകയിരം |
| ഉത്രം | പൂരം | മകം | ആയില്യം | പൂയം | പുണർതം | തിരുവാതിര |

കിഴക്ക്.

## 4. അർദ്ധരാത്രിമുതൽ പ്രഭാതംവരെയുള്ള സമയത്തിലെ ക്രൂപഘാതചക്രം.

വടക്കു്.

പടിഞ്ഞാറു്. (ഇടത്തു്) — കിഴക്കു്. (വലത്തു്)

| | | | | | | |
|---|---|---|---|---|---|---|
| അഭിജിത്തു് | തിരുവോണം | അവിട്ടം | ചതയം | പൂരുട്ടാതി | ആയില്യം | മകം |
| ഉത്രാടം | ഭരണി | അശ്വതി | രേവതി | ഉത്രട്ടാതി | പൂയം | പൂരം |
| പൂരാടം | കാർത്തിക | രോഹിണി | മകയിരം | തിരുവാതിര | പുണർതം | ഉത്രം |
| മൂലം | കേട്ട | അനിഴം | വിശാഖം | ചോതി | ചിത്തിര | അത്തം |

തെക്കു്.

**മദ്ധ്യാഹ്നേ ചൈത്രമാരഭ്യ മൈത്രമാദ്യം നിശാമുഖേ**
**അർദ്ധരാത്രേ ധനിഷ്ഠാദ്യം പൂർവ്വവദ് ഗണയേൽ ക്രമാൽ**
ആഗ്നേയ്യാം ദിശി നൈരൃത്യാം വായവ്യാം കോഷ്ഠകദ്വയം
ത്യക്ത്വാ പ്രത്യേകമേവം ഹി തൃതീയാദ്യം വിലോകയേൽ.

സാരം—മദ്ധ്യാഹ്നത്തിൽ ക്രൂപപ്രശ്നം തുടങ്ങിയാൽ ആദ്യത്തെ രണ്ടു ഖണ്ഡങ്ങൾ വിട്ടു മൂന്നാമത്തെ ഖണ്ഡം മുതൽ മകം നക്ഷത്രം തുടങ്ങി നക്ഷത്രന്യാസം ചെയ്യണം. അസ്തമയാനന്തരം പ്രശ്നം സംഭവിച്ചാൽ ആദ്യത്തെ രണ്ടു ഖണ്ഡങ്ങൾ വിട്ടു മൂന്നാമത്തെ ഖണ്ഡം തുടങ്ങി അനിഴം മുതൽ നക്ഷത്രങ്ങളെ അടയ്ക്കണം. അർദ്ധരാത്രിക്കുശേഷം പ്രശ്നം നടന്നാൽ മൂന്നാമത്തെ ഖണ്ഡം തുടങ്ങി അവിട്ടം മുതൽ ന്യസിക്കേണ്ടതാകുന്നു.

ദിനാർദ്ധം സപ്തഭിർഹൃത്വാ യല്ലബ്ധം നാഡികാദികം
ജ്ഞാത്വാ തത്തൽ പ്രമാണേന കൃത്തികാദീനി വിന്യസ്യേൽ

യന്നക്ഷത്രം തദാ സിദ്ധം പ്രശ്നകാലേ വിശേഷതഃ
കൃത്തികാസ്ഥാനമാരഭ്യ പൂർവ്വവദ് ഗണയേൽ സുധീഃ ൪൭

യൽ കോഷ്ഠേ ചന്ദ്രനക്ഷത്രം തത്രോദയക്രമാല്ലിഖേൽ
തദാ ഛീനിക്രമേണൈവ പൂൎവ്വദ്ഗണയേൽ സുധീഃ ൪൰൨

സാരം—ദിനമാനത്തിന്റെ പകുതിയെ ഏഴുകൊണ്ടു ഹരിച്ചുകിട്ടുന്ന നാഴിക വിനാഴികകളെ അറിഞ്ഞു പ്രഭാതം മുതൽ മദ്ധ്യാഹ്നംവരെ ആ നാഴികവിനാഴികയോളം സമയങ്ങൾക്ക്, ഒന്നാംപട്ടികയിൽ ആദ്യത്തെ വരിയിൽ കാൎത്തികമുതൽ ന്യസിക്കപ്പെട്ടിരിക്കുന്ന ഏഴു നക്ഷത്രങ്ങളും യഥാക്രമം ആധിപത്യം വഹിക്കുന്നുവെന്നു മനസ്സിലാക്കേണ്ടതാകുന്നു. ഇതിനെ ഉദാഹരണത്താൽ വെളിപ്പെടുത്താം ദിനമാനം ൩൰ നാഴിക ൱൦ വിനാഴികയാണെന്നിരിക്കട്ടെ; അതിന്റെ പകുതി ൧൪ നാഴിക ൩൫ വിനാഴികയാണല്ലൊ ഈ നാഴികവിനാഴികകളെ ൭ കൊണ്ടു ഹരിച്ചാൽ ഹരണഫലം ൨ നാഴിക ൫ വിനാഴിക കിട്ടുന്നതാണ്. ഒന്നാം പട്ടികയിൽ ഒന്നാമത്തെ വരിയിൽ മൂന്നാമത്തെ ഖണ്ഡംമുതൽ, പ്രഭാതം തുടങ്ങി ൨ നാഴിക ൫ വിനാഴികവീതം കല്പിച്ചു ഓരോ വിഭാഗത്തിനും അതതു ഖണ്ഡികയിലെ നക്ഷത്രങ്ങളുടെ ആധിപത്യത്തെ സ്വീകരിക്കേണ്ടതാകുന്നു. മദ്ധ്യാഹ്നത്തിനുശേഷം അസ്തമയംവരെയും അതിനുശേഷം അൎദ്ധരാത്രിവരെയും തദനന്തരം സൂൎയ്യോദയംവരെയുമുള്ള മൂന്നു വിഭാഗങ്ങൾക്കും ഇപ്രകാരംതന്നെ അതതു വിഭാഗത്തിലെ ആകെയുള്ള നാഴികവിനാഴികകളെ ക്രിയചെയ്തു നക്ഷത്രാധിപത്യം അറിയേണ്ടതാകുന്നു. കൂടാതെ പ്രശ്നകാലത്തിൽ ഏതൊരു നക്ഷത്രം ദൃഗ്ഗണിതത്താൽ സിദ്ധിക്കുന്നുവോ ആ നക്ഷത്രത്തെ പ്രഭാതത്തിൽ കാൎത്തികമുതലും മദ്ധ്യാഹ്നത്തിൽ മകം മുതലും അസ്തമയത്തിൽ അനിഴം മുതലും അൎദ്ധരാത്രിയിൽ അവിട്ടം മുതലും എണ്ണുമ്പോൾ ആ നക്ഷത്രം ഏതു ഖണ്ഡത്തിൽ വരുന്നുവോ അതിൽ ചന്ദ്രനക്ഷത്രം എഴുതേണ്ടതാകുന്നു.

യത്രേന്ദുൎദൃശ്യതേ തത്ര സമ്പൂൎണ്ണമുദകം ഭവേൽ
ശുക്രനക്ഷത്രകോഷ്ഠേ വാ ജലമസ്തീത്യുദാഹരേൽ ൪൰൪

ജീവനക്ഷത്രകോഷ്ഠേത്ര തത്ര സ്വല്പമുദീരയേൽ
തുലോക്ഷകർക്കകുംഭാളിമീനനക്രാശ്ച രാശയഃ ൪൫

ജലസ്വഭാവാസ്തദുദയേ ജലമസ്തീതി നിർദ്ദിശേൽ
തത്രാസ്ഥൗ ചന്ദ്രശുക്രൗ ചേദസ്തി തത്ര ബഹൂദകം. ൪൬

സാരം — മേൽപ്രകാരം ക്രിയചെയ്തു നോക്കുമ്പോൾ ചന്ദ്രനക്ഷത്രം ഏതു കോഷ്ഠത്തിൽ വരുന്നുവോ അവിടെ ജലമധികമുണ്ടെന്നു പറയണം. ശുക്രനക്ഷത്രമുള്ള കോഷ്ഠത്തിൽ ജലമുണ്ടെന്നുമാത്രം പറയേണ്ടതാകുന്നു. തുലാം, ഇടവം, കർക്കടകം, കുംഭം, വൃശ്ചികം, മീനം, മകരം എന്നീ ജലരാശികൾ ഉദിക്കുന്നുവെങ്കിൽ ജലമുണ്ടെന്നു പറയാം. അവിടെ ചന്ദ്രനൊ, ശുക്രനൊ നിന്നാൽ ജലം അധികമുണ്ടെന്നു പറയേണ്ടതാണ്.

ബുധജീവോദയേ തത്ര കിഞ്ചിജ്ജലമുദീരയേൽ
ഏതാൻ രാശീൻ പ്രപശ്യന്തി യദി ശന്യർക്കഭൂമിജാഃ ൪൭
ജലം ന വിദ്യതേ തത്ര ഫണീദൃഷ്ടേ ബഹൂദകം

സാരം — ആ ഉദയരാശിയിൽ ബുധജീവന്മാർ നിന്നാൽ അല്പജലത്തെ പറയണം. ശനിസൂര്യകുജന്മാർ ആ രാശികളെ നോക്കിയാൽ ജലമുണ്ടായിരിക്കയില്ല. രാഹു നോക്കിയാൽ ബഹുജലത്തെ പറയണം

അധസ്താദുദയാരൂഢാത്തച്ഛത്രേ തൂപരി സ്ഥിതേ ൪൮
ജലഗ്രഹയുതേ ദൃഷ്ടേ ചാധശ്ചേൽ പ്രാദധോജലം
ഊർദ്ധ്വദൃഷ്ടിഗ്രഹോ രാശാവൂർദ്ധ്വമേവോദകം ഭവേൽ.

സാരം — ഉദയാരൂഢരാശി താഴെയും ഛത്രരാശി മുകളിലുമായി വരികയും ആ ഛത്രരാശിയിൽ ജലഗ്രഹം വീക്ഷിക്കുകയൊ നില്ക്കുകയൊ ചെയ്കയും ചെയ്താൽ ജലം അടിയിൽ ഉണ്ടെന്നു പറയണം. ഊർദ്ധ്വദൃഷ്ടിയുള്ള ഗ്രഹം നോക്കുന്നതായാൽ ജലം മുകളിലുണ്ടെന്നു പറയണം.

ഊൎദ്ധ്വാധഃ സ്ഥലയോഃ പാപാസ്തിഷ്ഠന്തി യദിനോദകം
അധോജലം ചതുൎത്ഥാനാദസ്താന്നദ്യാഗമോ ഭവേൽ. ൪൩൦

ദശമേ നവമേ വൎഷേ കേചിദാഹുൎമ്മനീഷിണഃ
ജലാജലഗ്രഹവശാജ്ജലനിൎണ്ണയമീരയേൽ. ൪൩൧

സാരം—ഉദയാരൂഢചരത്രരാശിയുടെ മുകളിലും താഴെയും പാപഗ്രഹങ്ങൾ നിന്നാൽ ജലമുണ്ടായിരിക്കയില്ല. ഉദയാരൂഢരാശിയുടെ നാലാമിടത്തിന്റെ താഴെ പാപഗ്രഹം നിന്നാൽ ജലം അടിയിൽ ഉണ്ടായിരിക്കും ഏഴാമിടത്തിന്റെ താഴെ നിന്നാൽ നദിയിൽനിന്നും ഊററുണ്ടാകും. ചില വിദ്വാന്മാർ പത്താംവൎഷത്തിലൊ ഏഴാംവൎഷത്തിലൊ നദ്യാഗമനം ഭവിക്കുമെന്ന് അഭിപ്രായപ്പെടുന്നു. ജലഗ്രഹത്തെക്കൊണ്ടും ഇതരഗ്രഹങ്ങളെക്കൊണ്ടും ജലനിൎണ്ണയം ചെയ്യേണ്ടതാകുന്നു.

കേന്ദ്രേഷു തിഷ്ഠതശ്ചന്ദ്രജീവൌ യദി ശുഭോദകാ
ചന്ദ്രേ ശുക്രയുതേ ऽകേന്ദ്രേ പൎവ്വതേऽപി ജലം വദേൽ.

സരം—കേന്ദ്രങ്ങളിൽ ചന്ദ്രജീവന്മാർ സ്ഥിതിചെയ്താൽ ശുദ്ധജലം ലഭിക്കും. കേന്ദ്രത്തിൽ ചന്ദ്രശുക്രന്മാർ നിന്നാൽ പൎവ്വതമുകളിലായാലും ജലം ലഭിക്കുമെന്നു പറയണം

ചന്ദ്രസൗമ്യയുതേ കേന്ദ്രേ ജീൎണ്ണമ്പു ലവണോദകം
ആരൂഢാൽ കേന്ദ്രഗേ ചന്ദ്രേ പരിധ്യാദ്യൈവീക്ഷിതേ

അധോജലം തതോऽഗാധം പൂൎവ്വോക്തഗ്രഹരശ്മിഭിഃ
ശുക്രേണ സൌമ്യോ യുക്തശ്ചേൽ കഷായം ജലമാദിശേൽ.

സാരം—കേന്ദ്രത്തിൽ ചന്ദ്രബുധന്മാർ നിന്നാൽ ജീൎണ്ണജലം ലഭിക്കും. അതു് ഉപ്പുവെള്ളമായിരിക്കുകയും ചെയ്യും. ആരൂഢത്തിന്റെ കേന്ദ്രത്തിൽ ചന്ദ്രൻ നില്ക്കുകയും പരിവേഷാദികളാൽ വീക്ഷിക്കപ്പെടുകയും ചെയ്താൽ അടിബ്ഭാ

ഗത്തിൽ ജലമുണ്ടായിരിക്കും മുമ്പൊന്ന ഗ്രഹങ്ങളുടെ കിരണങ്ങൾ അനുസരിച്ച് അഗാധതയെ നിർണ്ണയിക്കണം. ബുധനും ശുക്രനുംകൂടി കേന്ദ്രത്തിൽ നിന്നാൽ കഷായജലം ലഭിക്കുമെന്നു പറയേണ്ടതാകുന്നു.

കന്യാമിഥുനഗേ സൗമ്യേ ജലം സ്യാദന്തരാലഗം
ബൃഹസ്പതൌ രാഹുയുതേ പാഷാണോ ജായതേ ƒന്തരാ
ശുക്രചന്ദ്രയുതേ രാഹൌവഗാധേ ജലമേധതേ
ഭാസ്കരേ ക്ഷാരസലിലം പരിവേഷേധനുര്യദി. ൪൩൩
രാഹുണാ സംയുതേ മന്ദേ ജലം സ്യാദന്തരാലഗം.

സാരം—ബുധൻ കന്നിയിലോ മിഥുനത്തിലോ നിന്നാൽ ജലം മുകൾപരപ്പുനോടു വളരെ സമീപിച്ചും അധികം താഴ്ചയിലുമല്ലാതെ മദ്ധ്യഭാഗത്തിലുണ്ടായിരിക്കും. ഗുരു രാഹുവിനോടുചേൎന്നു നിന്നാൽ മദ്ധ്യഭാഗത്തു പാറകാണാനിടയാകും. രാഹു ശുക്രചന്ദ്രന്മാരോടു ചേൎന്നുനിന്നാൽ അഗാധത്തിൽ ജലം ലഭിക്കും. ധനുവിൽ സൂൎയ്യനോ പരിവേഷമോ നിന്നാൽ ഉപ്പുവെള്ളം കിട്ടും. ശനി രാഹുവിനോടു കൂടിനിന്നാൽ പകുതിയിൽവച്ചു ജലം കാണും.

അൎക്കസ്യോഷരഭൂമിസ്സ്യാൽ പാപാദ്യാകണ്ടകസ്ഥലീ
നാരികേളാദിപുന്നാഗപൂഗയുക്താക്ഷമാഗുരോഃ ൪൩൪
ശുക്രസ്യ കദലീവല്ലി ബുധസ്യ പനസോ ഭവേൽ
വല്മീകംരാഹുകേതോശ്ചേതിതി ജ്ഞാത്വാ വദേദ്ബുധഃ

സാരം—സൂൎയ്യനു ഊഷരപ്രദേശവും, ചൊവ്വ ശനി ഈ പാപന്മാൎക്കു മുള്ളുള്ള മരങ്ങളും ചെടികളും വളരുന്ന ഭൂമിയും, ഗുരുവിനു തെങ്ങ്, കമുക്, പുന്ന മുതലായ വൃക്ഷങ്ങൾ വളരുന്ന സ്ഥലവും, ശുക്രനു വാഴത്തോട്ടവും വള്ളികൾ പടരുന്ന പ്രദേശവും, ബുധനു പ്ലാവുള്ള ഭൂമിയും രാഹുകേതുക്കൾക്കു ചിതൽപുററുള്ള സ്ഥലവും ഗ്രഹിക്കേണ്ടതാകുന്നു.

ശനിരാഹൂദയേ കാഷ്ഠോരഗവല്മീകദർശനം. ൪൫
സ്വാമിദൃഷ്ടിയുതേ വാപി സ്വക്ഷേത്രമിതി കീർത്തയേൽ
അന്യൈർയ്യുക്തേഥവാ ദൃഷ്ടേ പാരകീയസ്ഥലം വദേൽ.

സാരം—ഉദയലഗ്നത്തിൽ ശനിരാഹുക്കൾ നിന്നാൽ തടി, പാമ്പ്, ചിതൽപ്പുററു മുതലായവ കാണാനിടയാകും. ലഗ്നത്തിൽ ലഗ്നാധിപന്റെ ദൃഷ്ടിസംഭവിച്ചാൽ കിണറുകുഴിക്കുന്നസ്ഥലം സ്വന്തമാണെന്നും അന്യന്മാരാൽ വീക്ഷിക്കപ്പെടുകയൊ അന്യന്മാരുടെ യോഗം സംഭവിക്കുകയോ ചെയ്താൽ കിണറുകുഴിക്കുന്നിടം അന്യന്മാരുടേതാണെന്നും പറയേണ്ടതാകുന്നു.



# സേനാകാണ്ഡം

സൈന്യസ്യാഗമനം വക്ഷ്യേ ശത്രോരാഗമനം തഥാ
ചരോദയേ ചരാരൂഢേ പാപാഃ പഞ്ചമഗാ യദി
സേനാഗമനമസ്തീതി കഥയേദ്ബ്രാഹ്മവിത്തമഃ
ചതുഷ്പാദുദയേ ജാതേ യുഗ്മരാശ്യുദയേ തഥാ. ൪൬
ലഗ്നസ്യാധിപതൌ വക്രേ സേനാ പഥി നിവർത്തതേ
ശത്രോരാഗമനം നാസ്തി ചതുർത്ഥേ പാപസംയുതേ. ൪൭
ഉദയാരൂഢഛത്രേഷു കേന്ദ്രേഷു ഭുജഗോ യദി
ദൂരസ്ഥിതാ ച നായാതി സേനാ പഥി നിവർത്തതേ. ൪൮

സാരം—ഇനി സൈന്യത്തിന്റെ ആഗമനത്തെയും ശത്രുവിന്റെ ആഗമനത്തെയുംകുറിച്ചു പറയുന്നു. ചരരാശി ഉദിക്കുകയും ചരരാശിതന്നെ ആരൂഢമായി ഭവിക്കുകയും അഞ്ചാമിടത്തു പാപന്മാർ നില്ക്കുകയും ചെയ്താൽ സേനക

ളൂടെ വരവുണ്ടെന്നു ശാസ്ത്രജ്ഞൻ അഭിപ്രായപ്പെട്ടേണ്ടതാകുന്നു. ചതുഷ്പാത്തുരാശിയോ ദ്വിപാത്തുരാശിയോ ഉദിക്കുകയും തദധിപൻ വക്രഗതിയേ അവലംബിക്കുകയുംചെയ്താൽ സേനകൾ മാൎഗ്ഗമദ്ധ്യേ മടങ്ങിപ്പോകാനിടയാകും. നാലാമിടത്തു പാപൻ നിന്നാൽ ശത്രുവിന്റെ ആഗമനം സംഭവിക്കുകയില്ല. ഉദയം, ആരൂഢം, ഛത്രരാശി ഇവയിലോ കേന്ദ്രത്തിലോ രാഹു നിന്നാൽ സേനകൾ അകന്നു നില്ക്കും; അടുത്തുവരികയില്ല. മാൎഗ്ഗത്തിൽവെച്ചു തിരിഞ്ഞുപോകുകയുംചെയ്യും.

ആരൂഢേഹ്യുദിതാഃ കുംഭകുലീരാലിഝഷാ യദി
ചതുൎത്ഥകേന്ദ്രേ ബലിനോ യദി സേനാ നിവൎത്തതേ. ൪൭

ചരോദയേ ചരാരൂഢേ ഭൌമാൎക്കഗുരവസ്തദാ
തിഷ്ഠന്തി യദി പശ്യന്തി സേനാ യാതി മഹത്തരാ. ൪൮

ആരൂഢേ സ്വാമിമിത്രോച്ചഗ്രഹയുക്തേ ∫ഥ വീക്ഷിതേ
സ്ഥായിനോ വിജയം ബ്രൂയാദ്യായിനോ ഭങ്ഗമാദിശേൽ. ൪൯

സാരം—കുംഭം, കൎക്കടകം, വൃശ്ചികം, മീനം ഇവയിലൊന്നു ആരൂഢമായിഭവിക്കുകയും നാലാംഭാവമാകുന്ന കേന്ദ്രത്തിൽ ബലവാനായ ഗ്രഹംനില്ക്കുകയും ചെയ്താൽ ശത്രുസൈന്യം മടങ്ങിപ്പോകുന്നതാണ്. ചരരാശി ഉദയമാകുകയോ ആരൂഢമാവുകയോ ചെയ്കയും അതിൽ കുജനും സൂൎയ്യനും ഗുരുവും നില്ക്കുകയുംചെയ്താൽ വലുതായ സൈന്യം വരുന്നുണ്ടെന്നു പറയണം. മേൽപറഞ്ഞ രാശിയെ മേൽപറഞ്ഞ ഗ്രഹങ്ങൾ നോക്കുന്നതായാലും ഈ ഫലംതന്നെ പറയണം. ആരൂഢരാശിയിൽ തദധിപനോ അധിപന്റെ ബന്ധുവോ ഉച്ചഗ്രഹമോ നിൽക്കുകയോ നോക്കുകയോ ചെയ്താൽ സ്ഥായിക്കു വിജയത്തെയും യായിക്കുതോൽമയെയുംപറയേണ്ടതാകുന്നു. (യായീ=പ്രതിപക്ഷി. സ്ഥായി=യായിയാൽ എതിൎക്കപ്പെട്ടവൻ)

എവം ഛത്രേ വിശേഷോഽസ്തി വിപരീതേ ജയോ ഭവേൽ
യായീ ബലാ സമായാതി ഛത്രേ ബലസമന്വിതേ ര്വ്വെ

ആരൂഢേ ബലസംയുക്തേ സ്ഥായീ വിജയമാപ്നുയാൽ

സാരം — ഇവിടെ ഛത്രരാശിക്കു് അല്പം വിശേഷമുണ്ടു് ഇച്ചൊന്നതിന്ന വിപരീതമായലക്ഷണം ഛത്രരാശിക്ക സംഭവിച്ചാൽ ജയംലഭിക്കും. എങ്ങിനെയെന്നാൽ ഛത്രരാശിക്ക ബലമില്ലാതിരുന്നാൽ സ്ഥായിയും ബലമുണ്ടായിന്നാൽ യായിയും ജയിക്കുന്നതാണു്. ആരൂഢരാശിക്കാണു ബലമെങ്കിൽ ശത്രുവിനാൽ എതിക്കപ്പെട്ടവൻതന്നെ ജയിക്കുന്നതാണു്.

ആരൂഢേ നീചരിപുഭിർഗ്രഹൈർയ്യുക്തേഽഥ വിക്ഷിതേ.
സ്ഥായീ പരഗൃഹീതസ്സ്യാച്ഛത്രേഷേവം വിപര്യയഃ

സാരം — ആരൂഢം നീചഗ്രഹത്താലോ ശത്രുഗ്രഹത്താലോയുക്തമാവുകയോ വീക്ഷിക്കപ്പെടുകയോ ചെയ്താൽ സ്ഥായി ശത്രുവിനാൽ പീഡിക്കപ്പെടുന്നതാണു് ഇപ്പറഞ്ഞലക്ഷണം ഛത്രരാശിക്ക സംഭവിച്ചാൽ ഇതിന്ന വിപരീതമായ ഫലത്തെ പറയേണ്ടതാകുന്നു. എന്നുവെച്ചാൽ സ്ഥായി ജയിക്കുമെന്നും യായി തോല്ക്കുമെന്നും താല്പര്യം.

ശുഭോദയേ തു പൂർവാഹ്നേ യായിനോ വിജയോ ഭവേൽ.
ശുഭോദയേ തു സായാഹ്നേ സ്ഥായീ വിജയമാപ്നുയാൽ

ഛത്രാരൂഢോദയേ വാപി ക്രൂരാംശേ പാപസംയുതേ
തല്കാലേ പൃച്ഛതാം സദ്യഃ കലഹോ ജായതേ മഹാൻ

പൃഷ്ഠോദയേ തഥാരൂഢേ പാപൈര്യുക്തേഽഥ വിക്ഷിതേ
മേഷേ പാപസംയുക്തേ ചതുഷ്പാദുദയേഽപി വാ

കലഹോ ജായതേ ശീഘ്രം സന്ധിസ്സ്യാച്ഛുഭവീക്ഷിതേ.

സാരം — പൂർവാഹ്നത്തിൽ ശുഭൻ ഉദയരാശിയിൽ നിന്നാൽ ശത്രുജയിക്കും. സായാഹ്നത്തിൽ ശുഭൻ ഉദയരാ

ശിയിൽ നിന്നാൽ സ്ഥായിജയിക്കും. മരണത്തിനോ ആരൂഢത്തിനോ ഉദയത്തിനോ ക്രൂരാംശകംസംഭവിക്കുകയോ പാപൻെറയോഗം ഭവിക്കുകയോ ചെയ്താൽ സ്ഥായിക്കു ഉടനടി വലുതായിരിക്കുന്ന കലഹം നേരിടുമെന്നു പറയേണ്ടതാകുന്നു. പൃഷ്ഠോദയരാശി ആരൂഢമാവുകയും അതിൽ പാപൻ നില്ക്കുകയോ നോക്കുകയോ ചെയ്യുകയും പത്താമിടത്തിൽ പാപൻ നില്ക്കുകയുംചെയ്താൽ എളുപ്പത്തിൽ കലഹം നേരിടുന്നതാണ്, ഈ യോഗത്തിൽ പൃഷ്ഠോദയരാശി ആരൂഢമാകുന്നതിനുപകരം ചതുഷ്പാത്തുരാശി ഉദയമായാലും മതിയാകുന്നതാണ്. ശുഭന്മാരുടെ നോട്ടം ഇവിടെ സംഭവിച്ചാൽ കലഹം സന്ധിയിൽ അവസാനിക്കും.

ഉദയാദിഷു ഷഡ്കേഷു ശുഭാരാശിഷു ചേൽ സ്ഥിതാഃ
സ്ഥായിനോ വിജയം ബ്രൂയ ദ്ദ്ധ്വം ചേദ്യായിനേ ജയഃ

പാപഗ്രഹയുതേവ്യസ്തം മശ്രേ സന്ധിഃ പ്രജായതേ
ഉദയത്രസ്ഥിതാഃ പാപാഃ ബലവന്തസ്സമോ ജയഃ. ൪൮

സാരം - ഉദയംതുടങ്ങി ആറുരാശികളിലായി സകലശുഭഗ്രഹങ്ങളും നിന്നാൽ സ്ഥായിക്കു വിജയത്തെപ്പറയണം ശുഭഗ്രഹങ്ങൾ ഏഴുമുതൽ പന്ത്രണ്ടുവരെ ഭാവങ്ങളിൽ നിന്നാൽ ജയം ശത്രുവിന്നുപറയേണ്ടതാകുന്നു. ഇപ്പറഞ്ഞ രണ്ടു യോഗങ്ങളിലും ശുഭന്മാരുടെ സ്ഥാനത്തു പാപന്മാർ നിന്നാൽ വിപരീതഫലത്തേ പറയേണ്ടതാകുന്നു. ശുഭന്മാരും പാപന്മാരുംനിന്നാൽ സന്ധിയുണ്ടാകുന്നതാണ്. പാപന്മാർ മേൽപറഞ്ഞ രണ്ടുസ്ഥാനങ്ങളിലുമായി നിന്നാൽ ഇരുകൂട്ടർക്കും തുല്യജയം നേരിടുമത്രേ.

തുഗ്യാദിരാശിഭിഃ ഷഡ്ഭിരാഗതസ്യ ഫലം വദേൽ
തദന്യരാശിഭിഃ ഷഡ്ഭിഃ സ്ഥായിനഃ ഫലമാദിശേൽ.

ഏവം ഗ്രഹസ്ഥിതിവശാൽ പൂർവ്വവൽ കഥയേദ് ബുധഃ

സാരം — ഉദയരാശിയുടെ നാലാംഭാവംതുടങ്ങി ആറുരാശികളെക്കൊണ്ടു ശത്രുവിനും ശേഷമുള്ള ആറുരാശികളെ കൊണ്ടു സ്ഥായിക്കും ഫലം പറയേണ്ടതാണു്. ഇപ്രകാരം ഗ്രഹസ്ഥിതികൊണ്ടു മുൻചൊന്നപ്രകാരം ഫലനിർദ്ദേശം ചെയ്യേണ്ടതാകുന്നു

ഗ്രഹോദയേ വിശേഷോഽസ്തി ശന്യർക്കാങ്ഗാരകോദയേ.
ആഗതസ്യ ജയം ബ്രൂയാൽ സ്ഥായിനോ ഭങ്ഗമാദിശേൽ
ബുധശുക്രോദയേ യായീ ജയീ ചന്ദ്രഗുരൂദയേ. ൪൨൮

പഞ്ചഷഡ്ലാഭരിഃഫേഷു തിഗ്മാംശുഃ സംസ്ഥിതോ യദി
ആഗതഃ സ്ത്രീ ധനാദീനി ഹൃത്വാ വസ്തൂനി ഗച്ഛതി. ൪൨൯

സാരം — ഉദയരാശിയിൽ ഗ്രഹങ്ങൾ നിന്നാൽ വിശേഷാൽ ഫലം പറയേണ്ടിയിരിക്കുന്നു. ശനിയും സൂര്യനും ചൊവ്വയും ഉദയത്തിൽ ഒന്നിച്ചു നിന്നാൽ ആഗതനായ ശത്രുവിനു ജയത്തെപ്പറയണം. ബുധനും ശുക്രനും ഉദയത്തിൽ ചേർന്നുനിന്നാൽ സ്ഥായിക്കു തോൽമയെപ്പറയണം. ഉദയത്തിൽ ചന്ദ്രനും ഗുരുവും ചേൎന്നു നിന്നാൽ യായിക്കു ജയത്തെ പറയേണ്ടതാകുന്നു. അഞ്ചു, ആറു, പതിനൊന്നു്, പന്ത്രണ്ടു് ഈ ഭാവങ്ങളിൽ സൂര്യൻ നിന്നാൽ ആഗതനായ ശത്രു സ്ത്രീകളെയും ധനത്തെയും അപഹരിച്ചുകൊണ്ടു പോകാനിടയാകും.

ദ്വിതീയേ ദശമേ സൌരിർ യദി സേനാസമാഗമഃ
യദി ശുക്രഃ സ്ഥിതഃ ഷഷ്ഠേ യോജ്യം സന്ധിർഭവിഷ്യതി. ൪൩൦

ചതുർത്ഥേ പഞ്ചമേ ശുക്രോ യദി തിഷ്ഠതി തൽക്ഷണാൽ
സ്ത്രീധനാദീനി വസ്തൂനി യായീ ദത്വാ പ്രയാസ്യതി ൪൩൧

സപ്തമേ ശുക്രസംയുക്തേ സ്ഥായീ ഭവതി ദുർബലാ
നവാഷ്ടസപ്തസഹജാദന്യത്ര ഹി കുജോ യദി ൪൩൨
സ്ഥായീ വിജയമാപ്നോതി പരസേനാസമാഗമേ

സാരം — രണ്ടാംഭാവത്തിലോ പത്താംഭാവത്തിലോ ശനിനിന്നാൽ സേനകളുമായി സമാഗമമുണ്ടാകും. ശുക്രൻ ആറാംഭാവത്തിൽ നിന്നാൽ സന്ധിസംഭവിക്കുമെന്നു പറയണം. നാലിലൊ അഞ്ചിലൊ ശുക്രൻ നിന്നാൽ പ്രതിപക്ഷി സ്ത്രീ, ധനം മുതലായവ കൊടുത്തും വച്ചുഃപോകാനിടയാകും. ഏഴാമിടത്തു ശുക്രൻനിന്നാൽ സ്ഥായി ദുർബലനായി ഭവിക്കും. ഒൻപതു്, എട്ടു്, ഏഴു്, മൂന്നു് ഈ ഭാവങ്ങളൊഴിച്ചു മററു ഭാവങ്ങളിൽ ചൊവ്വനിന്നാൽ പരസൈന്യത്തോടു സംബന്ധിച്ചു ജയംപ്രാപിക്കാനിടയാകും.

ചതുർത്ഥേ പഞ്ചമേ ചന്ദ്രേ സ്ഥായീ ച വിജയീ ഭവേൽ

തൃതീയേ പഞ്ചമേ ഭാനൗ യദി സേനാസമാഗമഃ
മിത്രസ്ഥാനേ സ്ഥിതേസന്ധിർന്നോചേൽസ്ഥായീജയീഭവേൽ

ചതുർത്ഥേ വിത്തദഃ സ്ഥായീ ഷഷ്ഠേ ചേൽസ്ഥായിനോമൃതിഃ
ഉദയാൽ സഹജേ സൗമ്യേ ദ്വിതീയേ യദി ഭാസ്കരഃ ർൻ്റെ

സ്ഥായിനോ വിജയം ബ്രൂയാദ്വ്യത്യസ്തേ യായിനോ ജയഃ

സാരം — ചന്ദ്രൻ നാലിലൊ അഞ്ചിലൊ നിന്നാൽ സ്ഥായി ജയിക്കുന്നതാണു്. സൂര്യൻ മൂന്നിലൊ അഞ്ചിലൊ നിന്നാൽ സൈന്യത്തോടു സംബന്ധിക്കാനിടയാകും. സൂര്യൻ മിത്രഗ്രഹത്തിൽനിന്നാൽ ശത്രുവുമായി സന്ധിയുണ്ടാകും. അങ്ങനെ സംഭവിച്ചില്ലെങ്കിൽ സ്ഥായി ജയിക്കാനിടയാകും. സൂര്യൻ നാലിൽ നിന്നാൽ സ്ഥായി ശത്രുവിനു ധനം കൊടുക്കാനിടയാകും. സൂര്യൻ ആറിൽ നിന്നാൽ സ്ഥായി മരിക്കുന്നതാണു്. ലഗ്നത്തിൻെറ മൂന്നിൽ ബുധനും രണ്ടിൽ സൂര്യനും നിന്നാൽ സ്ഥായിക്കു വിജയമെന്നു പറയണം. നേരേമറിച്ചു മൂന്നിൽ സൂര്യനും രണ്ടിൽ ബുധനും നിന്നാൽ ശത്രു ജയിക്കുന്നതാണു്.

സസൌമ്യേ ഭാസ്കരേ യാതേ സമയുദ്ധം വദേദ്ബുധഃർൻ്റ

ലഗ്നാൽ പഞ്ചമഗേ സൗമ്യേ യായീ ഭവതി ചാൎത്ഥദഃ
ദ്വിത്രിസ്ഥേ സോമജേ യായീ വിജയീ ഭവതി ധ്രുവം ൯൭

ഏകാദശേ വ്യയേ സൗമ്യേ സ്ഥായീ വിജയമേഷ്യതി
ഏകാദശേഽർക്കേ യായീ ഹതസ്ത്രീബാന്ധവോ ഭവേൽ ൯൮

ശത്രുനീചസ്ഥിതേ സൂൎയ്യേ സ്ഥായിനോ ഭങ്ഗമാദിശേൽ

സാരം—സൂൎയ്യനും ബുധനും ഒന്നിച്ചു നിന്നാൽ തുല്യശക്തിയോടുകൂടി യുദ്ധം നടക്കുമെന്നു പറയേണ്ടതാകുന്നു. ബുധൻ ലഗ്നത്തിന്റെ അഞ്ചാംഭാവത്തിൽ നിന്നാൽ ശത്രു ധനംകൊടുത്തവനായി ഭവിക്കും. ബുധൻ രണ്ടിലോ മൂന്നിലോ നിന്നാൽ നിശ്ചയമായും ശത്രു ജയിക്കുന്നതാണു്. ബുധൻ പതിനൊന്നിലൊ പന്ത്രണ്ടിലൊ നിന്നാൽ സ്ഥായി ജയിക്കുമത്രേ. സൂൎയ്യൻ പതിനൊന്നിൽ നിന്നാൽ യായി വധിക്കപ്പെട്ട സ്ത്രീകളോടും ബന്ധുക്കളോടും കൂടിയവനായി ഭവിക്കും. സൂൎയ്യൻ ശത്രുഗൃഹത്തിലൊ നീചത്തിലൊ നിന്നാൽ സ്ഥായി തോല്ക്കുന്നതാണു്.

ഉദയാൽ പഞ്ചമഭ്രാതൃവ്യയേഷു ധിഷണോ യദി ൯൯
യായീ ഭങ്ഗം സമായാതി ദ്വിതീയേ സന്ധിരുച്യതേ
ദശമൈകാദശേ ജീവോ യദി യായ്യൎത്ഥദോ ഭവേൽ ൧൦൦

സാ—ഉദയത്തിൽനിന്നു് അഞ്ചു്, മൂന്നു്, പന്ത്രണ്ടു് ഇതിലേതെങ്കിലും ഒരു ഭാവത്തിൽ ഗുരു നിന്നാൽ ആഗതനായ ശത്രു തോല്ക്കുമത്രേ. ഗുരു രണ്ടാമിടത്തുനിന്നാൽ ശത്രുവുമായി സന്ധിയുണ്ടാകും. പത്താംഭാവത്തിലോ പതിനൊന്നാംഭാവത്തിലോ ഗുരു നിന്നാൽ യായി ധനം നൽകാനിടയാകും

ചന്ദ്രാദിത്യൌ സമസ്ഥാനേ സന്ധിസ്സ്യാത്തിഷ്ഠതോ യദി
വിപരീതേ തു യുദ്ധം സ്യാദ് ഭാനോർദ്വാദശഗേ വിധൗ
തത്ര യുദ്ധം ന ഭവതി ശാസ്ത്രേ ജ്ഞാനപ്രദീപകേ
ചരരാശിസ്ഥിതേ ചന്ദ്രേ ചരരാശ്യുദയേഽപി വാ. ൧൦൧

ശത്രുരാഗത്യ സന്ധാതാ വിപരീതേ വിപര്യ്യയഃ

സാ.—ചന്ദ്രനും സൂര്യ്യനും സമരാശിയിൽ സ്ഥിതിചെയ്താൽ സന്ധി സംഭവിക്കും. നേരേമറിച്ചായാൽ യുദ്ധമുണ്ടാകുകയും ചെയ്യും. സൂര്യ്യന്റെ പന്ത്രണ്ടാമിടത്തു ചന്ദ്രൻ നിന്നാൽ യുദ്ധം സംഭവിക്കുകയില്ലെന്നു ജ്ഞാനപ്രദീപകമെന്ന ഈ ശാസ്ത്രത്തിൽ നിർദ്ദേശിക്കുന്നു. ചന്ദ്രൻ ചരരാശിയിൽ നിന്നാലും ചരരാശി ഉദയമായാലും ശത്രു തന്നെ വന്നു സന്ധിപറയുന്നതാണു്. ഇതിനു വിപരീതമായിട്ടാണെങ്കിൽ ഫലവും മറിച്ചായിരിക്കും.

യുഗ്മരാശിസ്ഥിതേ ചന്ദ്രേ സ്ഥിരരാശ്യുദയേ തഥാ ൫൦൩

അർദ്ധരാജ്യം സമാഗത്യ സേനാനിവിനിവർത്തതേ
സിംഹാദിരാശി ഷഡ്കേ തു സ്ഥായിനോ ഭംഗദായകഃ ൫൦൪

കർക്കാദി വ്യുൽക്രമാൽ ഷഡ്കേ യായിനശ്ചന്ദ്രമാസ്ഥിതഃ
സ്ഥായി യായി ക്രമേണൈവം ബ്രൂയാദ് ഗ്രഹവശാൽഫലം.

സാരം—ചന്ദ്രൻ ഓജരാശിയിൽ നില്ക്കുകയോ സ്ഥിരരാശി ഉദയമാവുകയോ ചെയ്താൽ ശത്രുസൈന്യാധിപൻ രാജ്യത്തിന്റെ പകുതിഭാഗത്തോളം കടന്നിട്ടു മടങ്ങിപ്പോകും. ചന്ദ്രൻ ചിങ്ങം, കന്നി, തുലാം, വൃശ്ചികം, ധനു, മകരം ഇവയിൽ ഏതെങ്കിലും ഒരുരാശിയിൽ നിന്നാൽ സ്ഥായിക്കു തോൽമ ഭവിക്കും. ചന്ദ്രൻ മകരംമുതൽ കർക്കടകംവരെയുള്ള ഏതെങ്കിലും ഒരു രാശിയിൽനിന്നാൽ യായിക്കു തോൽമ പറയുന്നതാണു്. ഇപ്രകാരം സ്ഥായിക്കും യായിക്കും ക്രമേണ ഗ്രഹവശാൽ ഫലം പറയേണ്ടതാകുന്നു.

# യാത്രാകാണ്ഡം

യാത്രാകാണ്ഡം പ്രവക്ഷ്യാമി സർവ്വേഷാം ഹിതലിപ്സയാ
ഗമനാഗമനം ചൈവ ലാഭാലാഭൗ ശുഭാശുഭേ. ൧൨൩

സർവ്വം വിചാര്യ കഥയേൽ പൃഷ്ടതാം ശാസ്ത്രവിത്തമഃ
മിത്രക്ഷേത്രാണി പശ്യന്തി യദി മിത്രഗ്രഹാസ്തദാ. ൧൨൪

മിത്രസ്യാഗമനം ബ്രൂയാന്നീചം നീചഗ്രഹാ യദി
നീചസ്യാഗമനം ബ്രൂയാദുച്ചമുച്ചഗ്രഹാ യദി ൧൨൫

സ്വാധികാരായ ഗമനം പുംരാശൗ പുംഗ്രഹാ യദി.
പുരുഷായേതി ഗമനം സ്ത്രീരാശൗ സ്ത്രീഗ്രഹായദി. ൧൨൬

സ്ത്രീയൈ ഗമനമിത്യുക്തമന്യേഷ്വേവം വിചാരയേൽ

സാരം—എല്ലാവരുടെയും നന്മയ്ക്കായിക്കൊണ്ടു യാത്രാകാണ്ഡത്തെ പറയുന്നു. ഗമനം, ആഗമനം, ലാഭം, നഷ്ടം, ശുഭം, അശുഭം മുതലായ എല്ലാ വിഷയങ്ങളെയും നല്ലതുപോലെ വിചാരിച്ചു ശാസ്ത്രവിത്തായിട്ടുള്ളവൻ ഫലം പറയേണ്ടതാകുന്നു. മിത്രഗ്രഹങ്ങൾ മിത്രക്ഷേത്രത്തെ നോക്കിയാൽ മിത്രങ്ങളുടെ വരവിനെയും നീചഗ്രഹങ്ങൾ നീചരാശിയെ നോക്കിയാൽ നീചൻെറ (താഴ്ന്നവൻെറ) വരവിനെയും പറയേണ്ടതാണ്. ഉച്ചഗ്രഹങ്ങൾ ഉച്ചസ്ഥാനത്തെ നോക്കിയാൽ തൻെറ അധികാരത്തെ പുലർത്താനായിട്ടു യാത്രപോകാനിടയാകും. പുരുഷരാശിയിൽ പുരുഷഗ്രഹം നിന്നാൽ പുരുഷനെ ഉദ്ദേശിച്ച യാത്രയും സ്ത്രീരാശിയിൽ സ്ത്രീഗ്രഹം നിന്നാൽ സ്ത്രീയെ ഉദ്ദേശിച്ച യാത്രയും പറയപ്പെട്ടിരിക്കുന്നു. ഇപ്രകാരം മററു സ്ഥാനങ്ങളിലും വിചാരിക്കേണ്ടതാകുന്നു.

ചരരാശ്യുദയാരൂഢേ തത്തദ്ഗ്രഹവിലോകിതേ. ൧൫൦

തത്തദാശാസു ഗച്ഛന്തി പ്രഷ്ടാരഃ ശാസ്ത്രനിർണ്ണയഃ
സ്ഥിരരാശ്യുദയാരൂഢേ ശന്യൎക്കാങ്ഗാരകഃ സ്ഥിതാഃ ൧൫൧

അഥവാ ദശമസ്ഥാശ്ചേദ് ഗമനാഗമനേനച
ശുക്രസൌമ്യേന്ദുജീവശ്ച തിഷ്ഠന്തി ചരരാശിഷു. ൧൫൨

വിദ്യതേ സ്വേഷ്ടസിദ്ധ്യൎത്ഥം ഗമനാഗമനം തദാ

സാരം—ചരരാശി ഉദയമോ ആരൂഢമോ ആവുകയും അതതു് അധിപഗ്രഹങ്ങളുടെ നോട്ടം ഭവിക്കുകയും ചെയ്താൽ അപ്രകാരം നോക്കുന്ന ഗ്രഹത്തിന്റെ ദിക്കിൽ പൃഷ്ടാവിനു് ഗമനം സംഭവിക്കുമെന്നു പറയണം. സ്ഥിരരാശി ഉദയമോ ആരൂഢമോ ആവുകയും ശനി, സൂൎയ്യൻ, ചൊവ്വ ഇവർ ആ രാശിയിലോ പത്താമിടത്തോ നില്ക്കുകയും ചെയ്താൽ ഗമനവും ആഗമനവും സംഭവിക്കുകയില്ല. ശുക്രൻ, ഗുരു, ചന്ദ്രൻ ഇവർ ചരരാശിയിൽ നിന്നാൽ തന്റെ ഇഷ്ടസിദ്ധിക്കായിട്ടു പോക്കും വരവും സംഭവിക്കും.

സ്ഥിതിപ്രശ്നേ സ്ഥിതിം ബ്രൂയാന്മസ്തകോദയരാശിഷു.

പൃഷ്ഠോദയേഷു ഗമനം ക്രമേണ ശുഭദം വദേൽ
ദ്വിതീയേ ച തൃതീയേ ച തിഷ്ഠന്തി യദി പുംഗ്രഹാഃ ൧൫൪

ത്രിദിനാൽ പത്രികാ യാതി ദൂതോ വാ പ്രേഷിതസ്യ ച
ലഗ്നാൎത്ഥസഹജവ്യോമ ലാഭേഷ്വിന്ദുജ്ഞഭാൎഗ്ഗവാഃ ൧൫൫

തിഷ്ഠന്തി യദി തല്ക്കാലേ തപാവൃത്തിഃ പ്രേഷിതസ്യ ച
ചതുൎത്ഥേ ദ്വാദശേ വാപി തിഷ്ഠന്ത്യശ്ചേച്ഛുഭഗ്രഹാഃ ൧൫൬

പത്രികാ പ്രേഷിതസ്യാശു സമായാതി ന സംശയഃ

സാരം—സ്ഥിതിയെസംബന്ധിച്ച പ്രശ്നം സംഭവിച്ചാൽ ശീൎഷോദയരാശി ഉദിക്കുമെങ്കിൽ സ്ഥിതിയും (ഒരേ സ്ഥലത്തു വസിക്കുക) പൃഷ്ഠോദയരാശി ഉദിക്കുമെങ്കിൽ യാത്രയും നന്മയെചെയ്യുമെന്നു പറയണം. പ്രശ്നലഗ്നത്തി

ന്റെ രണ്ടും മൂന്നും ഭാവങ്ങളിൽ പുരുഷഗ്രഹങ്ങൾ നിന്നാൽ മൂന്നു ദിവസത്തിനുള്ളിൽ എഴുത്തുകിട്ടും. അല്ലെങ്കിൽ പുറപ്പെട്ടുപോയ ആളിന്റെ ദൂതൻ വരും. ഒന്ന്, രണ്ട്, മൂന്ന്, പത്ത്, പതിനൊന്ന് ഈ ഭാവങ്ങളിൽ ചന്ദ്ര ബുധ ശുക്രന്മാർ നിന്നാൽ പുറമേ പോയിരുന്ന ആൾ തിരികെ വന്നുചേരും. നാല്, പന്ത്രണ്ട് ഈ ഭാവങ്ങളിൽ ശുഭഗ്രഹങ്ങൾ നിന്നാൽ വെളിയിൽപോയ ആളിൽനിന്നും സംശയം വിനാ എഴുത്തുകിട്ടാനിടയാകും.

ഷഷ്ഠേ വാ പഞ്ചമേ വാപി യദി പാപഗ്രഹാഃ സ്ഥിതാഃ
പ്രേക്ഷിതോ വ്യാധിപീഡാർത്തഃ സമായാതി ന സംശയഃ
ചാപോക്ഷഛാഗസിംഹേഷു യദി തിഷ്ഠതി ചന്ദ്രമാഃ ഉദ്ദേ
ചിന്തിതഃ പുനരായാതി ചതുർത്ഥേ ചേത്തദാഗമഃ
സ്വസ്വർക്ഷേഷു ച തിഷ്ഠന്തി ശുക്രജീവേന്ദുസോമജാഃ
പ്രയാണാഗമനേ ബ്രൂയാത്തത്തദാശാസു സർവ്വദാ

സാരം — ആറാംഭാവത്തിലോ അഞ്ചാംഭാവത്തിലോ പാപഗ്രഹങ്ങൾ നിന്നാൽ പ്രേഷിതൻ വ്യാധിയാൽ പിഢിക്കപ്പെട്ടു മടങ്ങിവരാനിടയാകും; ഇതിൽ സംശയിക്കാനില്ല. ധനു, ഇടവം, മേടം, ചിങ്ങം ഇവയിൽ ചന്ദ്രൻ നിന്നാൽ ഉദ്ദേശിക്കപ്പെട്ടവൻ മടങ്ങിവരുമത്രേ. നാലാമിടത്തു ചന്ദ്രൻ നിന്നാൽ വിചാരിക്കപ്പെട്ടവൻ തിരികെ വരും. ശുക്രൻ, ഗുരു, ചന്ദ്രൻ, ബുധൻ ഇവർ സ്വഗൃഹത്തിൽ നിന്നാൽ അതതു ഗ്രഹങ്ങളുടെ ദിക്കിൽ പ്രയാണവും ആഗമനവും സംഭവിക്കുമെന്നു പറയണം.

ഗ്രഹഃ സ്വക്ഷേത്രമായാതി യാവത്തത്ര ഫലം വദേൽ
ശുഭഗ്രഹാംശാൽ സൌഖ്യം പീഡാം പാപഗ്രഹൈർവ്വദേൽ
സപ്തമാഷ്ടമയോഃ പാപാസ്തിഷ്ഠന്തി ച യദി ഗ്രഹാഃ
പ്രേഷിതോ ഹതസർവ്വസ്വസ്തത്രൈവ മരണം വ്രജേത്
ഷഷ്ഠേ പാപയുതേ മാർഗ്ഗേ ഗാമിബന്ധോ ഭവിഷ്യതി

ജലരാശൌ സ്ഥിതേ പാപേ ചിരേണായാതി ചിന്തിതഃ
ബലാബലാനുരൂപേണ ശുഭാശുഭനിരൂപണം. ൭൨൩

സാരം — ഗ്രഹം എപ്പോൾ സ്വക്ഷേത്രത്തിൽ പ്രവേശിക്കുന്നു, അപ്പോൾ യാത്രാദികാര്യങ്ങൾക്കു ഫലസിദ്ധിയുണ്ടാകുമെന്നു പറയണം ശുഭഗ്രഹങ്ങളെക്കൊണ്ടു സൌഖ്യത്തെയും അശുഭഗ്രഹങ്ങളെക്കൊണ്ടു ദുഃഖത്തെയുംപറയേണ്ടതാകുന്നു. ഉദയലഗ്നത്തിൻെറ ഏഴിലോ എട്ടിലോ പാപന്മാർനിന്നാൽ പ്രേഷിതൻ അപഹരിക്കപ്പെട്ട സ്വ സ്വത്തോടുകൂടി അവിടെത്തന്നെ മരണം പ്രാപിക്കാനിടയാകും. (തൻെറ സ്വത്തു മുഴുവൻ അന്യന്മാരാൽ അപഹരിക്കപ്പെടുന്നതിനും തനിക്കു മരണം സംഭവിക്കുന്നതിനും ഇടയാകുമെന്നു താല്പര്യം) ആറാംഭാവത്തിൽ പാപൻ നിന്നാൽ പ്രേഷിതൻ വഴിമദ്ധ്യേ ബന്ധനം അനുഭവിക്കാനിടയാകും. പാപൻ ജലരാശിയിൽ നിന്നാൽ വിചാരിക്കപ്പെട്ടവൻ വളരെക്കാലത്തിനുശേഷം വന്നുചേരാനിടയാകുന്നതാണു്. ഗ്രഹങ്ങളുടെ ബലവും ബലഹാനിയുമനുസരിച്ചു ശുഭാശുഭഫലങ്ങളെ നിരൂപണം ചെയ്യേണ്ടതാകുന്നു

## വൃഷ്ടികാണ്ഡം.

ജലരാശൌ തു ലഗ്നേ വാ ജലഗ്രഹനിരീക്ഷിതേ
കഥയേദ്വൃഷ്ടിരസ്തീതി വിപരീതേന വർഷതി. ൭൨൪

ജലരാശിഷു ശുക്രേന്ദ്വോസ്തിഷ്ഠതോർവൃഷ്ടിരുത്തമാ
ഏതൌ സ്വക്ഷേത്രമുച്ചം വാ പശ്യതോ യദി കേന്ദ്രഗൌ

ത്രിചതുർദ്ദിവസാനന്തമ്മഹാവൃഷ്ടിർഭവിഷ്യതി
ലഗ്നാച്ചതുർത്ഥേ ശുക്രസ്യാത്തദ്ദിനേ വൃഷ്ടിരുത്തമാ. ൭൨൫

സാരം—ജലരാശി ലഗ്നമാവുകയൊ, ഏതൊരു ലഗ്നമായാലും ജലഗ്രഹത്താൽ വീക്ഷിക്കപ്പെടുകയൊ ചെയ്താൽ മഴ സംഭവിക്കുമെന്നു പറയുക. വിപരീതലക്ഷണം കണ്ടാൽ മഴയുണ്ടാകുകയില്ല. ജലരാശികളിൽ ശുക്രനും ചന്ദ്രനും നിന്നാൽ ഉത്തമമായ മഴയുണ്ടാകും. ശുക്രനും ചന്ദ്രനും സ്വക്ഷേത്രത്തെയോ ഉച്ചത്തെയോ നോക്കുകയോ കേന്ദ്രത്തിൽ നിൽക്കുകയൊ ചെയ്താൽ മൂന്നു നാലുദിവസത്തിനുള്ളിൽ മഴ സംഭവിക്കും. ലഗ്നത്തിന്റെ നാലാം ഭാവത്തിൽ ശുക്രൻ സ്ഥിതിചെയ്താൽ അന്നേദിവസംതന്നെ ഉത്തമമായ മഴയുണ്ടാകും.

ജലരാശിഷു തിഷ്ഠന്തി ശുക്രജീവസുധാകരാഃ
ആർദ്രോദയരാശിംശ്ചേൽ പശ്യന്ത്യധികവൃഷ്ടയഃ
ഛത്രേ പൃഷ്ഠോദയേ ജാതേ പൃഷ്ഠോദയഗ്രഹേക്ഷിതേ
തൽക്കാലേ പരിവേഷാദൌ ദൃഷ്ടേ വൃഷ്ടിർമ്മഹത്തരാ
കേന്ദ്രേഷു മന്ദഭൌമജ്ഞരാഹവോ യദി സംസ്ഥിതാഃ
വൃഷ്ടിന്നാസ്തീതി കഥയേദഥവാ ചണ്ഡമാരുതഃ ൭൨ൻ
പാപാസ്സൌമ്യവിമിശ്രാശ്ചേദല്പവൃഷ്ടിർഭവിഷ്യതി
ചാപസ്ഥൌ മന്ദരാഹൂ ചേദ്വൃഷ്ടിന്നാസ്തീതി കീർത്തയേൽ.
ശുഭഃ കാർമ്മുകസംസ്ഥശ്ചേദ് ഘോരാ വൃഷ്ടിർഭവിഷ്യതി

സാരം—ജലരാശികളിൽ ശുക്രനും ഗുരുവും ചന്ദ്രനും നില്ക്കുകയോ ഇവർ ആർദ്രോദയരാശികളെ നോക്കുകയോ ചെയ്താൽ അധികമായ മഴയുണ്ടാകും. പൃഷ്ഠോദയരാശി ഛത്രരാശിയാവുകയും പൃഷ്ഠോദയഗ്രഹത്താൽ വീക്ഷിക്കപ്പെടുകയും തല്ക്കാലം പരിവേഷാദികൾ കാണപ്പെടുകയും ചെയ്താൽ മഹത്തരമായ മഴയുണ്ടാകും. കേന്ദ്രങ്ങളിൽ ശനി, ചൊവ്വ, ബുധൻ, രാഹു ഇവർ സ്ഥിതിചെയ്യുന്നുവെങ്കിൽ മഴയുണ്ടാകുകയില്ലെന്നും, അഥവാ മഴ ആരംഭിച്ചാൽ കൊടുങ്കാററുനിമിത്തം വർഷിക്കാനിടയാകയില്ലെന്നും പറയണം.

പാപന്മാരും ശുഭന്മാരും ഒന്നിച്ചു (കേന്ദ്രങ്ങളിൽ) നിന്നാൽ ചെറിയ മഴ സംഭവിക്കുന്നതാണു്. ശനിയും, രാഹുവും ധനുവിൽ നിന്നാൽ മഴയുണ്ടാകുകയില്ലെന്നു പറയണം ശുഭന്മാർ ധനുവിൽ നിന്നാൽ ഘോരവൃഷ്ടി സംഭവിക്കും.

ഉച്ചേന യുക്തേ ദൃഷ്ടേ വാ തൽ്ഘവൃദ്ധിർഭവിഷ്യതി. ൩൱൫

നീചേന യുക്തേ ദൃഷ്ടേ വാ സ്യാദർഘക്ഷയ ഈരിതഃ
മിത്രസ്വാമിവശാൽ സാമ്യമേവം ജ്ഞാത്വാ വദേൽ സുധീഃ

ശുഭഗ്രഹയുതേ വൃദ്ധിരശുഭേ ऽർഘസ്യ നാശനം

സാരം—ലഗ്നത്തിൽ ഉച്ചഗ്രഹം നില്ക്കുകയോ നോക്കുകയോ ചെയ്താൽ വിലയ്ക്കു വൃദ്ധിയുണ്ടാകും. നീചഗ്രഹം നില്ക്കുകയോ നോക്കുകയോ ചെയ്താൽ വിലയ്ക്കു ഇടിവുനേരിടും. മിത്രഗ്രഹമോ അധിപനോ നോക്കുകയോ നില്ക്കുകയോ ചെയ്താൽ വിലയ്ക്കു സാമ്യം പറയണം. ലഗ്നത്തിൽ ശുഭഗ്രഹം നിന്നാൽ വിലയ്ക്കു വൃദ്ധിയും പാപഗ്രഹം നിന്നാൽ നാശവും പറയേണ്ടതാകുന്നു.

---

## നൌകാകാണ്ഡം.

---

ജലരാശിഷു ലഗ്നേഷു ജീവശുക്രേന്ദവോ യദി. ൩൱൬

പോതസ്യാഗമനം ബ്രൂയാദശുഭാശ്ചേന്നഹീതി ച
ആത്രുഢഛത്രലഗ്നേഷു വീക്ഷിതേഷ്വശുഭഗ്രഹൈഃ ൩൱൭

പോതഭംഗോ ഭവേന്നീചശത്രുഭിർവാ തഥാ വദേൽ
അപൃഷ്ടോദയേ ലഗ്നേ ദൃഷ്ടേ ദേശാന്തരം നൌ വ്രജേൽ. ൩൱൮

തദ്ഗ്രഹേ തു യദാ ദൃഷ്ടേ തദാ നൌ ദർശനം ഭവേൽ

സാരം—ജലരാശിലഗ്നത്തിൽ ഗുരുവും ശുക്രനും ചന്ദ്രനും നിന്നാൽ കപ്പലിന്റെ ആഗമനം സംഭവിക്കും. ലഗ്നത്തിൽ പാപന്മാർ നിന്നാൽ കപ്പൽ വരികയില്ലെന്നു പറയണം. ആരൂഢം, ഛത്രം, ലഗ്നം ഇവയെ അശുഭഗ്രഹങ്ങൾ നോക്കിയാൽ കപ്പൽ മുങ്ങിപ്പോകുമെന്നു പറയണം. ഛത്രാരൂഢലഗ്നങ്ങളെ നീചഗ്രഹമോ ശത്രുഗ്രഹമോ നോക്കിയാലും കപ്പൽനഷ്ടത്തെ പറയേണ്ടതാകുന്നു. പൃഷ്ഠോദയമല്ലാത്ത രാശി ലഗ്നമായാലും അതിന്റെ അധിപനാൽ വീക്ഷിക്കപ്പെട്ടാൽ കപ്പൽ ദേശത്തിൽനിന്നു പുറപ്പെടും. ലഗ്നാധിപൻ എപ്പോൾ അന്യഗ്രഹത്താൽ വീക്ഷിക്കപ്പെടുന്നുവോ അപ്പോൾ കപ്പലിനെ ദൎശിക്കാനിടയാകും.

ചരരാശൗ ചരഛത്രേ ദ്രുതമായാതി നൌസ്തദാ. ഇന്ദു
ചതുൎത്ഥേ പഞ്ചമേ ചന്ദ്രോ യദി നൌ ശീഘ്രമേഷ്യതി
ദ്വിതീയേ വാ തൃതീയേ വാ ശുക്രശ്ചേന്നൗ സമാഗമഃ
അനേനൈവ ക്രമേണൈവം സൎവ്വം വീക്ഷ്യ വദേൽ സ്ഫുടം

സാരം—ചരരാശി ലഗ്നമോ ഛത്രമോ ആയാൽ കപ്പൽ എളുപ്പത്തിൽ വന്നുചേരുമെന്നു പറയണം. നാലാമിടത്തോ അഞ്ചാമിടത്തോ ചന്ദ്രൻ നിന്നാലും ഫലം അതുതന്നെയാകുന്നു. രണ്ടിലോ മൂന്നിലോ ശുക്രൻ നിന്നാലും കപ്പൽ വഴിപോലെ വന്നുചേരും. ഇപ്രകാരം നല്ലതുപോലെ ചിന്തിച്ചിട്ടുവേണം സകല ഫലങ്ങളും പറയുവാൻ.

---

## സിദ്ധികാണ്ഡം.

---

ലഗ്നസ്ഥൗ കാൎയ്യലഗ്നേശൗ കാൎയ്യസ്ഥൗ ലഗ്നകാൎയ്യപൗ
കാൎയ്യസ്യ സിദ്ധിം കുരുതസ്തദാനീം നിശ്ചയാദ്ബുധേൽ
ലഗ്നാം ലഗ്നേശപൗ പശ്യേൽ കാൎയ്യം പശ്യന്തു കാൎയ്യപഃ

കാര്യേശ്വരോ ലഗ്നഗതഃ പ്രപശ്യേല്ലഗ്നപം തഥാ
വാ വിലഗ്നപതിഃ കാര്യ്യഗൃഹഗഃ കാര്യ്യപം തഥാ ൪൪

പശ്യേല്ലഗ്നാധിപഃ കാര്യ്യം ലഗ്നം കാര്യ്യപതിസ്തഥാ.
കാര്യേശോ ലഗ്നപം പശ്യേല്ലഗ്നേശഃ കാര്യ്യപം തഥാ ൪൫

ചന്ദ്രദൃഷ്ടിര്യദാ ചേൽ സ്യാൽ കാര്യ്യസിദ്ധിസ്തദാ സ്മൃതാ.

സാരം—(൧) ലഗ്നാധിപൻ ദശമാധിപൻ ഇവർ ലഗ്നത്തിൽ നിന്നാലും (൨) ലഗ്നാധിപനും പത്താംഭാവാധിപനും പത്താംഭാവത്തിൽ നിന്നാലും (൩) ലഗ്നത്തെ ലഗ്നാധിപനും പത്താംഭാവത്തെ തദധിപനും വീക്ഷിച്ചാലും (൪) പത്താംഭാവാധിപൻ ലഗ്നത്തിൽനിന്നു ലഗ്നാധിപനെ നോക്കിയാലും (൫) ലഗ്നാധിപൻ പത്താംഭാവത്തിൽ നിന്നു പത്താംഭാവാധിപനെ നോക്കിയാലും (൬) ലഗ്നാധിപൻ പത്താംഭാവത്തെയും തദധിപൻ ലഗ്നത്തെയും വീക്ഷിച്ചാലും (൭) അവർ രണ്ടുപേരും പരസ്പരദൃഷ്ടന്മാരായി ഭവിച്ചാലും കാര്യ്യസിദ്ധിയുണ്ടാകും. ഈ യോഗങ്ങളിൽ ചന്ദ്രന്റെ ദൃഷ്ടി എപ്പോഴും സംഭവിക്കുന്നുവോ അപ്പോഴാണു കാര്യ്യസിദ്ധിയുണ്ടാകുന്നതെന്നു ധരിക്കേണ്ടതുമാകുന്നു.

അസൽസ്വപി ച യോഗേഷു കാര്യേശോ ലഗ്നരാശിഗഃ

ഭവിഷ്യതി തദാ കാലേ കാര്യ്യം ജ്ഞാനപ്രദീപകേ
സമൃഗപിചാര്യ്യ പ്രവദേന്ന മിഥ്യാ വാഗ് ഭവിഷ്യതി ൪൬

പ്രശ്നാദർശമിദം ശാസ്ത്രം പൃഥിവ്യാം ലോകഭൂഷണം.

സാരം—മേൽപറഞ്ഞ കാര്യ്യസിദ്ധിയോഗങ്ങളിൽ പാപന്മാർ സംബന്ധപ്പെട്ടിരുന്നാലും, പത്താംഭാവാധിപൻ ചാരവശാൽ ലഗ്നരാശിയിൽ കടക്കുമ്പോഴും കാര്യ്യസിദ്ധിയുണ്ടാകുമെന്നുള്ളതു് ഈ ജ്ഞാനപ്രദീപകാചാര്യ്യന്റെ മതമാകുന്നു. വഴിപോലെ ആലോചിച്ചു ഫലംപറയുന്ന ദൈവജ്ഞൻ അസത്യവാക്കുകളോടുകൂടിയവനായി ഭവിക്കു

ന്നില്ല. (യോഗങ്ങളും, യോഗകർത്താക്കളുടെ ബലാബലങ്ങളും, ഭംഗയോഗങ്ങളും മുതലായവ നല്ലതുപോലെ നോക്കിയറിഞ്ഞു വഴിപോലെ ആലോചിച്ചു ഫലം പറയുന്ന ജ്യൌതിഷികന്റെ വാക്കുകൾ അസത്യങ്ങളായി ഭവിക്കുകയില്ലെന്നു താല്പര്യം.) പ്രശ്നഫലദർശനത്തിൽ കണ്ണാടിപോലെ ഉപകരിക്കുന്ന ഈ ശാസ്ത്രം ലോകഭൂഷണമായി ഭവിക്കുന്നു.

കാര്യസിദ്ധിപ്രശ്നത്തിൽ ഏററവും ഉപയുക്തമായിട്ടുള്ള ഒരു പദ്യം ഗ്രന്ഥാന്തരത്തിൽനിന്നും അടിയിൽ ഉദ്ധരിക്കുന്നു.

ആരൂഢം ഭം ശുഭാനാം മിഥുനഘടതുലാ-
കന്യകാവോർദ്ധ്വവക്ത്രം
സൌമ്യാഃ കേന്ദ്രത്രികോണദ്രവിണഭവഗതാ
രിക്തഫലാഭാധിപത്യോഃ
യോഗോന്യോന്യം സ്ഥിതിർവാ വപുഷി നിജനിജ
വ്യത്യയാദ്വാഥ താഭ്യാം
ലഗ്നേശോ യുക്തദൃഷ്ടോ ഗുരുരഭിമതഭേ-
ഭാഗ്യപശ്ചാത്ഫലപ്ത്യൈ.

സാരം— ആരൂഢം ശുഭക്ഷേത്രമായിവരികയോ മിഥുനം, കന്നി, തുലാം, കുംഭം ഇവയിൽ ഒന്നു് ആരൂഢമായി വരികയോ ചെയ്യുകയും അതു് ഊർദ്ധ്വമുഖരാശിയായിരിക്കുകയും ഒന്നു്, രണ്ടു്, നാലു്, അഞ്ചു്, ഏഴു്, ഒൻപതു്, പത്തു്, പതിനൊന്നു് ഈ ഭാവങ്ങളിൽ ശുഭഗ്രഹങ്ങൾ നില്ക്കുകയും ധനാധിപനും ലാഭാധിപനും ഒന്നിച്ചോ അവരവരുടെ ക്ഷേത്രങ്ങളിലോ സ്ഥിതിചെയ്യുകയും അഥവാ ധനാധിപൻ ലാഭസ്ഥാനത്തും ലാഭാധിപൻ ധനസ്ഥാനത്തും നില്ക്കുകയും ലഗ്നാധിപനു ധനലാഭാധിപന്മാരുടെ യോഗമോ ദൃഷ്ടിയോ ഭവിക്കുകയും വ്യാഴവും ഒൻപതാം ഭാവാധിപനും ലാഭം തുടങ്ങിയുള്ള ഇഷ്ടഭാവങ്ങളിൽ സ്ഥിതി

ചെയ്യുകയും ചെയ്താൽ കാര്യസിദ്ധിയുണ്ടാകുമെന്നു പറയണം.

ഈ ശ്ലോകത്തിൽ ആരൂഢം ശുഭക്ഷേത്രമായി വരികയോ എന്നു പറഞ്ഞതിനുശേഷം മിഥുനം, കന്നി, തുലാം, കുംഭം ഇവയിൽ ഒന്നു് ആരൂഢമായി വരികയോ ചെയ്യണം എന്നു കാണുന്നുവല്ലോ. മിഥുനം, കന്നി, തുലാം ഈ രാശികൾ ശുഭരാശികളാകയാൽ അവയെ പ്രത്യേകം എടുത്തു പറയാനുള്ള കാരണമെന്തെന്നു ഇവിടെ ഒരുസംശയം ജനിച്ചേക്കാം. പാപനോടു ചേൎന്ന ബുധനും പാപിയാകുമെന്നുള്ളതിനാൽ ബുധനു പാപത്വം സംഭവിച്ചിരിക്കുന്ന കാലത്തു ബുധക്ഷേത്രമായ മിഥുനകന്യാരാശികളെ പാപക്ഷേത്രമായി തിരസ്കരിക്കരുതെന്നു് ഉപദേശിക്കുകയാണു ചെയ്തിരിക്കുന്നതു്. മുഹൂൎത്തശാസ്ത്രത്തിൽ തുലാരാശിയ്ക്കു് ചിലേടത്തു പാപക്ഷേത്രത്തിനു തുല്യം തരംതാഴ്ത്തൽ സംഭവിച്ചിട്ടുള്ളതിനാൽ ഈ യോഗത്തിൽ തുലാം രാശിയെ സ്വീകരിക്കാൻ മടിക്കരുതെന്നു പ്രത്യേകം ഓൎമ്മപ്പെടുത്തുകയാണു ചെയ്തതെന്നും ധരിക്കണം.

ആദിത്യൻ നില്ക്കുന്ന രാശിയുടെ പന്ത്രണ്ടാംരാശി ഊൎദ്ധ്വമുഖരാശിയാകുന്നു. ആദിത്യന്റെ കേന്ദ്രരാശികളുടെ പന്ത്രണ്ടാംരാശികളും ഊൎദ്ധ്വമുഖരാശികളത്രേ.

"ഊൎദ്ധ്വമുഖോ രവിമുക്തോ യുക്തോ
രാശിസ്ത്വധോമുഖോ ജ്ഞേയഃ
അഭിലഷിതസ്തിൎയ്യഗ് സ്യാൽ തേഷാം
കേന്ദ്രാശ്ച തൽ സംജ്ഞാഃ"

എന്നു പ്രമാണം.

***

# കർമ്മവിപാകകാണ്ഡം

സായണാചാര്യരാൽ നിർമ്മിതമായ കർമ്മവിപാകമെന്ന ഗ്രന്ഥത്തിൽ രോഗത്തിനുള്ള കാരണങ്ങളും അതിനുള്ള പ്രായശ്ചിത്തങ്ങളും ഉപദേശിച്ചിട്ടുള്ളതിനെ പ്രശ്നമാർഗ്ഗകാരൻെറ വാക്കുകളാൽ ഈ കാണ്ഡത്തിൽ ഉദ്ധരിക്കുന്നു.

ഹേതുർബ്രാഹ്മണഹിംസനം ഗുരുജന-
 ദ്വേഷോന്യദോഷേ രണം
സ്ത്രീസംഗോ ഗ്രഹണാദിപുണ്യസമയേ
 സ്യാദ്രാജയക്ഷ്മാത്മവേ
ജാപോ നാമ സഹസ്രകസ്യ വസന-
 സ്പർശശ്ച രൌദ്രേണ ചൈ-
ന്ദ്രാഗ്നേനാഹുതിരേനയോരപി ജപ-
 സ്തുശ്ചാന്തയേ സൂക്തയോഃ

സാരം — രാജയക്ഷ്മാവെന്ന വ്യാധിക്കു കാരണം ബ്രഹ്മഹത്യ, ഗുരുജനങ്ങളെ ദ്വേഷിക്കയും, അന്യന്മാരുടെ ദോഷങ്ങളെ പറയുക, ഗ്രഹണം തുടങ്ങിയുള്ള പുണ്യസമയങ്ങളിൽ സ്ത്രീസേവ നടത്തുക ഇവയാകുന്നു. ഇതിനു പ്രായശ്ചിത്തമായി സഹസ്രനാമംജപിക്കുക, വസ്ത്രദാനം ചെയ്യുകയും രുദ്രസൂക്തത്താലും ഐന്ദ്രാഗ്നസൂക്തത്താലും (ഇന്ദ്രാഗ്നികൾ ദേവതകളായിട്ടുള്ള സൂക്തം) ഹോമംചെയ്യുകയും ചെയ്യേണ്ടതാകുന്നു.

കാർശ്യഹേതുരിഹാന്നസ്യ ചൌര്യം ഹി സ്മൃതിചോദിതം
ശങ്കരപ്രതിമാ ദേയാ തസ്യശാന്ത്യൈ ഹിരണ്മയീ.

ദേഹകാർശ്യമെന്ന വ്യാധിക്കു (ദേഹംമെലിച്ചിൽ) കാരണം അന്നം മോഷ്ടിച്ചതാണെന്നു സ്മൃതികളിൽ പറഞ്ഞി

രിക്കുന്നു. അതിനു പ്രായശ്ചിത്തമായി സ്വർണ്ണംകൊണ്ടുണ്ടാക്കിയ ശിവപ്രതിമ ദാനംചെയ്യണം.

ഹിംസാ വിപ്രസ്യ ഭാര്യാ ഗമനമപി ഗുരോർ-
ദുശ്ചികിത്സാ പ്രയോഗോ
വിശ്വസ്തേ പുംസി ദൌഷ്ട്യാൽ ഗരളവിതരണം
കുഷ്ഠരോഗസ്യ ഹേതുഃ
രൌദ്രായുസ്സൂക്തജാപോ ദിനകരവൃഷയോർ
ഹൈമയോശ്ച പ്രദാനം
ഹോമൈഃ കൂശ്മാണ്ഡമന്ത്രൈരപി ഖലു വിധിവ-
ത്തസ്യ ശാന്ത്യൈ വിധേയം

സാ—കുഷ്ഠരോഗത്തിനു ബ്രാഹ്മണഹിംസയും ഗുരുഭാര്യാഗമനവും ദുശ്ചികിത്സാപ്രയോഗവും വിശ്വസ്തനായ മനുഷ്യനു ദുഷ്ടത ഹേതുവാൽ വിഷംകൊടുക്കുകയും കാരണങ്ങളാകുന്നു. ഇതിനു് പ്രായശ്ചിത്തമായി രൌദ്രസൂക്തവും ആയുഃസൂക്തവും ജപിക്കയും, സ്വർണ്ണംകൊണ്ടുണ്ടാക്കിയ സൂര്യപ്രതിമയും കാളയുടെ വിഗ്രഹവും ദാനംചെയ്കയും കൂശ്മാണ്ഡമന്ത്രങ്ങളെക്കൊണ്ടു ഹോമംചെയ്കയും വേണ്ടതാകുന്നു. (കൂശ്മാണ്ഡമന്ത്രങ്ങൾ യജുർവേദത്തിലുള്ള് ചില സൂക്തങ്ങളാകുന്നു.)

കുഷ്ഠവച്ഛ്വേതകുഷ്ഠേപി പ്രായശ്ചിത്തന്തു കാരണം
കാംസ്യകാർപ്പാസലവണവാസോ ഹരണസംയുതം

സാ - വെൺകുഷ്ഠത്തിനു കാരണം മുമ്പു കുഷ്ഠവ്യാധിക്കു പറഞ്ഞതുപോലെ ബ്രാഹ്മണഹിംസ മുതലായവയും വെൺകലം, ഉപ്പു്, വസ്ത്രം ഇവയെ അപഹരിക്കുകയുമാകുന്നു. ഇതിനും പ്രായശ്ചിത്തം മുമ്പു പറഞ്ഞവതന്നെ.

വിസർപ്പഹേതും ഖലു സർപ്പഹിംസാം
സർപ്പേണ ഹിംസാം ച പരസ്യ വിദ്യാൽ
തച്ഛാന്തയേ സ്യാദിഹ നാഗദാനം
വിധിസ്തു തസ്യ സ്മൃതിഷൂപദിഷ്ടഃ.

സാ—വിസപ്പ്വ്യാധിക്കു കാരണം സപ്പത്തെ ഹിംസിക്കുകയും സപ്പത്തേക്കൊണ്ടു് അന്യനെ ഹിംസിക്കുകയുമാകുന്നു. അതിനു പ്രായശ്ചിത്തമായി നാഗദാനം ചെയ്യണം. സപ്പദാനവിധി സ്മൃതികളിൽ ഉപദേശിച്ചിട്ടുണ്ടു്.

ദേവാനാം ബ്രാഹ്മണാനാം ധനഹരണമഭ-
    ക്ഷ്യാശനം പാണ്ഡുഹേതുഃ
കാര്യഃ കൂശ്മാണ്ഡഹോമഃ കനകവിതരണം
    ചാസ്യ രോഗസ്യശാന്ത്യൈ
വാപീ കൂപാദിഭേദോ ഹ്യതിസരണരുജഃ
    കാരണം തൽ പ്രശാന്ത്യൈ
രൌദ്രായുസ്സൂക്തജാപോ ഭവതി ഖലു നൃണാ-
    മേവമാഹുർമ്മുനീന്ദ്രാഃ

സാ—പാണ്ഡുരോഗത്തിനു ദേവസ്വാപഹരണവും ബ്രഹ്മസ്വാപഹരണവും ഭക്ഷിക്കാൻ പാടില്ലാത്ത പദാത്ഥങ്ങളുടെ ഭക്ഷണവും കാരണമാകുന്നു. ഈ രോഗത്തിൻെറ ശാന്തിക്കായി കൂശ്മാണ്ഡഹോമം കനകദാനം ഇവ നടത്തേണ്ടതാകുന്നു. അതിസാരരോഗത്തിൻെറ കാരണമാകട്ടെ, കുളം കിണറു മുതലായവയെ നശിപ്പിച്ചതാണു്. അതിനു പ്രായശ്ചിത്തമായി രൌദ്രസൂക്തവും ആയുസ്സൂക്തവും ജപിക്കണമെന്നു മുനീന്ദ്രന്മാർ പറഞ്ഞിട്ടുണ്ടു്.

ഹേതുർഗ്രഹണ്യാ അതിസാരഹേതുർ
ഭേത്ര്യപത്യാഹരണേന യുക്തഃ
സകൃഷ്ണഗോപാവക ദാനമാത്രാ-
ച്ഛ്രീരിതം യത്തപതിസാരശാന്ത്യൈ.

സാ—ഗ്രഹണീരോഗത്തിനു അതിസാരരോഗത്തിനു പറഞ്ഞ കാരണങ്ങൾക്കുംപുറമേ അന്യൻെറ പുത്രനേ അപഹരിക്കുന്നതും ഹേതുവാകുന്നു. ഇതിനു പ്രായശ്ചിത്തമായി കറുത്ത പശുവിനേയും അഗ്നിദേവൻെറ വിഗ്രഹത്തേ

ത്തും ദാനംചെയ്യുകയും അതിസാരത്തിനു പറഞ്ഞ പ്രായശ്ചിത്തം നടത്തുകയും വേണം.

ഓഷ്ഠഛേദനദന്തഭംഗരസനാ-
ച്ഛേദാഃ പരേഷാം ഗുരൌ
വാണി വാ പരുഷാനൃതം ച വചനം
സ്യാൽ ക്രൂടസാക്ഷിത്വയുക്
ഹേതുർവ്വക്ത്രഗദസ്യ തത്ര ഹവനം
കൂശ്മാണ്ഡമന്ത്രൈർജ്ജപോ
ഗായത്ര്യാശ്ച വിധേയ ഔഷധഗജ-
സ്വർണ്ണം ച ധാന്യം സംപ്രശേൽ.

സാ—മുഖരോഗങ്ങൾക്കു ഹേതു അന്യന്മാരുടെ ചുണ്ടു മുറിക്കുക, പല്ലുടയ്ക്കുക, നാക്കറുക്കുക, ഗുരുക്കന്മാരോടു പരുഷവാക്കുപറയുക, കള്ളംപറയുക, കള്ളസ്സാക്ഷി പറയുക, (കള്ളസ്സാക്ഷിപറയുകയെന്നുള്ളതു് കള്ളംപറയുകയെന്നുള്ളതിൽ ഉൾപ്പെട്ടുമെങ്കിലും കള്ളസ്സാക്ഷി പറയുന്നതിൻെറ ദോഷാധിക്യത്തെ വെളിപ്പെടുത്താനായി എടുത്തുപറഞ്ഞതാണു്) ഇവയാകുന്നു. ഇതിനു പ്രായശ്ചിത്തം കൂശ്മാണ്ഡമന്ത്രങ്ങളെക്കൊണ്ടുള്ള ഹോമവും ഗായത്രീജപവും നടത്തുകയും ഔഷധങ്ങളേയും സ്വർണ്ണംകൊണ്ടുള്ള ഗജത്തേയും സ്വർണ്ണത്തെത്തന്നെയും ധാന്യങ്ങളേയും ദാനംചെയ്കയും ആകുന്നു.

ദ്വിജവിബുധനാനാമന്ധസശ്ചാപഹാരോ
ഗമനമഥ വധൂനാം ചോപരാഗാദികാലേ
ഹനനമപി പശൂനാമർശസോ ഹേതുരുക്തഃ
പ്രശമനകൃദമുഷ്യസ്വർണ്ണധേനുപ്രദാനം.

സാ—അർശോരോഗത്തിൻെറ കാരണം, ദേവന്മാരുടേയും ബ്രാഹ്മണരുടേയും മുതൽ അപഹരിക്കുക, അന്നം അപഹരിക്കുക, ഗ്രഹണം മുതലായ പുണ്യസമയ

ത്തിൽ സ്ത്രീഗമനം നടത്തുക, പശുക്കളെ കൊല്ലുക ഇവ യാകുന്നു. രോഗശമനത്തിനു പ്രായശ്ചിത്തമായി സ്വൎണ്ണം കൊണ്ടുണ്ടാക്കിയ പശുവിനെ ദാനംചെയ്യണം.

ദൃഗ്വ്യാധേസ്തു കൃതാല്പതാന്യവനിതാസന്ദൎശനം മത്തനാ ചാന്യസ്യാക്ഷിവിനാശനം ഖലു ഋണാം ഹേതുസ്തത്ശാന്തയേ മുൽഗാന്നസ്യ ച പായസസ്യകനകസ്യാജ്യസ്യപക്ഷീശിതുർ-ദ്ദാനം വാംബകരക്ഷകാണ്ഡഹവനം ജാപോ ഽഥവാസ്യസ്തതഃ

സാ—നേത്രരോഗത്തിന്നു കാരണം ഉപകാരം ചെയ്തുവന്നു പ്രത്യുപകാരം ചെയ്യാതിരിക്കുക, പരസ്ത്രീകളെ വ്യാജേന നോക്കുക, അന്യന്റെ കണ്ണു നശിപ്പിക്കുക ഇവ യാകുന്നു. അതിനു പ്രായശ്ചിത്തമായി ചെറുപയറു ചേൎത്ത അന്നവും പഞ്ചസാരപ്പായസവും സ്വൎണ്ണവും നെയ്യും സ്വൎണ്ണംകൊണ്ടുണ്ടാക്കിയ ഗരുഡപ്രതിമയും ദാനംചെയ്യുകയും നേത്രരക്ഷകമായി പറയപ്പെടുന്ന മൂന്നു ഋക്കുകളെ കൊണ്ടു ഹോമം നടത്തുകയോ അല്ലെങ്കിൽ ആ മൂന്നു ഋക്കുകളെ ജപിക്കുകയോ ചെയ്കയും വേണം.

നക്താന്ധ്യ തു ഹേതുഃ സ്യാൽ ഗവാന്നയനനാശനം
ഗോപാലദാനമേതസ്യ പ്രായശ്ചിത്തമുദീരിതം.

സാ—രാത്രിയിൽ കണ്ണുകാണാൻ പാടില്ലാതെയാകുന്നതിനു കാരണം പശുക്കളുടെ കണ്ണിനെ നശിപ്പിക്കുന്നതാകുന്നു. സ്വൎണ്ണംകൊണ്ടു ഗോപാലപ്രതിമയുണ്ടാക്കി ദാനം ചെയ്യുക അതിനു പ്രായശ്ചിത്തമാണ്.

പൈശുന്യമന്യശ്രവണച്ഛിദാ വാ
കാൎയ്യച്ഛിദാ കൎണ്ണഗദസ്യ ഹേതുഃ
സ്വൎണ്ണാധ ന്യക്ഷിതികംബളാനാം
ദാനം ജപഃ സൌരസൂക്തസ്യ ചാത്ര.

സാ—കൎണ്ണരോഗങ്ങൾക്കു കാരണം ഏഷണി പറയുകയും അന്യന്റെ കൎണ്ണത്തെ മുറിക്കുകയും അന്യന്റെ കാൎയ്യ

ങ്ങളെ നശിപ്പിക്കുകയുമാകുന്നു. അതിനു പ്രായശ്ചിത്തമായി ഭൂമി, സ്വർണ്ണം, ധാന്യം, കംബളം ഇവയെ ദാനംചെയ്യുകയും സൂര്യൻ ദേവതയായിട്ടുള്ള മൂന്നു സൂക്തങ്ങളെ ജപിക്കുകയുംവേണം.

ജിഹ്വാദോഷസ്യ ഹേതുർഗ്ഗുരുഷു പരുഷവാ-
ഗ്ഭാഷണം ചാനൃതാനാം
ദുഃഖാധാനം പരേഷാമപി ഖലു രസനാ-
ച്ഛേദനം തസ്യ ശാന്ത്യൈ
ദാനം ധാന്യൌഷധാനാം ഹവനമപി തഥൈ-
വാസ്തു കൂശ്മാണ്ഡമന്ത്രൈ-
രാഹോർമ്മന്ത്രോ യദാദിർജ്ജപതു തദൃഷിഭിഃ
പ്രോക്തമന്യച്ച സൂക്തം.

സാ—ജിഹ്വാരോഗത്തിനു കാരണം ഗുരുക്കന്മാരോടു പരുഷവാക്കു പറയുകയും അസത്യം പറയുകയും അന്യന്മാരെ ദുഃഖിപ്പിക്കയും അന്യന്മാരുടെ നാക്കറുക്കുകയുമാകുന്നു. അതിനു പ്രായശ്ചിത്തമായി ധാന്യങ്ങളേയും ഔഷധങ്ങളേയും ദാനംചെയ്യുകയും കൂശ്മാണ്ഡമന്ത്രങ്ങളെക്കൊണ്ടു ഹോമംനടത്തുകയും രാഹുമന്ത്രം ഏതൊരു സൂക്തത്തിന്റെ ആദ്യമാകുന്നുവോ ആ സൂക്തത്തെയും ഋഷിപ്രോക്തങ്ങളായ അന്യസൂക്തങ്ങളേയും ജപിക്കുകയുംവേണം.

നിന്ദാ സഭ്യജനേഷു താതജനനീദ്വേഷോ ഗുരുദ്വേഷണം
ചാന്നസ്യാപഹൃതിഃ പ്രഭഞ്ജനരുജോ ഹേതുശ്ച തച്ഛാന്തയേ
ദദ്യാത്താമ്രമൃഗം തഥൈവ വസനം പഥ്യാന്നമഷ്ടാപദം
സൂക്തം മാരുതദൈവതം പ്രശമനീം വായോരൃചം വാജപേൽ

സാ—വാതരോഗത്തിനു ഹേതു സഭ്യന്മാരായ ജനങ്ങളെ നിന്ദിക്കുക, അച്ഛൻ, അമ്മ, ഗുരുക്കന്മാർ ഇവരെ ദ്വേഷിക്കുക, അന്നം അപഹരിക്കുക ഇവയാകുന്നു. അതു ശമിപ്പാൻ പ്രായശ്ചിത്തമായി ചെമ്പുകൊണ്ടുള്ള മൃഗപ്രതി

മയേയും വസ്ത്രത്തേയും പഥ്യമായ അന്നത്തേയും സ്വർണ്ണത്തേയും ദാനം ചെയ്ക, വായുസൂക്തത്തേയും വായുവിനെ ശമിപ്പിക്കുന്ന ഋക്കിനേയും ജപിക്കുക ഇവയാകുന്നു.

കന്യായാം ഗമനം പശോശ്ച വിധവാ ദാസ്യോരഭക്ഷ്യാശനം
ചാചാരേണവിഹീനതാ പിശുനതാ ചാപഥ്യവിശ്രാണനം
വിശ്വസ്തസ്യ വിഷാർപ്പണം ച ഹനനം ശൂലേന തദ്ധേതവഃ
തച്ഛാന്ത്യൈ തിലപത്മദാനമുദിതം ശക്ത്യാ ച ശൂലാർപ്പണം

സാ—ശൂലരോഗത്തിനു കാരണം കന്യകാഗമനം, പശുഗമനം, വിധവാഗമനം, ദാസിഗമനം, അഭക്ഷ്യവസ്തുക്കളെ ഭക്ഷിക്കുക, വിധിക്കപ്പെട്ട ആചാരങ്ങളെ ഉപേക്ഷിക്കുക, ഏഷണി പറക, അപഥ്യം കൊടുക്കുക, വിശ്വസ്തനു വിഷംകൊടുക്കുക, ശൂലംകൊണ്ടു് അന്യനെ ഹിംസിക്കുക ഇവയാകുന്നു. അതിനു പ്രായശ്ചിത്തമായി യഥാശക്തി സ്വർണ്ണംകൊണ്ടോ വെള്ളികൊണ്ടോ ഇരുമ്പുകൊണ്ടോ ശൂലമുണ്ടാക്കി ദാനംചെയ്കയും തിലദാനം നടത്തുകയും സ്വർണ്ണംകൊണ്ടുണ്ടാക്കിയ താമരപ്പൂ ദാനംചെയ്കയും വേണം.

ഹേതുർഗ്ഗുന്മഗദസ്യ വൈരമധികം നിർബ്ബന്ധനം വാ ഗുരൗ
ചാസൂയാന്നഹൃതിശ്ച തത്രഹവനം ചൈന്ദ്രാഗ്നസൂക്തേന വാ
ജാപഃ സൂക്തയുഗസ്യ രുദ്രമരുതോർന്നാമത്രയസ്യാപി വാ
ഗായത്ര്യാശ്ച വിധീയതാം ഗണപതേർദ്ദാനം ച തച്ഛാന്തയേ

സാ—ഗുന്മരോഗത്തിനു ഹേതു ഗുരുവിനോടു് അധികം വൈരം പ്രകടിപ്പിക്കുക, ഗുരുവിനെ നിർബന്ധിക്കുക, അന്യനിൽ അസൂയ തോന്നുക, അന്യന്റെ അന്നത്തെ അപഹരിക്കുക ഇവയാകുന്നു. അതിന്നു പ്രായശ്ചിത്തമായി ഐന്ദ്രാഗ്നസൂക്തംകൊണ്ടു ഹോമം ചെയ്യുകയും രൌദ്രസൂക്തത്തേയും വായുസൂക്തത്തേയും നാമത്രയത്തെയും ഗായത്രിയേയും ജപിക്കുകയും സ്വർണ്ണംകൊണ്ടുള്ള ഗണപതിപ്രതിമ ദാനം ചെയ്യുകയും വേണം.

താപസ്യാഃപശ്വകന്യകാഗുരുജനസ്ത്രീ നിദ്ധവാനാം രതിർ-
വിദ്വേഷോ ഗുരുഷു ദ്വിജസ്വഹരണം ചേതോന്യസ്യാർപ്പീ
ഏതത്സർവ്വമിഹപ്രമേഹകൃദിദം മാതൃസ്വസൃഭ്രാതൃസു [ ധനം
ഭൂസംഭോഗയുതം സുരേക്ഷുമധുമേഹാനാം ക്രമാൽ കാരണം

സാ—പ്രമേഹങ്ങൾക്കെല്ലാം കാരണം താപസസ്ത്രീഗമനവും പശുഗമനവും കന്യകാഗമനവും ഗുരുജനഭാര്യാഗമനവും വിധവാഗമനവും ഗുരുക്കന്മാരിൽ ദ്വേഷവും ബ്രാഹ്മണസ്വത്തിന്റെ അപഹരണവും അന്യന്റെ മനസ്സിനെ ദുഃഖിപ്പിക്കയുമാകുന്നു. സുരാമേഹത്തിന്നു കാരണം മേൽ പറഞ്ഞവയും മാതൃഗമനവുമാകുന്നു. ഇക്ഷുമേഹത്തിന്റെ കാരണമാകട്ടെ ഇപ്പറഞ്ഞവയും സോദരീഗമനവുമാണു് മധുമേഹത്തിന്റെ കാരണം മേൽപറഞ്ഞവയും ഭ്രാതൃസ്ത്രീഗമനവുമത്രേ

സർവ്വാമയഘ്നം ഹവനം വിധേയം
സുവർണ്ണധേന്വാശ്വ ജലസ്യ ദാനം
പക്വാന്നദാനം ബഹു മേഹശാന്ത്യൈ
ജപസ്തു വാർഹ്മമപി വാരുണീനാം

സാ—എല്ലാ പ്രമേഹങ്ങൾക്കും പ്രായശ്ചിത്തമായി സർവ്വാമയഹരമായിരിക്കുന്ന ഹോമവും സ്വർണ്ണദാനവും പശുദാനവും ജലദാനവും അന്നദാനവും വരുണൻ ദേവതയായിട്ടുള്ള സൂക്തങ്ങളുടെ ജപവുമാകുന്നു.

ഹേതുർമ്മഹോദരഗദേ ഗുരുതല്പയാനം
സ്ത്രീഗർഭപാതനമപി പ്രജപേച്ച സൂക്തം
രൌദ്രം ച വാരുണമപീഹ ജലസ്യ ദാനം
കാര്യം തഥാ മകരദാനമപി പ്രശാന്ത്യൈ.

സാ—മഹോദരമെന്ന രോഗത്തിന്നു കാരണം ഗുരുഭാര്യാഗമനവും സ്ത്രീകളുടെ ഗർഭത്തെ അലസിക്കുകയുമാകുന്നു. അതിന്നു പ്രായശ്ചിത്തമായി രുദ്രസൂക്തത്തെയും വരുണ

സൂക്തത്തെയും ജപിക്കുകയും നക്രത്തിന്റെ പ്രതിമയുണ്ടാക്കി ദാനം ചെയ്യുകയും വെള്ളമൊഴിപ്പു നടത്തുകയും വേണം.

കന്യാപശുവിധവാദിസംഗമനതഃ സ്യാച്ഛർക്കരാ ചാശ്മരീ
പ്രോക്തൈശ്ച ദ്വിജപീഡനാദ്വമരിതഃ സാമൂത്രകൃച്ഛ്റം [ത്വനാം
കർത്തവ്യം തിലപത്മദാനമഥ ഹോമോഗ്നാവിനിദ്ധേക്ഷതാ-
ത്യഗ്നേർമ്മാന്ദ്യമമുഷ്യശാന്തികൃദ്ദ്വചസ്സൂക്ത്ദേവതായാ ജപഃ

സാ—ശർക്കരയെന്നും അശ്മരിയെന്നും പറയപ്പെടുന്ന മൂത്രരോഗങ്ങൾക്കു കാരണം കന്യകാഗമനം, പശുഗമനം, വിധവാഗമനം മുതലായവയാകുന്നു. മൂത്രകൃച്ഛ്റമെന്ന വ്യാധിക്കു് ഇപ്പറഞ്ഞതവയും ബ്രാഹ്മണരെ നിന്ദിക്കുകയും ദുഃഖിപ്പിക്കുകയുമാകുന്നു. ഈ മൂന്നു വ്യാധികളുടെ ശമനത്തിനായി തിലദാനവും പത്മദാനവും പ്രായശ്ചിത്തമാകുന്നു. പത്മദാനമെന്നതു സ്വർണ്ണനിർമ്മിതമായ പത്മത്തിന്റെ ദാനമാണു്. അഗ്നിമാന്ദ്യത്തിനു കാരണം ജ്വലിക്കാത്ത അഗ്നിയിൽ ഹോമം ചെയ്യുകയത്രെ. അതിനു പ്രായശ്ചിത്തമായി അഗ്നിദേവതയായിട്ടുള്ള സൂക്തിനെ ജപിക്കുകയാകുന്നു.

ആജ്ഞാലംഘനമാത്മദേശികജനസ്വാമ്യാദികാനാം ഗുരു
സ്ത്രീസംഗശ്ച ഭഗന്ദരായ ശമനായൈതസ്യ ദേയം പുനഃ
രത്നം വാ രജതം ച കാഞ്ചനമയോദന്തീ തഥാ കാഞ്ചനം
ഗായത്രീം ച ജപം ച സൗരമപി വാ രൗദ്രം ച സൂക്തം ജപേൽ

സാ - ഭഗന്ദരവ്യാധിക്കു കാരണം ഗുരുവിന്റെയും സ്വാമിയുടെയും മററും കല്പനകളെ ലംഘിക്കുക, ഗുരുഭാര്യയെ ഗമിക്കുക ഇവയാകുന്നു തൽശമനത്തിനായുള്ള പ്രായശ്ചിത്തമാകട്ടെ, രത്നം, വെള്ളി, സ്വർണ്ണം, സ്വർണ്ണംകൊണ്ടുള്ള ഗജപ്രതിമ ഇവയെ ദാനംചെയ്കയും സൂര്യനും രുദ്രനും ദേവതയായിട്ടുള്ള സൂക്തിനെ ജപിക്കുകയുമാകുന്നു.

ഫലാപഹരണം നൃണാം കണ്ണരോഗസ്യ കാരണം
ഗ്രഹശാന്തിം പ്രകുർവീത രത്നദാനം ച ശാന്തയേ

സാ—കണ്ണുരോഗത്തിനു കാരണം ഫലങ്ങൾ (ചക്കപ്പഴം, മാമ്പഴം മുതലായവ) അപഹരിച്ചതാകുന്നു. അതിന്റെ ശമനത്തിനായിട്ടു ചെയ്യേണ്ട പ്രായശ്ചിത്തം, ഗ്രഹശാന്തിയും രത്നദാനവും ആണ്.

ബ്രഹ്മദ്വേഷഃ ശിരോരോഗഹേതുർമ്മുനിഭിരീരിതഃ
ദാനം തസ്യോപവീതസ്യ പ്രായശ്ചിത്തം ച കീർത്തിതം

സാ—ശിരോരോഗങ്ങൾക്കു കാരണം ബ്രാഹ്മണരെ ദ്വേഷിക്കുകയാകുന്നു. പൂനൂലിനെ ദാനംചെയ്യുകയാണ് അതിന്റെ പ്രായശ്ചിത്തം.

അശ്വത്ഥപൂർവ്വോത്തരഭൂരുഹാണാം
ഛേദോ ഗവാം വാ ഹനനം വൃഥൈവ
ഉദാഹൃതോ ഹേതുരസൃഗ്ദരസ്യ
പ്രദീയതാമത്ര തു രക്തധേനുഃ

സാ—അരയാൽ തുടങ്ങിയുള്ള ഉത്തമവൃക്ഷങ്ങളെ വെട്ടിമുറിക്കുകയും പശുക്കളെ കൊല്ലുകയും ആണ്, അസൃഗ്ദരരോഗത്തിനു കാരണം. ഇതിന്റെ പ്രായശ്ചിത്തമാകട്ടെ, ചുവന്ന പശുവിനെ ദാനംചെയ്യുകയാകുന്നു.

ഗുരോർവധഃ സ്വാമിവധശ്ച നൄണാം
ഭവേദപസ്മാരകൃദത്ര കാര്യാഃ
സർവ്വാമയഘ്നാ ജപദാനഹോമാ
ഗണൈരൃഷീണാം സ്മൃതിഷു പ്രദിഷ്ടാഃ

സാ—ഗുരുവിനെ വധിക്കുകയും യജമാനനെ വധിക്കുകയുമാണ് അപസ്മാരരോഗത്തിന്റെ കാരണം. സ്മൃതികളിൽ മഹർഷിമാരാൽ പറയപ്പെട്ടിട്ടുള്ള സർവ്വരോഗഹരങ്ങളായ ജപങ്ങളും ഹോമങ്ങളും അതിനു പ്രായശ്ചിത്തമാകുന്നു.

ദ്വിജാദ്യേന്മാദഹേതുർഗ്ഗുരുജനഹസനം
ഭോഗതൃഷ്ണാവിധാനം
ഗോപ്യാർത്ഥം പരേഷാം ന വിദിതമിതി വാ-
ഗോപിതിയച്ചാന്യ ചൗര്യം

പ്രായശ്ചിത്തം ച ശാന്ത്യൈ വിഹിതമിഹ ഗജ-
സ്യാപ്പ്ണം ജ്ജത്തിഹേതു-
ഹിംസാഹേർദ്വേഷണം സ്ത്രീഗമനമപി ഗുരോ-
ർഗ്ഗുർവ്യാ ചാജ്യഹോമഃ

സാ—ബുദ്ധിമാന്ദ്യത്തിനും ഉന്മാദത്തിനും ഹേതു ഗുരുക്കന്മാരെ പരിഹസിക്കുകയും അനർഹകളായ സ്ത്രീകളെ പ്രാപിപ്പാനുള്ള തൃഷ്ണയും അന്യന്മാരുടെ കളവിനെ അറിഞ്ഞിരുന്നുംകൊണ്ടു് അറഞ്ഞിട്ടില്ലെന്നു പറയുകയുമാകുന്നു. അതിന്റെ പ്രായശ്ചിത്തം ഗജത്തെ ദാനംചെയ്യുകയാണു്. സർപ്പത്തിനെ ഹിംസിക്കുക, ഗുരുവിനെ ദ്വേഷിക്കുക, ഗുരുഭാര്യയെ പ്രാപിക്കുക ഇവ ജ്വരരോഗത്തിനു ഹേതുക്കളാകുന്നു. അതിനു പ്രായശ്ചിത്തം പഞ്ചദുർഗ്ഗം എന്ന മന്ത്രം കൊണ്ടു മാന്തളിരിനെ ഹോമിക്കുകയാണു്.

ശീതോഷ്ണചാതുർത്ഥികജ്ജത്തിഹേതുഃ
ശാപിർഭയാധാനമശേഷജന്തോഃ
ശീതോഷ്ണയോർവിഷ്ണു ശിവാഭിഷേകൌ
ദൌർഗ്ഗ്യ ക്ഷൌദ്രാ മനവശ്ച ജപ്യാഃ

സാ—ശീതജ്വരം, ഉഷ്ണജ്വരം, ചാതുർത്ഥികജ്വരം (നാലാംപക്കം മുടങ്ങാതെയുണ്ടാകുന്ന പനി) ഇവയ്ക്കു കാരണം, ഏതൊരു ജന്തുവിനെയും ഭയപ്പെടുത്തുകയാകുന്നു. അതിന്റെ ശമനത്തിനു പ്രായശ്ചിത്തമായി, പഞ്ചദുർഗ്ഗാമന്ത്രത്തെയും രുദ്രസൂക്തത്തെയും ആദിത്യമന്ത്രങ്ങളെയും ജപിക്കുകയും വിശേഷിച്ചും ശീതജ്വരത്തിനു വിഷ്ണുവിനും ഉഷ്ണജ്വരത്തിനു ശിവനും അഭിഷേകം ചെയ്യുകയും വേണം.

ദാഹസ്യഹേതുരുദിതം ഗുരുസ്ത്രീഗമനാദികം
പ്രായശ്ചിത്തം ച തച്ഛാന്ത്യൈ തോയദാനമുദീരിതം

സാ—ചുട്ടുനീറൽ എന്ന രോഗത്തിനു കാരണം ഗുരുഭാര്യാഗമനം മുതലായവയാകുന്നു. അതിന്റെ ശമനത്തിനു പ്രായശ്ചിത്തം വെള്ളമൊഴിപ്പു നടത്തുകയാണു്.

ശാകാദിചൗര്യം പരവാഗ്വിഘാതോ
വധഃ പരസ്യാനുചിതാംഗനാപ്തിഃ
വ്രണേ ഹരിദ്രാ ഭൂമിരുഹാന്യ നാഡീ-
വ്രണേ തു ഹേതുർമ്മണിരത്ര ദേയഃ.

സാ—കറിക്കീര മുതലായവ മോഷ്ടിക്കുകയും അന്യ ന്മാരുടെ വാക്കുകളെ തടയുകയും പരന്മാരെ വധിക്കുകയും അനുചിതകളായ സ്ത്രീകളെ പ്രാപിക്കുകയും അത്രേ വ്രണ രോഗഹേതുക്കൾ. നാഡീവ്രണത്തിനു കാരണം വൃക്ഷത്തെ മുറിക്കുകയാണ്. ഇവയ്ക്കുപ്രായശ്ചിത്തം രത്നദാനമാകുന്നു.

ഹസ്തോത്ഥാനാം ഭ്രൂണഹത്യാ വ്രണാനാം
പാദോത്ഥാനാം സ്യാൽ ഗുരുസ്ത്രീഗമാദിഃ
ഹേതുസ്തേഷാംചോഭയേഷാം പ്രശാന്ത്യൈ
കാര്യം ശക്ത്യാ രത്നദാനം ദ്വിജേഭ്യഃ

സാ - കൈയിലെ വ്രണങ്ങൾക്കു കാരണം ഗർഭം അല സിപ്പിക്കുന്നതും കാലിലെ വ്രണങ്ങൾക്കു ഹേതു ഗുരുഭാര്യാ പ്രാപ്തി മുതലായതും ആണ്. ഈ രണ്ടു രോഗങ്ങളുടെയും ശമനത്തിനു പ്രായശ്ചിത്തം, ബ്രാഹ്മണർക്കു രത്നം ദാനംചെ യ്യുകയാകുന്നു.

ഹേതുർബ്ബാലവധാണ്ഡഭക്ഷണഗുരുദ്വേഷാന്യദായ ദ്വി-.
ദ്വേഷപ്രാണിഗണാദനാനിജജനനീവിദ്വേഷണം വാ ശിശോഃ
ഹിംസാ ബാലമൃഗസ്യ പാർവ്വണമുഖശ്രാദ്ധക്രിയാലോപനം
സന്തത്യാ അഭാവസ്യ കാഞ്ചനമയീം ധേനും പ്രദദ്യാദിഹ.

സാ—സന്തതി ഇല്ലാതിരിക്കുവാൻ കാരണം ബാലഹ ത്യ, അണ്ഡഭക്ഷണം (കോഴിമുട്ടയോമററോ ഭക്ഷിക്കുക), ഗുരുക്കന്മാരെ ദ്വേഷിക്കുക, അന്യന്മാരുടെ സന്തതികളെ ദ്വേഷിക്കുക, പ്രാണികളെ ഭക്ഷിക്കുക, കുട്ടികൾക്കു മാതാവി ൻെറപേരിൽ ദ്വേഷത്തെ ഉണ്ടാക്കുക, ചെറിയ മൃഗങ്ങളെ കൊല്ലുക, പാർവ്വണശ്രാദ്ധങ്ങളുംമററും നടത്താതിരിക്കുക,

ഇവയാകുന്നു. ഇതിനു പ്രായശ്ചിത്തം സ്വർണ്ണംകൊണ്ടു പുത്രവിനെയുണ്ടാക്കി ദാനംചെയ്യുകയാണ്.

ഹേതുരശ്രദ്ധയാ ദാനമരുചേശ്ഛർദ്ദികാരണം
വിശ്വാസഘാതനം തജ്ജ്ഞൈഃ പ്രായശ്ചിത്തമിഹോച്യതാം.

സാ — അശ്രദ്ധയോടുകൂടിയ ദാനം അരോചകത്തിനു കാരണമാകുന്നു. വിശ്വസിക്കുന്നവനെ വഞ്ചിക്കുക ഛർദ്ദിക്കു കാരണമാകുന്നു. ശ്രദ്ധയോടുകൂടി കഞ്ഞികഴിപ്പു നടത്തുകയാണ് അരോചകത്തിനും ഛർദ്ദിക്കും പ്രായശ്ചിത്തമെന്നു അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നു.

വാക്ചൌര്യം കാരണം പ്രോക്തം മൂകത്വാപസ്മാരസാദയോഃ
വാഗ്ദേവ്യാഃ പ്രതിമാ രൂപ്യമയീ തത്ര പ്രദീയതാം.

സാ — മൂകത്വം, ഉറക്കെപ്പറവാൻ വഹിയാതാവുക ഈ രോഗങ്ങൾക്കു കാരണം വാക്ചൌര്യം (അന്യന്റെ വാക്കുകളെ മോഷ്ടിക്കുക) ആകുന്നു. വെള്ളികൊണ്ടുണ്ടാക്കിയ സരസ്വതിപ്രതിമ ദാനംചെയ്യുകയാണ് ഇതിനു പ്രായശ്ചിത്തം.

അപ്രക്ഷാള്യാശനം പാദൌ പത്രേ ച ക്ഷാളിതേന്ധസഃ
ആഹാരഃ കാമിലാ ഹേതുസ്ത്ര്യഭോത്ര പ്രദീയതാം.

സാ — കാൽകഴുകാതെ ഭക്ഷണംകഴിക്കുക, ഇലകഴുകാതെ ഭക്ഷിക്കുക ഇവ കാമിലരോഗത്തിനു കാരണമാകുന്നു. ഇതിനു പ്രായശ്ചിത്തം സ്വർണ്ണംകൊണ്ടു ഗരുഡപ്രതിമയുണ്ടാക്കി ദാനംചെയ്യുകയാണ്.

പരൈരാരബ്ധമാണസ്യ യാഗസ്യ വിഘാതേർവേൽ
ആന്ത്രവൃദ്ധിഃ പ്രദേയാത്ര പ്രതിമാ മുരവൈരിണഃ

സാ — അന്യന്മാർ തുടങ്ങുന്ന യാഗത്തെ മുടക്കുന്നതു് ആന്ത്രവൃദ്ധി എന്ന രോഗത്തിനു കാരണമാകുന്നു. വിഷ്ണു

പ്രതിമ ഉണ്ടാക്കി ദാനംചെയ്യുകയാണ് ഇതിനു പ്രായശ്ചിത്തം.

ഗുന്മസ്യായഃ പ്രദാനം രജതവിതരണം
കുഷ്ഠരോഗസ്യ ശാന്ത്യൈ
വാതേ ദേയം പയഃ സ്യാന്നയനരുജി ഘൃതേ
ഹേമ നിക്ഷിപ്യ ദേയം.
ശയ്യാ ഖട്വാദികാനാം വിതരണമുദിതം
സർവ്വഗാത്രോത്ഥദോഷേ
ഭൂമേർദ്ദാനം വിദധ്യാദുദരഭവഗദേ
രോഗവാൻ രോഗശാന്ത്യൈ.

സാ—ഗുന്മരോഗത്തിനു ഇരിമ്പും കുഷ്ഠരോഗത്തിനു വെള്ളിയും വാതരോഗത്തിനു പാലും ദാനംചെയ്യണം. നേത്രരോഗത്തിനു സ്വർണ്ണം നെയ്യിലിട്ടു ദാനംചെയ്യേണ്ടതാകുന്നു ശരീരത്തിലാകപ്പാടെ ഉണ്ടാകുന്ന കുത്തിനോവു ശമിക്കുന്നതിനായി കട്ടിൽ, കിടക്ക മുതലായ ശയ്യോപകരണങ്ങൾ ദാനംചെയ്യേണ്ടതാണ്. ഉദരരോഗശമനത്തിനായി ഭൂമി ദാനംചെയ്യണം.

അശോരോഗഭഗന്ദരാദിഷു മണിർദ്ദേയോത്ര ഹേമാർപ്പണം
ജാപോ നാമസഹസ്രകസ്യ ശതരുദ്രീയസ്യ രൌദ്രസ്യ വാ
സൂക്തസ്യാഖിലരോഗശാന്തികൃദതഃ കാര്യോധികം തജ്ജപഃ
പ്രത്യേകം വിഹിതം ച രുക്ഷു കരുതാദാരോഗ്യസമ്പത്തയേ

സാ—അശസ്സിനും ഭഗന്ദരത്തിനുംമററും രത്നദാനം ചെയ്യണം. സ്വർണ്ണദാനം, സഹസ്രനാമജപം, ശതരുദ്രീയജപം, രുദ്രസൂക്തജപം ഇവ എല്ലാ രോഗങ്ങളെയും ശമിപ്പിക്കുന്നവയാകുന്നു. അതുകൊണ്ടു സകല രോഗങ്ങൾക്കും സഹസ്രനാമജപം മുതലായവ നടത്തുകയും അതതു വ്യാധികൾക്കു പ്രത്യേകം പറഞ്ഞിട്ടുള്ള പ്രായശ്ചിത്തത്തെ നടത്തുകയും വേണ്ടതാണ്. അപ്രകാരം ചെയ്താൽ രോഗശമനമുണ്ടാകുമെന്നു അറിഞ്ഞുകൊൾക.

ആരോഗ്യശാലാം ധനിനോ നൃപാദയഃ
സംസ്ഥാപ്യ കുർയ്യുഃ സഗദാൻ നിരാമയാൻ
അന്നൌഷധാദ്യൈരപി കശ്ചനേതരഃ
കൃത്വാപി യത്നം മഹദേവ തൽഫലം.

സാ—രാജാക്കന്മാർ, പ്രഭുക്കന്മാർ മുതലായ ധനികന്മാർ ആതുരശാലകൾ സ്ഥാപിച്ചു രോഗികളെ ചികിത്സിപ്പിച്ചു നിരാമയന്മാരാക്കേണ്ടതാകുന്നു. ധനികന്മാരല്ലാത്തവർ പ്രയത്നം ചെയ്തു അന്നൌഷധാദികളെക്കൊണ്ടു രോഗികളെ സഹായിക്കേണ്ടതാണു്. അതിൻെറ ഫലം വളരെ മഹത്തായിട്ടുള്ളതത്രേ.

ആരോഗ്യദാനം സർവ്വേഷാം ദാനാനാമുത്തമം സ്മൃതം
പ്രയത്നതോപി തൽ കാർയ്യമാത്മനഃ സുഖമിച്ഛതാ.

സാ—ആരോഗ്യദാനം സർവ്വദാനങ്ങളിലുംവച്ചു് ഉത്തമമായിട്ടുള്ളതാണെന്നു പറയപ്പെട്ടിരിക്കുന്നു. ആത്മാവിനു സുഖം വേണമെന്നാഗ്രഹിക്കുന്നവൻ പ്രയത്നേനയെങ്കിലും ആരോഗ്യത്തെ ദാനംചെയ്യേണ്ടതാണു്.

---

# ചാരഫലകാണ്ഡം

---

പ്രഷ്ടാവിൻെറ ചാരഫലംകൂടി പ്രശ്നത്തിങ്കൽ അവശ്യം ചിന്തനീയമാകയാൽ പ്രശ്നമാർഗ്ഗകാരൻെറ വാക്കുകളാൽ ഗ്രഹങ്ങളുടെ ചാരഫലത്തെ ഇവിടെപ്പറയുന്നു.

ആയാസോ വിഭവക്ഷയോദ്ധ്വാഗമനം
രോഗശ്ച ജന്മസ്ഥിതേ
വിത്തഭ്രംശനവഞ്ചനാംബകരുജഃ
സൂര്യേ ദ്വിതീയാസ്ഥിതേ

സ്ഥാനപ്രാപ്തി രിപുക്ഷയാൎത്ഥനിചയാ-
രോഗ്യം തൃതീയസ്ഥിതേ
നാരീഭോഗവിഘാത ആമയഭയമുൽ-
ഭ്രുതിശ്ചതുൎത്ഥസ്ഥിതേ ൫

സൂൎയ്യേ പഞ്ചമഗേ തൃണാമരിഗണൈ
രോഗൈശ്ച പീഡാഭവേ-
ദ്രോഗാണാം ബഹിഷ്കൃതാം ശുചാമപി തഥാ
ഷഷ്ഠസ്ഥിതേ സംക്ഷയഃ
ദൈന്യം ചാദ്ധ്വഗമശ്ച സപ്തമഗതേ
കുക്ഷ്യൽഭവാശ്ചാമയാ
വൈമുഖ്യം വനിതാജനസ്യ നൃപതേ-
ൎഭീശ്ചാഷ്ടമസ്ഥേ രുജഃ ൬

ആപദ്ദൈന്യമഹാരുജോ നവമഗേ
വൃത്തസ്യ ഭംഗസ്തഥാ
സംസിദ്ധിഃ ഖലു കൎമ്മണാം ദശമഗേ
സൂൎയ്യേ ജയഃ സൎവ്വതഃ
സ്ഥാനാപ്തിൎവ്വിഭവോ വിനഷ്ടഗദതാ-
ചൈകാദശസ്ഥേ ഭവേ-
ദ്വ്യാപാരശ്ച ശുഭപ്രദോത്ര സഫലഃ
സ്യാദ്ദ്വാദശസ്ഥേ ഫലഃ ൭

സാ—സൂൎയ്യൻ ജന്മത്തിൽ (ജാതകത്തിൽ ചന്ദ്രൻ നില്ക്കുന്ന രാശിക്കു ജന്മം എന്നു പേർ) ചാരവശാൽ നില്ക്കുമ്പോൾ ശരീരപീഡയും ഐശ്വൎയ്യഹാനിയും വഴിയാത്രയും രോഗവുംസംഭവിക്കും. ജന്മത്തിൻെറ രണ്ടാംഭാവത്തിൽ സൂൎയ്യൻ നില്ക്കുമ്പോൾ ധനനാശവും അന്യന്മാരിൽനിന്നു ചതിയും നേത്രരോഗവും നേരിടും. മൂന്നാംഭാവത്തിൽ സൂൎയ്യൻ നില്ക്കുമ്പോൾ സ്ഥാനപ്രാപ്തിയും ശത്രുനാശവും ധനവൃദ്ധിയും ആരോഗ്യവും സംഭവിക്കും. നാലാമിടത്തു നില്ക്കു

ബോറം സ്ത്രീസംഭോഗത്തിനു വിഘാതവും രോഗാനുഭൂതിയും ഫലം. അഞ്ചാമെടത്തു നില്ക്കുമ്പോറം ശത്രുക്കളാൽ ദുഃഖമനുഭവിക്കുന്നതിനും രോഗമുണ്ടാകുന്നതിനും ഇടയാകും. ആറാംഭാവത്തിൽ നിന്നാൽ രോഗങ്ങളും ദുഃഖങ്ങളും ശത്രുക്കളും നശിക്കുന്നതാണു്. ഏഴിൽ ആദിത്യൻ നിന്നാൽ ഉദരരോഗവും വഴിയാത്രയും ഫലം. എട്ടാംഭാവത്തിൽ സൂര്യൻ നിന്നാൽ സ്ത്രീകറംക്കു വൈമുഖ്യം തോന്നുവാനും രാജഭയത്തിനും സംഗതിയാകും. ഒൻപതാമെടത്തു നിന്നാൽ ആപത്തുകളും ദീനതയും മഹാരോഗവും ചാരിത്രഭംഗവും നേരിടും. പത്താംഭാവത്തിൽ നിന്നാൽ എല്ലാ സ്ഥലത്തും വിജയവും കമ്മങ്ങറംക്കു സിദ്ധിയും ഉണ്ടാകും. പതിനൊന്നാംഭാവത്തിൽ നിന്നാൽ സ്ഥാനപ്രാപ്തിയും ഐശ്വര്യവും രോഗശമനവും ശുഭകമ്മങ്ങറംക്കു ഫലപ്രാപ്തിയും ഉണ്ടാകും. പന്ത്രണ്ടാംഭാവത്തിൽ ചാരവശാൽ സൂര്യൻ നില്ക്കുമ്പോറം നല്ലകമ്മങ്ങറം ഫലിക്കാതെ പോകുന്നതാണു്.

മൃഷ്ടാന്നം ശയനാംബരാദികമപി
ഗ്ലാവിസ്ഥിതേ ജന്മനി
സ്യാദപിഷ്ണുഃ സകലക്രിയാസു വിഹതി-
മ്മാനാത്ഥയോരത്ഥഗേ
നാരീവസ്ത്രസുഖാത്ഥലാഭവിജയാഃ
സോദഥേ ചതുത്ഥേ ഭയം
പ്രാപ്തേ പഞ്ചമമാമയാ ബഹുശുചോ
വിദേഷ്ലാൽഭവശ്ചാദ്ധ്വനി.

സാ—ചന്ദ്രൻ ചാരവശാൽ ജന്മത്തിൽ നില്ക്കുമ്പോറം, മൃഷ്ടാന്നലാഭവും ശയനസുഖവും വസ്ത്രലാഭവും ഫലം. രണ്ടാംഭാവത്തിൽ നില്ക്കുമ്പോറം സവകമ്മങ്ങറംക്കും വിഘ്നവും മാനഹാനിയും ധനനാശവുംസംഭവിക്കും. മൂന്നാമെടത്തു നില്ക്കുമ്പോറം ഭാര്യാലാഭം, വസ്ത്രലാഭം, സൗഖ്യം, ധനലാഭം വിജയം ഇവ ഫലം. നാലിൽനില്ക്കുമ്പോറം ഭയം നേരിടും.

അഞ്ചിൽ നിൽക്കുമ്പോൾ രോഗങ്ങളും നാനാവിധ ദുഃഖങ്ങളും വഴിയാത്രയിൽ വിഘ്നങ്ങളും സംഭവിക്കും.

ഷഷ്ഠസ്ഥേ സുഖവിത്തലബ്ധിരരിരുങ് നാശഃ പുനഃ സപ്തമേ
സമ്യഗ്ഭോജനമാനവിത്തശയനാന്യഗ്നേഃ ഭീരഷ്ടമേ
ധർമ്മേ ബന്ധനഭീതികുക്ഷിജരുജോ രാജപ്രവൃത്തിഃ ഖഗേ
ലാഭേ ബന്ധുസമാഗമസ്ഥനിചയാ ദോഷവ്യയൌ ച വ്യയേ.

സാരം—ചന്ദ്രൻ ആറിൽ നില്ക്കുമ്പോൾ സുഖവും ദ്രവ്യലാഭവും ശത്രുക്കൾക്കും രോഗത്തിനും നാശവും സംഭവിക്കും. ഏഴാംഭാവത്തിൽ നില്ക്കുമ്പോൾ മൃഷ്ടാന്നലാഭവും സമ്മാനലബ്ധിയും ധനലാഭവും സുഖവും ശയനലാഭവും ഉണ്ടാകും. എട്ടാമെടത്തു നില്ക്കുമ്പോൾ അഗ്നി മുതലായവയിൽനിന്നു ഭയം നേരിടും. ഒൻപതാംഭാവത്തിൽ നില്ക്കുമ്പോൾ വയററിൽ വേദന, ബന്ധനം, ഭയം ഇവ ഫലം. പത്താമെടത്തു നില്ക്കുമ്പോൾ രാജസംബന്ധമായ പ്രവൃത്തി ലഭിക്കാൻ ഇടയാകും. പതിനൊന്നാംഭാവത്തിൽ നില്ക്കുമ്പോൾ ധനലാഭം ഫലം പന്ത്രണ്ടിൽനില്ക്കുമ്പോൾ പലവിധ ദോഷങ്ങളും ചെലവുകളും നേരിടും.

ഭൌമേ ജന്മഗതേഭിഷൊത ഉദിതസ്സന്തസ്സിൻ ദ്വിതീയസ്ഥിതേ
പീഡാസ്യാം നൃപചോരവഹ്നിരിപുഭിഃ കാർശ്യം ച
(ചിന്താമണൌ
ധാതുസ്ഥാപ്തിരുഗപ്രസാദരിപുസമ്മർദ്ദാദികം വിക്രമേ
ദുസ്സംഗോദരരുഗ്ജ്വരാംഗരുധിരസ്രാവാശ്ചതുർത്ഥസ്ഥിതേ.

സാരം—ചൊവ്വാ ചാരവശാൽ ജന്മത്തിൽ നില്ക്കുമ്പോൾ എല്ലാവിധത്തിലും കേടുകൾ സംഭവിക്കും. രണ്ടാംഭാവത്തിൽ നിൽക്കുമ്പോൾ രാജാവു്, മോഷ്ടാവു്, ശത്രു ഇവരെക്കൊണ്ടുള്ള ദുഃഖവും അഗ്നിഭയവും വിചാരംകൊണ്ടും ദുഃഖംകൊണ്ടും ശരീരത്തിനു കൃശതയും സംഭവിക്കും. മൂന്നാമെടത്തു നില്ക്കുമ്പോൾ ധാതുദ്രവ്യങ്ങൾലഭിക്കുകയും സുബ്ര

മന്ത്രിയുടെ പ്രസാദവും ശത്രുക്കളുടെ നാശവും സംഭവിക്കുകയും ചെയ്യും. നാലാമെടത്തു നില്ക്കുമ്പോൾ ദുർജ്ജനങ്ങളുമായുള്ള സംസർഗ്ഗവും ഉദരരോഗവും ജ്വരവും രക്തസ്രാവവുംസംഭവിക്കും.

ശത്രുവ്യാധിഭയാനി പഞ്ചമഗതേ ശോകശ്ച പുത്രോത്ഭവ-
സ്ത്വാമ്രസ്വർണ്ണസമാഗമഃ കലഹദീർവ്വിദ്വിഡ്വിയോഗോരിഗേ
കുക്ഷ്യക്ഷ്യുൽഭവരുക്കളത്രകലഹശ്ചാസ്തേ പുനസ്ത്വഷ്ടമേ
രക്തൈരാപ്ലുതിരംഗഭംഗജനിതൈർഭംഗോമനോ-
(മാനയോഃ

സാരം—ചൊവ്വാ അഞ്ചാംഭാവത്തിൽ നിൽക്കുമ്പോൾ ശത്രുഭയവും വ്യാധിയും പുത്രദുഃഖവും അനുഭവിക്കും. ആറാം ഭാവത്തിൽ നിന്നാൽ താമ്രലാഭവും സ്വർണ്ണലാഭവും കലഹഭയവും ശത്രുക്കളുടെ വേർപാടും സംഭവിക്കും. ഏഴാംഭാവത്തിൽ നില്ക്കുമ്പോൾ കളത്രകലഹത്തിനും വയററിലും കണ്ണിലും രോഗത്തിനും ഇടയാകും. എട്ടിൽ നില്ക്കുമ്പോൾ രക്തസംബന്ധമായ രോഗങ്ങളും വ്രണാദികളെക്കൊണ്ടുള്ള ഉപദ്രവങ്ങളും മാനഹാനിയും മനോഭംഗവും സംഭവിക്കും

ധർമ്മസ്ഥേർത്ഥപരിക്ഷയഃ പരിഭവോ വ്യാധിശ്ച ഭൂനന്ദനേ
നാനാർത്ഥായതിരംബരേ ജനപദസാമ്രാജ്യാദികം ലാഭഗേ
നാനാനർത്ഥസമുൽഭവോവ്യയഗതേ നാനാവിധാ ദുർവ്യയാഃ
പിത്താദ്യാമയപീഡനം രുധിരജാതാം നേത്രോൽഭവാശ്ചാമയാഃ

സാരം—ചൊവ്വാ ഒമ്പതാംഭാവത്തിൽനിന്നാൽ ധനക്ഷയം, പരാജയം, വ്യാധി ഇവയും, പത്താംഭാവത്തിൽ നിന്നാൽ പലപ്രകാരത്തിലുള്ള ദ്രവ്യലാഭവും പതിനൊന്നാം ഭാവത്തിൽ നിന്നാൽ ജനാധികാരലബ്ധി മുതലായവയും പന്ത്രണ്ടാംഭാവത്തിൽ നില്ക്കുമ്പോൾ നാനാപ്രകാരത്തിലുള്ള അനർത്ഥങ്ങളും, ദുർവ്യയം, പിത്തംകൊണ്ടും രക്തംകൊണ്ടുമുള്ള രോഗങ്ങൾ, അക്ഷിരോഗം ഇവയും ഫലം.

ജന്മസ്ഥേ ശശിജേ സബന്ധുകലഹോ ദ്രവ്യാപ്ഹൃതസ്സ്വാടനഃ
ശ്രീമത്താത്വഗതേ സഹോദരഗതേ ഭീതിർന്നൃപാരാതിതഃ
ബന്ധുസ്ഥേതു ധനാഗമഃ സ്വസുഹൃദാംവൃദ്ധിഃ കുടുംബസ്യവാ
പുത്രസ്ഥേ ഖലു യോഷിതാ ച തനയൈഃ സ്യാദ്വിഗ്രഹഃ
(സർവ്വാ

സാരം—ബുധൻ ജന്മത്തിൽ നില്ക്കുമ്പോൾ ബന്ധുകലഹവും ദ്രവ്യക്കുനിമിത്തം രാജാവിനാൽ അപഹരിക്കപ്പെട്ട സ്വത്തും സഞ്ചാരവും ഫലം. രണ്ടാംഭാവത്തിൽ നില്ക്കുമ്പോൾ ഐശ്വര്യവും മൂന്നാംഭാവത്തിൽനില്ക്കുമ്പോൾ ശത്രുഭയം, രാജഭീതി ഇവയും നാലാംഭാവത്തിൽ നില്ക്കുമ്പോൾ ധനലാഭവും കുടുംബത്തിനും ബന്ധുക്കൾക്കും അഭിവൃദ്ധിയും അഞ്ചാംഭാവത്തിൽ നില്ക്കുമ്പോൾ ഭാൎയ്യാപുത്രാദികളുമായുള്ള കലഹവും ഫലം.

ഷഷ്ഠസ്ഥേ വിജയോന്നതീസുഭഗതാഃസ്ത്രസ്ഥിതേ വിഗ്രഹോ
മൃത്യുസ്ഥേ ജയപുത്രവസ്ത്രധനനൈപുണ്യാത്മഹർഷോദയാഃ
വ്യാധിം ധൎമ്മഗതഃ കരോതിഃ ഖഗതഃ ശത്രുക്ഷയാൎത്ഥാഗമം
സ്ത്രീഭോഗാനഥ ഭാരതീസുമധുരാമ്പഹത്ഥസൌഖ്യേ ജയഃ

ഭാൎയ്യാപുത്രസുഹൃദ്ധൃതിശ്ച സതതം
തുഷ്ടിശ്ച ലാഭസ്ഥിതേ
രിഃഫസ്ഥേ പരിഭൂതിരത്ര രിപുഭിഃ
പീഡാ ച രോഗൈർഭവേൽ
സ്ഥാനഭ്രംശധനക്ഷയൌ കലഹധീ-
ജാഡ്യേ ഗുരൌ ജന്മഗേ
ലാഭോൎത്ഥസ്യ രിപുക്ഷയശ്ച സുദൃശാം-
ഭോഗൌ ദ്വിതീയസ്ഥിതേ.

സാരം—ബുധൻ ആറാംഭാവത്തിൽ നില്ക്കുമ്പോൾ കാൎയ്യജയം, സൌഭാഗ്യം, സ്ഥാനോന്നതി ഇവ ഫലം. ഏഴാമെടത്തു നില്ക്കുമ്പോൾ കലഹം സംഭവിക്കും. എട്ടിൽ

നില്ക്കുമ്പോൾ കാര്യജയം, പുത്രസുഖം, വസ്ത്രലാഭം, ധനപുഷ്ടി, മനസ്സന്തോഷം, നൈപുണ്യം ഇവയും ഒൻപതാംഭാവത്തിൽ നില്ക്കുമ്പോൾ വ്യാധിയും പത്തിൽ നില്ക്കുമ്പോൾ ശത്രുക്ഷയം, ധനലാഭം, സ്ത്രീസംഭോഗം ഇവയും പതിനൊന്നാമെടത്തു നിൽക്കുമ്പോൾ മധുരമായ വാക്ക്, ബഹുധനപ്രാപ്തി, സൌഖ്യം, കാര്യജയം, മനസ്സന്തോഷം, ഭാര്യാപുത്രന്മാരിലും ബന്ധുക്കളിലും എല്ലായ്പ്പോഴും സന്തുഷ്ടി ഇവയും പന്ത്രണ്ടിൽ നില്ക്കുമ്പോൾ ശത്രുക്കളെക്കൊണ്ടുള്ള ഉപദ്രവം, രോഗപീഡ ഇവയും ഫലം. വ്യാഴം ജന്മത്തിൽ നില്ക്കുമ്പോൾ സ്ഥാനഭ്രംശം, ധനക്ഷയം, കലഹം, ബുദ്ധിമാന്ദ്യം ഇവയും രണ്ടാംഭാവത്തിൽ നില്ക്കുമ്പോൾ ലാഭക്ഷയം, ധനനഷ്ടം, ശത്രുനാശം, സ്ത്രീസംഭോഗം ഇവയും ഫലം.

ഭ്രംശഃ സ്യാൽ പദതശ്ച കാര്യവിഹതിർ-
 നൃണാം തൃതീയസ്ഥിതേ
ക്ലേശാബന്ധുജനോത്ഥിതാ ന ച സുഖം
 കുത്രാപി ബന്ധുസ്ഥിതേ
അശ്വോക്ഷാത്മജഹേമരത്നതരുണീവാ-
 സോ ഗൃഹാപ്തിഃ സുതേ
ജീവ ശത്രുഷു ഷഷ്ഠഗേ നഹി സുഖം
 തത്സാധനേ സത്യപി.

സാ — വ്യാഴം മൂന്നാമെടത്തു നില്ക്കുമ്പോൾ സ്ഥാനഭ്രംശവും കാര്യവിനാശവും സംഭവിക്കും. നാലാംഭാവത്തിൽ നിന്നാൽ ബന്ധുക്കളാൽ ദുഃഖവും ഒരിടത്തും സുഖമില്ലായ്മയും അഞ്ചാമെടത്തു നില്ക്കുമ്പോൾ അശ്വലാഭം, വൃഷലാഭം, പുത്രലാഭം, സ്വർണ്ണലാഭം, സ്ത്രീലാഭം, വസ്ത്രലാഭം, ഗൃഹലാഭം ഇവയും ആറാമെടത്തു നില്ക്കുമ്പോൾ സുഖസാധനങ്ങൾ ഉണ്ടായാലും സുഖാനുഭൂതിക്കിടയില്ലായ്കയും ഫലം.

ധീവാഗ്നൈപുണമത്ഥസിദ്ധിതരുണീഭോഗാദികംസപ്തമേ
തീവ്രാദുഃഖഗദാനി ബന്ധനമജസ്രാദ്ധ്വാടനം ചാഷ്ടമേ
ഭാൎയ്യാപുത്രധനാഗമോ നിപുണതാസിദ്ധിശ്ചകൎമ്മാജ്ഞയോ-
ൎദ്ധമ്മസ്ഥേദശമസ്ഥിതേതുധിഷണേസ്ഥാനാത്ഥനാശാദികം.

സാ—വ്യാഴം ഏഴാംഭാവത്തിൽനിന്നാൽ ബുദ്ധിക്കും വാക്കിനും സാമത്ഥ്യവും ധനലാഭവും സ്ത്രീസംഭോഗവും ഫലം. എട്ടാംഭാവത്തിൽ നില്ക്കുമ്പോൾ കഠിനദുഃഖങ്ങളും കഠിനരോഗങ്ങളും ബന്ധനവും സൎവ്വദാസഞ്ചാരവും ഒൻപതാംഭാവത്തിൽ നില്ക്കുമ്പോൾ ഭൎയ്യാസുഖം, പുത്രലാഭം, ധനാഗമം, സാമത്ഥ്യം, കാൎയ്യസിദ്ധി, ആജ്ഞാശക്തി ഇവയും പത്താംഭാവത്തിൽ നില്ക്കുമ്പോൾ സ്ഥാനഭ്രംശം, അത്ഥനാശം ഇവയും ഫലം.

ലാഭസ്ഥേഭിമതാത്ഥലബ്ധിരിതരസ്ഥാനാപ്തിരിത്യാദികം
ദീൎഘാദ്ധ്വാടനമുഗ്രദുഃഖജനനം ചാന്ത്യസ്ഥിതേ സംഭവേൽ
ജന്മസ്ഥേ ഭൃഗുജേ സുമൃഷ്ടമശനം സ്യാൽ പ്രേയസീസംഗമഃ
കസ്തൂൎയ്യാദിസുഗന്ധവസ്തുശയനക്ഷൌമാദിഭോഗോദയഃ

സാ—വ്യാഴം പതിനൊന്നാംഭാവത്തിൽ നില്ക്കുമ്പോൾ അഭീഷ്ടലാഭം, സ്ഥാനാന്തരപ്രാപ്തി ഇവയും പന്ത്രണ്ടാമെടത്തു നില്ക്കുമ്പോൾ ദീൎഘസഞ്ചാരവും കഠിനദുഃഖങ്ങളും ഫലം. ശുക്രൻ ചാരവശാൽ ജന്മത്തിൽ നില്ക്കുമ്പോൾ മൃഷ്ടാന്നലാഭവും ഭാൎയ്യാസംഗമവും കസ്തൂരിതുടങ്ങിയ സുഗന്ധവസ്തുക്കളാലും ഇഷ്ടശയനത്താലും വിശിഷ്ടവസ്ത്രങ്ങളാലും സുഖാനുഭൂതിയും ഫലം.

അത്ഥസ്ഥേ ധനധാന്യയുക്തസുമരത്നാലംകൃതോ മാനിതോ
രാജ്ഞാ ഹൃഷ്ടകുടുംബകശ്ച സതതംസേവേത കാമാൻസുഖം
ആജ്ഞാത്ഥാസ്പദഭൃത്യമാനവസനദ്വിൺനാശകൃദ് ഭ്രാതൃഗഃ
ശുക്രോബന്ധുഗതേ ത്വബാന്ധവയുതിഃശക്തിശ്ചശക്രോപമാ.

സാ—ശുക്രൻ രണ്ടാമെടത്തു നില്ക്കുമ്പോൾ ധനധാന്യങ്ങളോടുകൂടിയവനായും പുഷ്പം, രത്നം ഇവയാൽ അലംകൃ

തനായും രാജാവിനാൽ മാനിക്കപ്പെട്ടവനായും സന്തോഷമുള്ള കുടുംബത്തോടുകൂടിയവനായും സുഖങ്ങൾ അനുഭവിക്കുവാനിടയാകും. ശുക്രൻ മൂന്നിൽനിൽക്കുമ്പോൾ ആജ്ഞാസിദ്ധി, ധനലാഭം, സ്ഥാനാന്തരപ്രാപ്തിയിൽ ബഹുമാനസിദ്ധി, വസ്ത്രലാഭം, ശത്രുനാശം ഇവയും നാലിൽ നിൽക്കുമ്പോൾ ബന്ധുക്കളുമായുള്ള സഹവാസവും ദേവേന്ദ്രതുല്യമായ ശക്തിയും ഫലം.

പുത്രസ്ഥേ ധനപുത്രമിത്രഗുരുസന്തോഷാദികം സംഭവേൽ
ഷഷ്ഠസ്ഥേ പരിഭൂതിരത്രമദഗേ സ്ത്രീഹേതുകോപദ്രവാഃ
രന്ധ്രസ്ഥേ ഖലു മന്ദിരോപകരണസ്ത്രീരത്നഭോഗോദയോ
ധൎമ്മസ്ഥേ ധനധൎമ്മയോഗവനിതാസംഭോഗസൌഖ്യോദയഃ

സാ—ശുക്രൻ അഞ്ചിൽ നില്ക്കുമ്പോൾ ധനലാഭം, പുത്രലാഭം, ബന്ധുസൌഖ്യം ഗുരുജനസന്തോഷം മുതലായവ സംഭവിക്കും. ആറാമെടത്തു നില്ക്കുമ്പോൾ ശത്രുക്കളിൽനിന്നുമുള്ള ഉപദ്രവം, രോഗം ഇവ ഫലം. ഏഴാംഭാവത്തിൽ നില്ക്കുമ്പോൾ സ്ത്രീകൾനിമിത്തമുള്ള ഉപദ്രവവും എട്ടിൽ നില്ക്കുമ്പോൾ ഗൃഹോപകരണങ്ങളും സ്ത്രീസുഖവും രത്നലാഭവും, ഒൻപതാംഭാവത്തിൽ നില്ക്കുമ്പോൾ ധനലാഭം, ധൎമ്മകാൎയ്യസിദ്ധി, സ്ത്രീഭോഗം, സൌഖ്യം ഇവയും ഫലം.

കൎമ്മസ്ഥഃ കലഹാവമാനകൃദസൌ
മൃഷ്ടാഷ്ടിസൽഗന്ധബ-
ന്ധാപത്ഥാദ്യൈൎഭവഗോവ്യയസ്ഥ ഉരുവി-
ത്തായാനവസ്ത്രാദികൃൽ
ജന്മസ്ഥേ രവിജേ വിഷാനലഭയം
ബന്ധോവധഃ പ്രോഷണം
പുത്രാദ്യൈഃ സ്വജനൈൎദ്ധനൈശ്ച വിഗമോ
ദൂരാടനം വാ ഭവേൽ.

സാ— ശുക്രൻ പത്താമെടത്തുനിൽക്കുമ്പോൾ കലഹം, അവമാനം ഇവയും പതിനൊന്നിൽ നിൽക്കുമ്പോൾ മൃഷ്ടാന്നലാഭം, സുഗന്ധദ്രവ്യലബ്ധി, ബന്ധുലാഭം ഇവയും പന്ത്രണ്ടിൽ നിൽക്കുമ്പോൾ വലുതായ ധനവരവും വസ്ത്രാദിസമൃദ്ധിയും ഫലം ശനി ചാരവശാൽ ജന്മത്തിൽ നിൽക്കുമ്പോൾ വിഷഭയവും അഗ്നിഭയവും ബന്ധുവധവും പുറപ്പെട്ടുപോകലും പുത്രന്മാർതുടങ്ങിയ സ്വജനങ്ങളുമായുള്ള വേർപാടും ധനനാശവും ദൂരയാത്രയും ഫലം.

അത്ഥസ്ഥേഥത്ഥസുഖാംഗകാന്തിവിഗമഃ
    കാമസ്യ വാ മന്ദതാ
ഭ്രാതൃസ്ഥേ മഹിഷദ്വിപാദികധനാ—
    രോഗ്യാദ്യഭീഷ്ടാഗമാഃ
ബന്ധുസ്ഥേ കുടിലാത്മതാ ച വിരഹോ
    ഭാര്യ്യാധനാദ്യൈസ്സ്വകൈഃ
സവ്വൈഃ സ്യാൽ കലഹോ നിജാത്മജവിയോ—
    ഗോക്താത്മജേ പുത്രഗേ.

സാ ശനി രണ്ടിൽ നിൽക്കുമ്പോൾ ധനം, സുഖം, ദേഹശാന്തി ഇവയ്ക്കു നാശവും കാമത്തിനു മന്ദതയും ഫലം. മൂന്നാംഭാവത്തിൽ നിൽക്കുമ്പോൾ മഹിഷം മുതലായവയുടെ ലാഭവും ധനാഗമവും ആരോഗ്യവദ്ധനവും അഭീഷ്ടസിദ്ധിയും ഫലം. നാലാമെടത്തു നിൽക്കുമ്പോൾ കുടിലചിത്തവും ഭാര്യ്യാവിരഹവും ധനം മുതലായ തന്റെ സ്വത്തുക്കളുമായുള്ള വേർപാടും സകലരോടും കലഹവും ഫലം. അഞ്ചിൽ നിൽക്കുമ്പോൾ പുത്രന്മാരോടുള്ള വിരഹം ഫലം.

രോഗാണാം ദ്വിഷതാം ച ഹാനിരരിഗേ പ്രേഷ്യാംഗനാ
                                    [സംഗമോ
ദൂരാദ്ധ്വാടനമസ്തഗേഷ്ടമഗതേ ദൈന്യം വിയോഗഃസ്വകൈഃ
വൈരം ബന്ധനമാത്മധമ്മവിഹതിദ്ധമ്മസ്ഥിതേ ഹൃദ്രുജാ
വിദ്യാകീത്തിധനക്ഷയോ ദശമഗേ കമ്മാപ്തിരപ്യക്കജേ.

സാ— ശനി ആറാംഭാവത്തിൽ നിൽക്കുമ്പോൾ ശത്രുനാശം, രോഗശാന്തി ഇവയും ഏഴാമെടത്തു നിൽക്കുമ്പോൾ ദുഷ്ടസ്ത്രീസംസർഗ്ഗം, ദൂരയാത്ര ഇവയു എട്ടിൽ നിൽക്കുമ്പോൾ സ്വജനങ്ങളുമായുള്ള വിരഹം, ഹീനത ഇവയും ഒൻപതാമെടത്തുനിന്നാൽ വൈരം ബന്ധനം, സ്വധർമ്മച്യുതി ഇവയും പത്താംഭാവത്തിൽനിന്നാൽ ഹൃദ്രോഗവും വിദ്യ, കീർത്തി, ധനം ഇവയ്ക്കു ക്ഷയവും എങ്കിലും കാര്യസിദ്ധിയും ഫലം.

ലാഭസ്ഥേന്യവധൂസമാഗമധനായാനപ്രതാപോദയാ
മദ്ധ്യേ ദുഃഖപരം പരാംബുനി മുഹുഃ സ്യാന്മജ്ജനം രിഃഫഗേ
ഏവം ഖേചരചാര ഏവ കുരുതേ നൄണാം ശുഭം ചാ ശുഭം
പൂജാദ്യൈർമ്മുദിതഃ കരോതി ശുഭമേവാനിഷ്ടഗോപി ഗ്രഹഃ

സാ— ശനി പതിനൊന്നാംഭാവത്തിൽ നിൽക്കുമ്പോൾ അന്യസ്ത്രീപ്രാപ്തിയും ധനലാഭവും പ്രതാപവും ഫലം. പന്ത്രണ്ടാമെടത്തുനിന്നാൽ ഇടയ്ക്കിടെ വലിയ ദുഃഖങ്ങളിൽ മുഴുകി നട്ടംതിരിയാനിടയാകും ഇപ്രകാരം ഗ്രഹങ്ങളുടെ ചാരസ്ഥിതിതന്നെ മനുഷ്യർക്ക് ശുഭഫലത്തെയും അശുഭഫലത്തെയും ചെയ്യുന്നുണ്ട്. അനിഷ്ടസ്ഥിതിയുള്ള ഗ്രഹവും പൂജാദികളെക്കൊണ്ടു സന്തോഷിച്ചു ശുഭഫലത്തെത്തന്നെ ചെയ്യുന്നു.

രാശേ രാശിഗതൗ ശുഭാശുഭഫലാദ്യർക്കാസൃജൗ യച്ഛതോ
മദ്ധ്യസ്ഥൗ ഗുരുഭാർഗ്ഗവൗ ശശിശനീ പ്രാന്തേ ബുധഃ സർവ്വദാ
ദൃസ്ഥഃ സൗമ്യനിരീക്ഷിതോ ശുഭഫലം സുസ്ഥശ്ച പാപേ–
[ക്ഷിതോ
നോപൂർണ്ണംവിഹഗഃകരോതിശുഭമപ്യാത്മോദിതംദേഹിനാം

സാ— ആദിത്യനും ചൊവ്വയും തങ്ങളുടെ (ചാരവശാലുള്ള) ശുഭാശുഭഫലങ്ങൾ അതതു രാശികളുടെ ആദ്യദ്രേക്കാണത്തിൽ നില്ക്കുമ്പോൾ ചെയ്യുന്നു. ഗുരുവും ശുക്രനും

ങ്ങളുടെ ചാരഫലങ്ങളെ മദ്ധ്യദ്രേക്കാണത്തിൽ നില്ക്കു മ്പോൾ ചെയ്യുന്നു. ചന്ദ്രനും ശനിയും അന്ത്യദ്രേക്കാണത്തിൽ നില്ക്കുമ്പോൾ ചാരഫലം നൽകുന്നു. ബുധൻ എല്ലായ്പോഴും ഫലത്തെ ചെയ്യുന്നു. അനിഷ്ടസ്ഥാനത്തിൽ സ്ഥിതിചെയ്യുന്ന ഗ്രഹത്തിന്ന്, ശുഭദൃഷ്ടിയുണ്ടായിരുന്നാൽ തനിക്കു വിധിച്ചിട്ടുള്ള അശുഭഫലത്തെ തികച്ചും ചെയ്യുകയില്ല അപ്രകാരംതന്നെ ഇഷ്ടസ്ഥനായ ഗ്രഹത്തിന്ന് അശുഭദൃഷ്ടിയുണ്ടായിരുന്നാൽ ആ ഗ്രഹം തന്റെ ശുഭഫലത്തെയും പൂർണ്ണമായി ചെയ്യുകയില്ല.

അർക്കാരാവരുണാത്തവൈഃ ശശി ീതൈ
ശുക്ലൈഃ ശനിമ്മേചകൈഃ
പീതൈർവാക്പതിരിന്ദുജസ്തു ഹരിതൈ-
രാരാധനാദ്ധാരണാൽ
രത്നസ്യാപി നിജോദിതസ്യ നിജവ-
ർണ്ണാച്ഛാദനാച്ഛാദനാൽ
സ്തുത്യാ വാ നമനാത്സ്വകീയമന്ത്രഭി-
ർഹോമാച്ച തുഷ്യന്ത്യമീ.

സാ—പൂജാദികളെക്കൊണ്ടു അനിഷ്ടഗ്രഹങ്ങൾ മുദിതന്മാരായി ശുഭഫലത്തെനൽകുമെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഓരോ ഗ്രഹത്തെയും പൂജിക്കുവാനുള്ള പുഷ്പങ്ങൾ ഇവിടെ ഉപദേശിക്കപ്പെടുന്നു. ആദിത്യനെയും കുജനെയും ചുവന്ന പുഷ്പങ്ങൾകൊണ്ടും ചന്ദ്രനെയും ശുക്രനെയും വെളുത്ത പുഷ്പങ്ങൾകൊണ്ടും ശനിയെ കറുത്ത പുഷ്പങ്ങൾകൊണ്ടും വ്യാഴത്തിനേ മഞ്ഞപ്പൂക്കൾകൊണ്ടും ബുധനെ കറുകയുടെ നിറമുള്ള പൂക്കളെക്കൊണ്ടും ആരാധിക്കണം. അതു പോലെതന്നെ അതതു ഗ്രഹങ്ങൾക്കു പറഞ്ഞിട്ടുള്ള രത്നങ്ങൾ ധരിക്കുകയും അതതു ഗ്രഹങ്ങൾക്കുള്ള വസ്ത്രങ്ങൾ ഉടുക്കുകയും അതതുഗ്രഹങ്ങളുടെ സ്തോത്രങ്ങൾ ഉച്ചരിക്കുകയും നമിക്കുകയും ഓരോ ഗ്രഹത്തിനുമുള്ള പ്രത്യേകമ

ന്ത്രങ്ങളെ ജപിക്കുകയും ഓരോ ഗ്രഹത്തിനും വിധിച്ചിട്ടുള്ള പ്രകാരം ഹോമം ചെയ്യുകയും വേണം. അപ്രകാരം പ്രവൃത്തിച്ചാൽ ഗ്രഹങ്ങൾ സന്തുഷ്ടന്മാരായിത്തീരുന്നതാണ്.

മാണിക്യം ദിനനായകസ്യ ശശിനോ
    മുക്താസൃജോ വിദ്രുമം
പ്രോക്തം ഗാരുഡമിന്ദുജസ്യ തു ഗുരോഃ
    സ്യാൽ പുഷ്യരാഗാഹ്വയം
വജ്രം നാമ ഭൃഗോർദ്വിനാധിപതിപു-
    ത്രസ്യേന്ദ്രനീലം പുന-
ർഗ്ഗോമേദാഖ്യ മഹീശപാദസ്യ ശിഖിനോ
    വൈഡൂര്യരത്നം സ്മൃതം.

സാ—ആദിത്യന്ന മാണിക്യവും ചന്ദ്രന്ന മുത്തുമണിയും കുജന്ന പവിഴവും ബുധന്ന മരതകവും ഗുരുവിന്ന പുഷ്യരാഗവും ശുക്രന്ന വജ്രവും ശനിക്ക് ഇന്ദ്രനീലവും രാഹുവിന്ന ഗോമേദകവും കേതുവിന്ന വൈഡൂര്യവും ആണെന്ന് അറിയപ്പെട്ടിരിക്കുന്നു

ധേനുഃ സ്യാൽ കപിലാ രവേഃ ശശഭൃതഃ
    ശംഖോ വൃഷോ ലോഹിതോ
ഭൂപുത്രസ്യ ബുധസ്യ ഹേമ വിബുധാ-
    ചാര്യസ്യ പീതാംബരം
ശ്വേതാശ്വോ രജതം ച ദാനവഗുരോർ-
    മ്മന്ദസ്യ ഗൌർമ്മേചകാ
മോഷോയശ്ച ഫണാമൃതോജ കരിണൌ
    ദേയൌ ഹി കേതോർമ്മുദേ.

സാ—ആദിത്യന്റെ പ്രീതിക്കായി കപിലനിറമുള്ള പശുവിനെ ദാനംചെയ്യണം. ചന്ദ്രന്റെ പ്രീതിക്ക് ശംഖം ദാനംചെയ്യണം. ചൊവ്വയുടെ പ്രീതിക്കു ചുവന്ന കാളയും ബുധന്റെ പ്രീതിക്കു സ്വർണ്ണവും വ്യാഴത്തിന്റെ പ്രീതിക്കു

പീതാംബരവും ശുക്രന്റെ പ്രീതിക്കു വെള്ളിയും വെളുത്ത കുതിരയും ശനിയുടെ പ്രീതിക്കു കറുത്ത പശുവും രാഹുവിന്റെ പ്രീതിക്കു കാരിരിമ്പും ആട്ടും കേതുവിന്റെ പ്രീതിക്കു് ആനയും ആട്ടും ദാനം ചെയ്യേണ്ടതാകുന്നു.

ഇതുകൂടാതെ അനിഷ്ടസ്ഥന്മാരായ ഗ്രഹങ്ങളുടെ പ്രീതിക്കായി ആചരിക്കേണ്ട പല കർമ്മങ്ങൾ ഗ്രന്ഥാന്തരങ്ങളിൽ വിധിച്ചിട്ടുണ്ടു്. അവയിൽ മുഹൂർത്തരത്നം എന്ന ഗ്രന്ഥത്തിനു പ്രാധാന്യമുള്ളതിനാൽ അതിൽ വിധിച്ചിട്ടുള്ള ചില ആചാരങ്ങളെ ഇവിടെ ഉദ്ധരിക്കുന്നു.

ദേവബ്രാഹ്മണവന്ദനാൽ ഗുരുവച-
സ്സമ്പാദനാൽ പ്രത്യഹം
സാധൂനാമഭിഭാഷണാൽ ശ്രുതിരവ-
ശ്രേയഃ കഥാകർണ്ണനാൽ
ഹോമാദധ്വരദർശനാച്ഛുചിമനോ-
ഭാവാജ്ജപാദ്ദാനതോ
നോ കുർവന്തി കദാചിദേവ പുരുഷ-
സ്യൈവം ഗ്രഹാഃ പീഡനം.

സാ—പ്രതിദിനം ദേവന്മാരെയും ബ്രാഹ്മണരെയും വന്ദിക്കുകകൊണ്ടും ഗുരുക്കന്മാർ പറയുന്നതിനെ കേട്ടു നടക്കുകകൊണ്ടും സജ്ജനങ്ങളുമായിട്ടുള്ള സംഭാഷണം ഹേതുവാലും വേദോച്ചാരണങ്ങളും പുരാണാദിസൽകഥകളും കേൾക്കുകനിമിത്തവും ഹോമം നടത്തുകയും യാഗം കാണുകയും ചെയ്യുന്നതിനാലും മനഃശുദ്ധിയോടുകൂടി കഴിയുന്നതുകൊണ്ടും ഗായത്ര്യാദിമന്ത്രങ്ങളെ ജപിക്കുക ഹേതുവായിട്ടും അതതു ഗ്രഹങ്ങൾക്കു വിധിച്ചിട്ടുള്ള ദാനങ്ങൾ ചെയ്യുകകൊണ്ടും ദുഃസ്ഥന്മാരായ ഗ്രഹങ്ങൾ മനുഷ്യനു പീഡയെ ചെയ്യാത്തവരായി ഭവിക്കും.

നിത്യസ്നാനേനാപി ബൌധായനീയ-
സ്നാനാൽ ഖേടോക്തൌഷധസ്നാനതശ്ച

തീൎത്ഥസ്നാനാച്ചോപരാഗവ്യതീപാ-
താദ്യേഷു സ്യാൽ പീഡനം ന ഗ്രഹാണാം.

സാ—നിത്യവും കുളിക്കുകകൊണ്ടും ഗ്രഹണം, വ്യതീപാതം മുതലായ കാലങ്ങളിൽ ബൌധായനീയസ്നാനം (മന്ത്രതന്ത്രവിധികളോടുകൂടിയ സ്നാനവിശേഷം) ചെയ്യുകകൊണ്ടും അതതു ഗ്രഹങ്ങൾക്കു വിധിച്ചിട്ടുള്ള ഔഷധസ്നാനം ഹേതുവായിട്ടും ഗംഗാദിതീൎത്ഥസ്നാനങ്ങളെക്കൊണ്ടും ഗ്രഹങ്ങളുടെ പീഡയുണ്ടാകുന്നതല്ല.

അകാലചൎയ്യാം മൃഗയാം ച സാഹസം
സുദൂരയാനം ഗജവാജിവാഹനം
ഗൃഹോപരേഷാം ഗമനഞ്ച വൎജ്ജയേദ്-
ഗ്രഹേഷു രാജാ വിഷമസ്ഥിതേഷു ച.

സാ—ഗ്രഹങ്ങൾ വിഷമസ്ഥിതന്മാരായിരുന്നാൽ, അകാലങ്ങളിൽ സഞ്ചരിക്കുക, മൃഗയാവിനോദം നടത്തുക, സാഹസം പ്രവൎത്തിക്കുക, ദൂരയാത്ര ചെയ്യുക, ആനകളെയും കുതിരകളെയും വാഹനങ്ങളാക്കുക, അന്യഗൃഹങ്ങളിൽ പോകുക ഇവയെല്ലാം വൎജ്ജിക്കേണ്ടതാകുന്നു; രാജാക്കന്മാർ പ്രത്യേകിച്ചും വൎജ്ജിക്കണം.

മുഹൂൎത്തരത്നവിധി ഇവിടെ അവസാനിച്ചു.

ഇഷ്ടസ്ഥാനം ശിശിരകിരണാൽ ഗോചരഃ സ്വാഷ്ടവൎഗ്ഗേ
വിദ്ധോത്രസ്ഥോ ന ഖലു ശുഭകൃദ്വേധസംസ്ഥേന്യഖേടേ
വേധൎക്ഷസ്ഥോ വിതരതി ശുഭം ഗോചരേ വേധ്യരാശൌ
ഖേടോന്യശ്ചേദിതി നിഗദിതൌ വേധവാമാഖ്യയേധൌ.

സാ—അതതു ഗ്രഹങ്ങളുടെ അഷ്ടവൎഗ്ഗത്തിൽ ചന്ദ്രനിൽനിന്നുള്ള ഇഷ്ടസ്ഥാനത്തിനു (അക്ഷം വീഴുന്ന സ്ഥാനത്തിനു) ഗോചരമെന്നു പറയുന്നു. ഗോചരത്തിനു വേധ്യരാശിയെന്നും പേരുണ്ട്. ഈ രാശിയിൽ ഗ്രഹം നിന്നാലും

അതിന്റെ വേധരാശിയിൽ ഗ്രഹമുണ്ടെങ്കിൽ, ആ ഗ്രഹം (വേധ്യരാശിയിൽ നിൽക്കുന്ന ഗ്രഹം) വേധിക്കപ്പെട്ടുപോകുകയാൽ ശുഭഫലത്തെ ചെയ്യുകയില്ല. അതുപോലെതന്നെ വേധരാശിയിൽ ഗ്രഹം നിൽക്കുമ്പോൾ വേധ്യരാശിയിൽ മറ്റൊരു ഗ്രഹംകൂടി നിന്നാൽ വേധരാശിയിൽ നില്ക്കുന്ന ഗ്രഹം ശുഭഫലത്തെ ചെയ്യുന്നതാണു്. (ഗോചരത്തിൽ ചാരവശാൽ സ്ഥിതിചെയ്യുന്ന ഇഷ്ടഗ്രഹം ചെയ്യാനുള്ള ശുഭഫലത്തെ വേധത്താൽ തടയുകയില്ലെന്നുള്ളതു മാത്രമാണു്, വിപരീതവേധത്താൽ വേധിക്കപ്പെട്ടുപോയ ഗ്രഹം ചെയ്യുന്ന ശുഭഫലമെന്നു് അറിയേണ്ടതാകുന്നു) ഇപ്രകാരം വേധവും വിപരീതവേധവും പറയപ്പെട്ടു.

ചാരഫലവിചാരത്തിൽ ശ്രീപതിയുടെ അഭിപ്രായം ഗണനീയമാകുന്നു തദഭിപ്രായമാവിതു്:—

സർവ്വേ ലാഭഗൃഹസ്ഥിതാ സ്ത്രിഖരിപു-
ഷട്കഃ കുജാർക്കിത്രിഷൾ
പ്രാപ്തൌ ത്ര്യാദ്യഖമന്മഥാരിഷു ശശീ
ഖാസ്താരി വജ്ജം ഭൃഗുഃ
ധീധർമ്മാസ്തധനേഷു വാക്പതിരരി-
സ്വാഷ്ടാംബുഖസ്ഥോ ബുധഃ
ശ്രേഷ്ഠോ ജന്മഗൃഹാദിഗോചരവിധൌ
വിദ്ധോ ന ചേൽ സ്യാൽ ഗ്രഹൈഃ

സാ—ചാരവശാൽ എല്ലാ ഗ്രഹങ്ങളും പതിനൊന്നിൽ നില്ക്കുമ്പോൾ ശുഭഫലപ്രദന്മാരാകുന്നു. വിശേഷിച്ചും ആദിത്യൻ മൂന്നിലും ആറിലും പത്തിലും, ചൊവ്വയും ശനിയും മൂന്നിലും ആറിലും, ചന്ദ്രൻ ഒന്നു്, മൂന്നു്, ആറു്, ഏഴു്, പത്തു് ഈ ദശ നങ്ങളിലും ശുക്രൻ ആറു്, ഏഴു്, പത്തു് ഈ ഭാവങ്ങളൊഴിച്ചുള്ള സ്ഥാനങ്ങളിലും വ്യാഴം രണ്ടു്, അഞ്ചു്, ഏഴു്, ഒൻപതു് ഈ സ്ഥാനങ്ങളിലും ബുധൻ രണ്ടു്, നാലു്, ആറു്, എട്ടു്, പത്തു് ഈ ഭാവങ്ങളിലും നിൽ

ക്കുമ്പോൾ ശുഭ ഫലപ്രദന്മാരാകുന്നു. എന്നാൽ യാതൊരു ഗ്രഹവും വേധിക്കപ്പെടാതിരുന്നാൽ മാത്രമേ, ശുഭഫലം ചെയ്യുകയുള്ളൂ.

ഇനി വേധവേധ്യരാശികളെപ്പറയുന്നു:—

ഭ്രാതൃശുഭാവ്യയപഞ്ചമാഖാബ്ധി ലാഭാത്മജൗ ച ജന്മർക്ഷാൽ
അക്കസ്യ വേധ്യവേധകരാശിദ്വന്ദ്വാനി കഥിതാനി.

സാ—സൂര്യന്, ജന്മരാശിയുടെ (കൂറിന്റെ) മൂന്നാം ഭാവത്തിന് ഒൻപതാംഭാവവും ആറാംഭാവത്തിനു പന്ത്രണ്ടാംഭാവവും പത്താംഭാവത്തിനു നാലാംഭാവവും പതിനൊന്നാംഭാവത്തിന് അഞ്ചാംഭാവവും വേധരാശികളാകുന്നു. ഇവയിൽ മൂന്ന്, ആറ്, പത്ത്, പതിനൊന്ന് ഇവ വേധ്യരാശികളുമാകുന്നു.

ജന്മസുതൗ ഭ്രാതൃശുഭൗ രിപുവ്യയൗ സപ്തമകുടുംബൌ
ദശമാബ്ധീ ഭവമൃത്യു പ്രാഗപദ്വന്ദ്വാനി ശീതാംശോഃ

സാ— ചന്ദ്രന് കൂറിന്റെ ഒന്ന്, അഞ്ച് ഈ ഭാവങ്ങളും മൂന്ന്, ഒൻപത് ഈ ഭാവങ്ങളും ആറ്, പന്ത്രണ്ട് ഈ ഭാവങ്ങളും ഏഴ്, രണ്ട് ഈ ഭാവങ്ങളും പത്ത്, നാല് ഈ ഭാവങ്ങളും പതിനൊന്ന് എട്ട് ഈ ഭാവങ്ങളും യഥാക്രമം വേധ്യവേധരാശികളാകുന്നു.

ഭ്രാതൃന്ത്യൗ ഷഷ്ഠഗുരൂ ഭവാത്മജൗ ഭൗമമന്ദയോഃ കഥിതൗ

സാ—കുജനും ശനിക്കും കൂറിന്റെ മൂന്ന്, പന്ത്രണ്ട് ഈ ഭാവങ്ങളും, ആറ്, ഒൻപത് ഈ ഭാവങ്ങളും പതിനൊന്ന്, അഞ്ച് ഈ ഭാവങ്ങളും യഥാക്രമം വേധ്യവേധരാശികളാകുന്നു

സ്വപസുതൗ ബന്ധുതൃതീയൗ രിപുധർമ്മാവഷ്ടമാത്മാനൗ
ആജ്ഞാമൃതീ ഭവാന്ത്യൗ പ്രാഗപദ്വന്ദ്വാനി സൗമ്യസ്യ

സാ—ബുധന് രണ്ടു്, അഞ്ചു് ഈ ഭാവങ്ങളും നാലു്, മൂന്നു് ഈ ഭാവങ്ങളും ആറു്, ഒൻപതു് ഈ ഭാവങ്ങളും എട്ടു്, ഒന്നു് ഈ ഭാവങ്ങളും പത്തു്, എട്ടു് ഈ ഭാവങ്ങളും പതിനൊന്നു്, പന്ത്രണ്ടു് ഈ ഭാവങ്ങളും യഥാക്രമം വേധ്യവേധരാശികളാകുന്നു.

സ്വാന്ത്യൌ സുത സുഹൃദൌ ഗുരു-
ഖൌ മദസഹജൌ ഭവാഷ്ടമൌ ച ഗുരോഃ

സാ—ഗുരുവിനു് രണ്ടു്, പന്ത്രണ്ടു് ഈ ഭാവങ്ങളും അഞ്ചു്, നാലു് ഈ ഭാവങ്ങളും ഒൻപതു്, പത്തു് ഈ ഭാവങ്ങളും ഏഴു്, മൂന്നു് ഈ ഭാവങ്ങളും പതിനൊന്നു്, എട്ടു് ഈ ഭാവങ്ങളും യഥാക്രമം വേധ്യവേധരാശികളാകുന്നു.

ആദ്യായുഷീ സ്വകാമൌ
ത്ര്യാദ്യൌ ബന്ധ്വാസ്പദൌ തനയധർമ്മൌ
രന്ധ്രസുതൌ ധർമ്മായൌ
ഭവത്രികൌ വ്യയരിപൂ ഭൃഗുസുതസ്യ.

സാ—ശുക്രന് ഒന്നു്, എട്ടു് ഈ ഭാവങ്ങളും രണ്ടു്, ഏഴു് ഈ ഭാവങ്ങളും മൂന്നു്, ഒന്നു് ഈ ഭാവങ്ങളും നാലു്, പത്തു് ഈ ഭാവങ്ങളും അഞ്ചു്, ഒൻപതു് ഈ ഭാവങ്ങളും എട്ടു്, അഞ്ചു് ഈ ഭാവങ്ങളും ഒൻപതു്, പതിനൊന്നു് ഈ ഭാവങ്ങളും പതിനൊന്നു്, മൂന്നു് ഈ ഭാവങ്ങളും പന്ത്രണ്ടു്, ആറു് ഈ ഭാവങ്ങളും വേധ്യവേധരാശികളാകുന്നു.

ഫണികേതോരപി വിദ്യാ-
ദ്വേധത്രിതയം ശനൈശ്ചരവൽ
ന ദദാതി ഗോചരഫലം
ശുഭരാശിസ്ഥോപി യോഗ്യൈർവിദ്ധഃ.

**സാ—രാഹുകേതുക്കൾക്കു ശനിക്കു പറഞ്ഞിട്ടുള്ള മൂന്നു വേധ്യവേധരാശികളെ അറിഞ്ഞുകൊള്ളണം. ഗ്രഹങ്ങൾ**

ശുഭസ്ഥാനത്തു നിന്നാലും വേധിക്കപ്പെടുന്നുവെങ്കിൽ ഗോചരഫലത്തെ ചെയ്യുന്നതല്ല.

ന ശനൈശ്ചരോ ദിനകരം
ദിവാകരോ വാ ന വിധ്യതേ സൗരിം
ഏവം ചന്ദ്ര ബുധാവപി
നിർദ്ദിഷ്ടൗ വേധതത്വജ്ഞൈഃ

സാ—ശനി സൂര്യനെയും സൂര്യൻ ശനിയെയും വേധിക്കുന്നതല്ല. അപ്രകാരം ചന്ദ്രബുധന്മാരും പരസ്പരം വേധിക്കുകയില്ലെന്നു വേധതത്വജ്ഞന്മാർ നിർദ്ദേശിക്കുന്നു.

ഏഭിർവേധൈർവിദ്ധാ വിഫലാഃ സ്യുർഗോചരേ ഗ്രഹാഃ സർവേ
വിപരീതവേധവിദ്ധാഃ പാപാ അപി സൗമ്യതാം യാന്തി.

സാ—എല്ലാ ഗ്രഹങ്ങളും ഇഷ്ടസ്ഥാനത്തിൽ നിന്നാലും ഏതെങ്കിലും ഒരു ഗ്രഹത്താൽ വേധിക്കപ്പെട്ടാൽ അവരെക്കൊണ്ടു യാതൊരു ഫലവുമുണ്ടാകുന്നതല്ല. അതുപോലെതന്നെ പാപഗ്രഹമായിരുന്നാലും വിപരീതവേധത്താൽ വേധിക്കപ്പെട്ടാൽ ശുഭഫലത്തെ പ്രദാനംചെയ്യുന്നതാണ്.

സമാപ്തം.



